# കലാകൗമുദി

ഫെബ്രുവരി 10, 1991 **804** വില: 3 രൂപ 50 പൈസ




മുഖചിത്രം: പത്മരാജൻ
കളർചിത്രം: ശ്രീ. ആർ. ഗോപാലകൃഷ്ണൻ

## പൊയ്ക്കാലൻ വിമർശകരെ പൊക്കിക്കാട്ടുകയോ?

'കലാപത്തിനും കവിതയ്ക്കും മദ്ധ്യേ' എന്ന തലക്കെട്ടിൽ ചാത്തന്നൂർ മോഹനൻ കെ.പി. അപ്പനുമായി നടത്തിയ അഭിമുഖ ചർച്ച ജനുവരി (1991) 27ലെ കലാകൗമുദി വാരികയിൽ കാണുകയുണ്ടായി. അതിൽ ഒരു ചോദ്യം കണ്ടു ഞാനദ്ഭുതപ്പെട്ടു. "താങ്കളെ എപ്പോഴും എതിർക്കുകയും വിമർശിക്കുകയും ചെയ്യുന്ന ഡോ. കെ.എം.തരകൻ, സി.പി. ശ്രീധരൻ, ജി.എൻ. പണിക്കർ, എന്നിവരുടെ നിലപാടുകളെക്കുറിച്ച് എന്തുപറയുന്നു?" ഞാൻ 45 കൊല്ലത്തിനിടയ്ക്കു പതിനായിരത്തിലേറെ പ്രസംഗം ചെയ്തിട്ടുണ്ട്. ആയിരത്തിൽ കുറയാതെ ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. 15 പുസ്തകങ്ങളും മൂന്നു പ്രസംഗത്തിലൊഴികെ ഞാൻ അപ്പന്റെ പേർ പോലും പറഞ്ഞിട്ടില്ല. മൂന്നിലാകട്ടെ, മറ്റുപലരുടെയും കൂട്ടത്തിൽ പേരുദ്ധരിച്ചതേയുള്ളൂ. അതേപോലെ അങ്ങേയറ്റം മൂന്നു ലേഖനത്തിലേ, ആനുഷംഗികമായി മാത്രം അപ്പന്റെ പേർ പറഞ്ഞിട്ടുള്ളൂ. കെ.പി. അപ്പനെ ഞാൻ തീർത്തും അവഗണിക്കുകയായിരുന്നു. അദ്ദേഹം ഒരു രംഗത്തും ഒരു സ്വാധീനമായി ഒരു ശക്തിയായി എനിക്കുതോന്നിയിട്ടില്ല. ഡോ. തരകനും, ജി.എൻ. പണിക്കരും ശ്രീ. അപ്പനേക്കാൾ നാനാമുഖമായ എത്രയോ സംഭാവനകൾ ചെയ്തിട്ടുണ്ട്. ഞങ്ങളെപ്പോലുള്ളവർ എപ്പോഴും എതിർക്കുകയും വിമർശിക്കുകയും ചെയ്യത്തക്ക ഒരു മഹാശക്തിയാണ് കെ.പി.അപ്പൻ എന്ന് ലോകരെ ധരിപ്പിക്കാൻ, ശിഷ്യന്മാരും സുഹൃത്തുക്കളുമടങ്ങിയ ഒരുസംഘം ശ്രമിച്ചതുകൊണ്ടു അപ്പന്റെ മഹിമ വർദ്ധിക്കുമെങ്കിൽ ആ മഹിമ അദ്ദേഹത്തിനിരിക്കട്ടെ. ഈയിടെ 'ഇന്ത്യ ടുഡേ'യിൽ എന്റെ പേരുപറയാതെ എന്നെ ആക്ഷേപിക്കുന്ന ആ ലേഖനം അപ്പൻ എഴുതിയിട്ടും ഞാൻ മിണ്ടിയില്ല. അപ്പനെ എപ്പോഴും എതിർക്കുകയും വിമർശിക്കുകയും ചെയ്യുന്ന ഒരാളാണ് ഞാനെങ്കിൽ, അങ്ങിനെ ചെയ്ത അഞ്ചു ലേഖനത്തിന്റെ പേരുപറയാമോ, എന്റെ 1000ൽ പ്പരം ലേഖനങ്ങളിൽ നിന്ന്? പൊയ്ക്കാലിന്മേൽ നായകന്മാരെ ഉയർത്തിപ്പിടിക്കുന്ന ശിഷ്യന്മാരുടെ അടവുകൾ ജനങ്ങൾ മനസ്സിലാക്കും. എന്നെ കേരളത്തിലെ എല്ലാ ഗ്രാമങ്ങളിലേയും ജനങ്ങൾക്കുപോലും നേരിട്ടറിയാമെന്നതുകൊണ്ട് ഒരു പരിഭ്രമവുമില്ല.

**സി.പി. ശ്രീധരൻ**

## ഞങ്ങളുടെ നിലപാട്

799-ാം ലക്കം കലാകൗമുദിയിൽ ടി.പി. സുധാകരൻ തയ്യാറാക്കി പ്രസിദ്ധീകരിച്ച കൂടിക്കാഴ്ച റിപ്പോർട്ടിൽ ചില പ്രധാന പിശകുകൾ കടന്നുകൂടിയിട്ടുണ്ട്. അത് ദൂരീകരിക്കാനാണ് ഈ കുറിപ്പ്.

തൊഴിലാളിവർഗ്ഗത്തിന്റെ മുന്നണിപ്പടയായി പാർട്ടിയെ അവരോധിക്കരുതെന്നു, ഞങ്ങളുടെ




രേഖയിൽ പറഞ്ഞിട്ടുണ്ടെന്ന് സുധാകരൻ തന്റെ ആരംഭക്കുറിപ്പിൽ പറയുന്നു. അത് ശരിയല്ല. രേഖയിൽ ഒരിടത്തും അങ്ങിനെ പറയുന്നില്ല. കമ്മ്യൂണിസ്റ്റ് പാർട്ടി തൊഴിലാളിവർഗ്ഗത്തിന്റെ മുന്നണിപ്പടതന്നെയാണ്.

കമ്മ്യൂണിസ്റ്റ് കക്ഷിയിൽ വ്യത്യസ്ത അഭിപ്രായങ്ങൾ പോലും ഉണ്ടാകരുതെന്ന് 1921ലെ പത്താം കോൺഗ്രസ്സിൽ ലെനിൻ നിർദ്ദേശിച്ചുവെന്നും, അത്തരം അഭിപ്രായമുള്ളവരെ പുറത്താക്കുമെന്നും ലെനിൻ ഭീഷണിപ്പെടുത്തിയെന്നും ഞാൻ പറഞ്ഞതായി റിപ്പോർട്ട് ചെയ്തിരിക്കുന്നു. അത് ശരിയല്ല; പാർട്ടിക്കുള്ളിൽ സ്വന്തം പ്രസിദ്ധീകരണം വരെ അനുവദിച്ചിരുന്ന പ്രത്യേക ഗ്രൂപ്പുകളെയാണ് 1921ൽ നിരോധിച്ചത്; ഭിന്നാഭിപ്രായത്തെയോ, അഭിപ്രായമുള്ളവരെയോ നിരോധിച്ചിരുന്നില്ല.

മണ്ഡൽകമ്മീഷൻ റിപ്പോർട്ടിനെക്കുറിച്ചുള്ള അഭിപ്രായങ്ങൾ വളരെ തെറ്റായരീതിയിലാണ് റിപ്പോർട്ട് ചെയ്തിരിക്കുന്നത്. അതുമായി ബന്ധപ്പെട്ട് സായുധവിപ്ളവത്തിന്റെ കാര്യം ഞാൻ സൂചിപ്പിച്ചിട്ടുപോലുമില്ല. മണ്ഡൽ കമ്മീഷൻ റിപ്പോർട്ടു ശാസ്ത്രീയമായിരിക്കാം എന്നും ഞാൻ പറഞ്ഞിട്ടില്ല. മണ്ഡൽ കമ്മീഷൻ റിപ്പോർട്ട് നടപ്പിലാക്കാനുള്ള തീരുമാനത്തിന് പിന്നിലെ പ്രേരണകൾ എന്തായിരുന്നാലും അത് ഉണ്ടാക്കിയിരിക്കുന്ന ധ്രുവീകരണം പുരോഗമനപരമാണെന്നാണ് ഞങ്ങളുടെ അഭിപ്രായം. സവർണ്ണ മേധാവിത്വ ശക്തികൾ, തങ്ങൾ നന്നേ ചെറിയൊരു ന്യൂനപക്ഷമാണെന്ന് ചരിത്രത്തിലാദ്യമായി സ്വയം തിരിച്ചറിയാൻ തുടങ്ങിയിരിക്കുന്നു. സവർണ്ണ മേധാവിത്വശക്തികളെ എന്നെന്നേക്കുമായി പരാജയപ്പെടുത്താനും അതുവഴി ജാതിവ്യവസ്ഥ ഉന്മൂലനം ചെയ്യാനും ഈ ധ്രുവീകരണത്തെ മുന്നോട്ടുകൊണ്ടുപോകേണ്ടതുമുണ്ട്. പിന്നോക്ക, അധസ്ഥിത ജാതി വിഭാഗങ്ങളും ന്യൂനപക്ഷങ്ങളും വിവിധ ദേശീയശക്തികളും ചേർന്നുകൊണ്ടുള്ള വിശാലമായ ഐക്യമുന്നണി കെട്ടിപ്പടുത്തുകൊണ്ട്, സവർണ്ണഫാസിസ്റ്റുകളും കുത്തക ശക്തികളുമടങ്ങുന്ന പൊതുശത്രുക്കളെ പരാജയപ്പെടുത്താനുള്ള സമരമാണ് ഇന്നത്തെ സാഹചര്യത്തിൽ* ഇന്ത്യയിൽ ആവശ്യമായിട്ടുള്ളത്.

ഇന്ത്യയിൽ ജനാധിപത്യവിപ്ളവത്തെ മുന്നോട്ടുനയിക്കണമെങ്കിൽ ജാതി നിർമ്മാർജ്ജനത്തിനുള്ള സമരം അനിവാര്യമാണ്. സവർണ്ണമേധാവിത്വത്തിനെതിരായി അടിച്ചമർത്തപ്പെടുന്ന ജാതികളുടെ സമരം തന്നെയാണ് ആവശ്യമായിട്ടുള്ളത്. ഇന്നവ ജാതി സമരത്തിന് ഇന്ത്യൻ സാഹചര്യത്തിൽ വളരെ പ്രാധാന്യമുണ്ട്. ചില സന്ദർഭങ്ങളിൽ അത് വർഗ്ഗസമരത്തേക്കാൾ പ്രധാനമായിത്തീരുന്നുണ്ട് എന്നാണ് പറഞ്ഞത്. മൊ ത്തത്തിൽ നോക്കുമ്പോൾ വർഗ്ഗസമരം തന്നെയാണ് പ്രധാനമെന്നാണ് ഞങ്ങളുടെ നിലപാട്.

**കെ. വേണു.**

## ഇനി ഭാര്യമാരുടെ കാലം

ഇനി ഭാര്യമാരുടെ കാലം എന്ന കുറിപ്പിൽ വരുന്നജില്ലാകൗൺസിൽതിരഞ്ഞെടുപ്പിൽമത്സരിക്കുന്ന ചില വനിതാസ്ഥാനാർത്ഥികളുടെ ലിസ്റ്റ് നിരത്തിക്കൊണ്ട്, അവരുടെ ഭാര്യാത്വം, തിരഞ്ഞെടുപ്പു സ്ഥാനാർത്ഥിത്വത്തിനുള്ള ഒരു യോഗ്യതയായി പ്രഖ്യാപിക്കുകയാണ്

വനിതാ സ്ഥാനാർത്ഥികളിൽ പലരും പാർട്ടി പ്രവർത്തകരുടെ ഭാര്യമാരാണെന്നാണ് ആക്ഷേപം. അതു തെളിയിക്കാൻ ഒരു പട്ടിക നിരത്തുന്നുമുണ്ട്. ഇത്, സ്വന്തം കുടുംബാംഗങ്ങളെ നേതൃസ്ഥാനങ്ങളിലേക്ക് അനർഹമായി ഉയർത്തിക്കൊണ്ടുവരുന്ന മോശം പ്രവണതയുടെ ഭാഗമായി അവതരിപ്പിച്ചിരിക്കുന്നു. ഒറ്റനോട്ടത്തിൽ ശരിയെന്നു തോന്നാവുന്ന ഈ പ്രസ്താവം, തെറ്റിദ്ധാരണയ്ക്കിടയാക്കുമെന്നുള്ളതുകൊണ്ട് പ്രസ്തുതലേഖനത്തിന്റെ ഉള്ളുകളിൽ ഒന്നു ചികഞ്ഞുനോക്കേണ്ടതാവശ്യമാണ്.

ഒന്നാമതായി, വസ്തുതാപരമായി തന്നെ, ഇതിൽ ഉന്നയിച്ചിരിക്കുന്നതു ശരിയല്ല. ആകെ മത്സരിക്കുന്നവരിൽ വളരെ ചുരുങ്ങിയ ആൾക്കാരെ മാത്രമേ. പാർട്ടി പ്രവർത്തകരുടെ ഭാര്യമാരെന്നനിലയിൽ ലേഖകനു തന്നെ ചൂണ്ടിക്കാണിക്കാൻ കഴിയുന്നുള്ളൂ. ഇനി 'ഭാര്യ'മാരായിട്ടുള്ളവർക്ക് അയോഗ്യത കല്പിക്കാനുള്ള മാനദണ്ഡം എന്താണ്? പേരെടുത്തു പറഞ്ഞിട്ടുള്ളവരെല്ലാം തന്നെ സാമൂഹ്യ-രാഷ്ട്രീയരംഗത്തു പ്രവർത്തിച്ച് തങ്ങളുടെ യോഗ്യത വെളിപ്പെടുത്തിയിട്ടുള്ളവരാണ്. അവരെ 'ഭാര്യ'മാരായി മാത്രമേ കാണാൻ കഴിയുന്നുള്ളൂഎന്നത് വിചിത്രമാണ്.

സ്ത്രീകൾ പൊതുരംഗത്തേക്കു വരുന്നതു തന്നെ സ്വാഗതാർഹമായിരിക്കെ, ഇല്ലാത്ത പ്രശ്നങ്ങളുടെ പേരിൽ അവരെ പിന്തിരിപ്പിക്കുന്നത് ഉചിതമല്ല. വാസ്തവത്തിൽ, ഇപ്പോൾ ഇല്ലാത്ത ഒരു പ്രശ്നം, മറ്റൊരു യഥാർത്ഥ പ്രശ്നവുമായി കൂട്ടിച്ചേർത്ത് തെറ്റിദ്ധാരണാജനകമായ രീതിയിലാണവതരിപ്പിച്ചിരിക്കുന്നത്


**ജയശ്രീ എ.കെ**
പ്രീതാഭവൻ
ആക്കുളം റോഡ്
മെഡിക്കൽകോളേജ് പി.ഒ.
തിരുവനന്തപുരം.






# കാസർകോട് പ്രസിഡന്റാവാൻ മോഹം!

**കു**റച്ചുനാൾ മുമ്പ്, നിയമസഭാ സമ്മേളനത്തിൽ എം.എൽ.എ-മാരുടെ ടെലഫോൺബിൽ വർദ്ധിപ്പിക്കണമെന്ന് ടി.എം. ജേക്കബാണെന്ന് തോന്നുന്നു ആവശ്യപ്പെട്ടത്. സിററിംഗ് ഫീയും, ടി.എയും കൂട്ടിയപ്പോഴാണ് ടെലഫോൺ ചെലവിനായി പ്രതിമാസം അഞ്ഞൂറുരൂപ മതിയാകില്ലെന്ന് അദ്ദേഹം പരാതിപ്പെട്ടത്. അത് അല്പം അതിരുകവിഞ്ഞുപോയി എന്ന് അപ്പോൾ തോന്നി. അപ്പോഴാണ് ജില്ലാ കൗൺസിൽ ഭാരവാഹികളുടെ വേതനനിരക്ക് നിശ്ചയിച്ചുകൊണ്ട് ഗവൺമെൻറ് പത്രക്കുറിപ്പിറക്കുന്നത്. അത് വായിച്ച് ടി.എം. ജേക്കബുപോലും ചിരിച്ചുപോകും.

പൊതുസേവന രംഗത്തുള്ളവർക്ക് മാനം മര്യാദയായി ജീവിക്കാനുള്ള സൗകര്യമുണ്ടാക്കിക്കൊടുക്കേണ്ടത് എത്രയും ആവശ്യം തന്നെ. കീശയിൽ നാല് കാശുണ്ടെങ്കിൽ, ശുപാർശക്കാരന്റെ കീശ തപ്പുകയില്ലല്ലോ!

പക്ഷേ, ഇത് അല്പം കടുത്തുപോയി. ജില്ലാ കൗൺസിൽ പ്രസിഡൻറിന് പ്രതിമാസം രണ്ടായിരത്തി അഞ്ഞൂറുരൂപ ശമ്പളം. ഒരു ഡീസൽ അമ്പാസഡർകാർ. മൂന്നു പ്രൈവററ്സ്റ്റാഫ്. ഓഫീസിലും വസതിയിലും ടെലഫോൺ (എസ്. ടി.ഡി സൗകര്യം ഉൾപ്പെടെ.) പ്രതിമാസം രണ്ടായിരത്തി അഞ്ഞൂറുരൂപയ്ക്കുള്ള വാടകവീട്. പിന്നെ പരിധിയില്ലാത്ത ഫസ്ററ് ക്ളാസ് യാത്രാബത്ത. ജില്ലാ കളക്ടറേറ്റിൽ ഓഫീസുമുറി. അത് പുതുക്കിയെടുക്കാൻ അൻപതിനായിരം രൂപ. എന്തു സുഗം!

ജില്ലാ കൗൺസിൽ പ്രസിഡൻറിനു മാത്രമല്ല ഈ സൗകര്യങ്ങൾ. വൈസ് പ്രസിഡൻറ്, സ്ററാൻറിംഗ് കൗൺസിൽ ചെയർമാൻ, സാധാരണ അംഗം— എല്ലാവർക്കും അവരുടെ ഔദ്യോഗികപദവിക്കനുസരിച്ച് ശമ്പളവും മററാനുകൂല്യങ്ങളും വ്യവസ്ഥ ചെയ്തിട്ടുണ്ട്.

അധികാര വികേന്ദ്രീകരണത്തിന്റെ പേരിൽ മറെറാരു ധൂർത്തുകൂടി നടത്തുന്നു എന്നേയുള്ളൂ ഇതിനർത്ഥം. ജില്ലാ കൗൺസിൽ അധികാരത്തിൽവന്നാൽ അധികാരമെല്ലാം താഴേത്തട്ടിലെത്തുമെന്നും, സെക്രട്ടേറിയററിനെ ആശ്രയിച്ച് തീരുമാനമെടുക്കുന്ന പതിവ് അവസാനിക്കുമെന്നുമൊക്കെയുള്ള പറച്ചിൽ പച്ചപ്പുളുവാണെന്ന്, നിയമം സൂക്ഷ്മമായി പരിശോധിച്ചാൽ മനസ്സിലാകും. കൈയിലുള്ള അധികാരം അതുപോലെ മന്ത്രിമാരുടെ കൈയിലിരിക്കും. അവരെ ഭരിക്കുന്ന സെക്രട്ടറിമാർ പഴയതുപോലെ ഭരിക്കുകയും ചെയ്യും. പണ്ട് സുഗതൻസാറ് ഉച്ചത്തിൽ ആഗ്രഹിച്ചതുപോലെ സെക്രട്ടറിയററ് ഇടിച്ചുനിരത്തി കള്ളിമുള്ളൊന്നും നടാൻ പോകുന്നില്ല.

പിന്നെ എന്താണ് ഇതിനൊരർത്ഥം? പതിനാല് ജില്ലാ കൗൺസിലുകളിലായി പതിനാല് കുട്ടിമന്ത്രിമാരെ ഉണ്ടാക്കാൻ കഴിയും. ജില്ലാ കൗൺസിലുകളിലും മന്ത്രിസഭയിലും ഒരേ പാർട്ടിക്കാരാണെങ്കിൽ ബഹളം ഒട്ടൊന്നു കുറഞ്ഞിരിക്കുമെന്നേയുള്ളൂ. അല്ലെങ്കിൽ കേന്ദ്ര—കേരളയുദ്ധം പോലെ ജില്ലാ കൗൺസിൽ- മന്ത്രിസഭാ യുദ്ധങ്ങൾ നമുക്കു കാണാം. മന്ത്രിസഭ അനുവദിക്കുന്ന പണംകൊണ്ടുമാത്രമല്ലേ ജില്ലാ കൗൺസിലിന് ഭരിക്കാനാവൂ. അതല്ല, അധികാര വികേന്ദ്രീകരണത്തോട് അക്ഷരാർത്ഥത്തിൽ നീതിപുലർത്താൻ ഭരണാധികാരികൾക്ക് താൽപ്പര്യമുണ്ടായിരുന്നുവെങ്കിൽ നിയമം മാററി എഴുതുമായിരുന്നു. അങ്ങനെ ചെയ്താൽ മന്ത്രിമാർ മന്ത്രിമാരല്ലാതെയായിപ്പോകുമല്ലോ!

ഇങ്ങനെയൊക്കെയാണെങ്കിലും തിരുവനന്തപുരത്തുനിന്ന് അകലെയുള്ള ജില്ലാ കൗൺസിൽ പ്രസിഡൻറന്മാരാണ് ഭാഗ്യവാന്മാർ. ആ ഭാഗ്യവാന്മാരിൽ മഹാഭാഗ്യവാൻ കാസർകോട് പ്രസിഡൻറാണ്. മാസത്തിൽ രണ്ടുവട്ടം തിരുവനന്തപുരം സന്ദർശിക്കാൻ ആ ഭാഗ്യവാൻ തീരുമാനിച്ചാൽ കാര്യം കുശാൽ. അധികാരം തോക്കിൻ കുഴലിലൂടെയാണ് വരുന്നതെന്ന് പറഞ്ഞത് ആരാണ്? അദ്ദേഹത്തിന് തെററി. അധികാരം അധികദൂരത്തിലൂടെയാണ് വരുന്നത്!

കള്ളിക്കാട് രാമചന്ദ്രൻ



തൊട്ടതെല്ലാം പൊന്നാക്കി

# മലയാള സിനിമയിലെ വസന്തം





കണ്ണീരോടെ...

ഞവരയ്ക്കൽ തറവാടുപറമ്പിന്റെ പടിഞ്ഞാറേ മൂലയിൽ മൂന്നു മരങ്ങൾ കൈകോർത്തു നില്പുണ്ട്. കൈകോർത്തുനില്ക്കുന്ന മരങ്ങളുടെ ബാന്ധവം ഉറപ്പിക്കാനെന്നോണം ശിഖരങ്ങളിലൂടെ ചുററിപ്പിണഞ്ഞു താഴേക്കു പതിക്കുന്ന വള്ളികൾ. കൂട്ടംകൂടുന്ന മരങ്ങളെ വള്ളികൾ ചുററിപ്പിണയുമ്പോൾ നാട്ടിൻപുറങ്ങളുടെ നിഘണ്ടുവിൽ അത് സർപ്പക്കാവാകുന്നു. ആ കാവിനുള്ളിലാണ് വേണ്ടാത്തതിലധികം കറുത്ത ആ കാക്കയെ ഞാൻ കണ്ടത്. കാക്ക എന്തോ ചിക്കിച്ചികയുകയായിരുന്നു. മുമ്പൊരിക്കലും ഒരുകാവിലും നിലത്ത് ചിക്കിച്ചികയുന്ന കാക്കയെ ഞാൻ കണ്ടിട്ടില്ല. ആരും ക്ഷണിക്കാതെ ആരും നിനയ്ക്കാതെ ആ വേണ്ടതിലധികം കറുത്ത കാക്കയെന്തിന് കാവ് തീണ്ടാൻ വന്നു? അവന്റെ ക്ഷുത്തടക്കാൻ വേണ്ടത് പപ്പന്റെ ഹൃദയത്തിന്റെ തുണ്ടുകളോ?

പി. പത്മരാജന്റെ വാക്കുകളിൽ കാക്കകൾ ഒരുപാടുതവണ വന്നു കൂടു വച്ചിട്ടുണ്ട്. ''ദൂരെ ദൂരെ തുറമുഖത്ത് നങ്കൂരമിട്ടു കിടക്കുന്ന കപ്പലുകളുടെ നീണ്ടനിരകൾ. അവയുടെ പായ്മരങ്ങളിൽ ചിറകടിക്കുന്ന കടൽക്കാക്കകൾ,'' അങ്ങനെയൊരു വാചകം പത്മരാജൻ കഥയെഴുതിയ ജോഷിയുടെ 'ഈ തണുത്ത വെളുപ്പാൻ കാലത്ത്' എന്ന സിനിമയിൽ വീണുകിടപ്പുണ്ട്. ജോഷിയുടെ ആ സിനിമയുടെ ഹൃദയം കീറിനോക്കിയാലറിയാം പത്മരാജന്റെ ആ വാചകം ഒരു ധൂർത്തായിരുന്നുവെന്ന്. കോഴിക്കോട്ടെ കൈരളി തിയേറ്ററിൽ നിന്ന് സിനിമ കണ്ടിറങ്ങുമ്പോൾ ഞാൻ എന്റെ സുഹൃത്തിനോടു സംശയം പറയുകയും ചെയ്തു—പപ്പൻ എന്തിന് മനഃപൂർവ്വം ചെയ്യുന്ന കൈപ്പിഴപോലെ ആ ധൂർത്ത് കാണിച്ചു.മുതുകുളത്തെ സ്വഭാവരഹിതമായ മണ്ണിൽനിന്ന് ഇടയ്ക്കിടെ ഉയർന്നുകൊണ്ടിരുന്ന അനുസരണയില്ലാത്ത പൊടിക്കാററിനപ്പുറം പത്മരാജൻ ഉറങ്ങുന്നത് കണ്ടപ്പോൾ എനിക്കു തോന്നി വാക്കുകളുടെ ആ ധൂർത്ത് ഒരു സമയം പ്രവചനത്തിന്റെ അർത്ഥം വഹിക്കുന്നുണ്ടെന്ന്. 'മഞ്ഞുകാലത്തെ കാക്ക' എന്നൊരു കഥ പത്മരാജന്റെ നേട്ടങ്ങളുടെ കണക്കു പുസ്തകത്തിലെവിടെയോ കിടപ്പുണ്ട്. പലരും മറന്നിട്ടുണ്ടാവാം ആ കഥയെ. എന്തുകൊണ്ടാണെന്നറിയില്ല ആ മഞ്ഞുകാലത്തെ കാക്ക ഇടയ്ക്കിടെ പറന്നുവന്ന് എന്റെ സ്മൃതിയുടെ ജാലകത്തിനപ്പുറം വന്നിരിക്കാറുണ്ട്. ഒരു പക്ഷേ, മുതുകുളത്ത് കാവ് തീണ്ടാൻ വന്നത് ആ കാക്ക തന്നെയാവണം.

രാധാലക്ഷ്മിയെപ്പോലെ അനന്തപത്മനാഭനെപ്പോലെ മാധവിക്കുട്ടിയെപ്പോലെ പത്മരാജന് വേറെയും ചില ഇഷ്ടങ്ങളുണ്ട്. മഞ്ഞുകാലം, നിനച്ചിരിക്കാതെ വീഴുന്ന മഴ, [illegible] വിലങ്ങും പറക്കുന്ന കാക്കകൾ, വസന്തം കിടന്നുലയുന്ന കാററ്, വ്യാളിമുഖങ്ങൾ, കൈവരിയുടെ കിഴക്കേയററം എന്നിങ്ങനെയുള്ള ഇഷ്ടങ്ങൾ. പത്മരാജന്റെ ഈ ഇഷ്ടങ്ങൾ കഥയിലും ചിലപ്പോഴൊക്കെ സിനിമയിലും വന്ന് സൗന്ദര്യലഹരിയുള്ള 'കിക്കുകൾ' നൽകാറുമുണ്ടായിരുന്നു. ഇടയ്ക്കൊക്കെ നിലയ്ക്കാറുള്ള നമ്മുടെ സൗന്ദര്യ മനസ്സിന് അത്തരം കിക്കുകൾ കുറച്ചൊന്നുമല്ലല്ലോ ആശ്വാസം നൽകാറുണ്ടായിരുന്നത്. സത്യംപറയട്ടെ പത്മരാജന്റെ കഥകളും സിനിമകളും എനിക്ക് നൽകിയിരുന്നത് അതീവസുഖമുള്ള, ആസ്വാദനീയമായ ഒരു 'മൈൽഡ് കിക്ക്' ആയിരുന്നു. അങ്ങനെ ഒരു സുഖം നൽകാൻ നമ്മുടെ സാഹിത്യത്തിലോ സിനിമയിലോ മററാരെങ്കിലുമുണ്ടെന്ന് തോന്നുന്നില്ല.

തൊട്ടടുത്താണെങ്കിലും, മുതുകുളത്തെ അനുസരണക്കേട് കാട്ടുന്ന പൊടിക്കാററിനപ്പുറം നിൽക്കുകയായിരുന്ന വേണു നാഗവള്ളിയോടു ഞാൻ പറഞ്ഞു ''വേണു, ജീവിതത്തിന് മിനിമം ഗ്യാരണ്ടിപോലുമില്ലെന്ന് തോന്നുന്നു. വല്ലാതെ പേടി തോന്നുന്നു.'' വാക്കുകളിലെ ഭയം വേണുവിന് ഏററുവെന്ന് തോന്നി. എന്റെ കയ്യിൽ അമർത്തിപ്പിടിച്ചുകൊണ്ട് വേണു പറഞ്ഞു—''പേടിക്കണ്ട ചേട്ടാ ഹൗസ്ഫുൾ ആയി ഓടുന്ന ജീവിതങ്ങളുമുണ്ടല്ലോ'' പത്മരാജൻ എന്റെ ഭയവും വേണുവിന്റെ ആശ്വാസവാക്കുകളും കേട്ടിരുന്നുവെങ്കിൽ താടിയിൽ വിരലോടിച്ചുകൊണ്ടു ആ കള്ളച്ചിരി



പി.എ. ബക്കർ, രവി, ടി.വി. ചന്ദ്രൻ, അരവിന്ദൻ



അടൂർ ഗോപാലകൃഷ്ണൻ

ചിരിക്കുമായിരുന്നു. വിഖ്യാതവും ചേലുള്ളതുമായ ആ കള്ളച്ചിരി തന്നെ. മുഖപ്രസാദമുള്ള കരച്ചിലും ദുരിതമുഖമുള്ള ചിരിയും പത്മരാജൻ എന്ന എഴുത്തുകാരൻേറയും സിനിമാക്കാരൻേറയും വാക്കുകളുടെ നേട്ടമായി കുറിച്ച് ഞാനൊന്നു അടിവരയിട്ടോട്ടെ.

സാഹിത്യ ചരിത്രത്തിനെ സ്വന്തം കളം വരച്ച് അതിനുള്ളിലാക്കി ആഭിചാരക്രിയ ചെയ്ത് ഇഷ്ടഫലം നേടിയെടുക്കുന്നവർ പത്മരാജൻ എന്ന കഥാകൃത്തിനെ ഒഴിവാക്കിയത് ഒളിച്ചിരുന്നു നിഗ്രഹിക്കുന്നതിന്റെ സുഖത്തിനുവേണ്ടിയാവണം. ദുഷ്ടനിഗ്രഹത്തിന് വഴങ്ങാത്തതാണ് പത്മരാജന്റെ കഥകളെന്ന് അവർക്ക് അറിയാത്തതുമില്ല. പത്മരാജനാണെങ്കിൽ അവാർഡ് ബലങ്ങളെക്കാൾ വലിയ ബലം എം.പി. നാരായണ പിള്ളയുടെ വാക്കുകൾക്കുണ്ടെന്ന ധൈര്യത്തിൽ ആഭിചാരക്രിയക്കാരെ അവഗണിക്കുകയും ചെയ്തിരുന്നു. മലയാളത്തിലെ നവീന കഥാസാഹിത്യത്തിലെ വലിയ അപ്പോസ്തലൻമാരിലൊരാളായ എം.പി. നാരായണ പിള്ളയുടെ ശുദ്ധ സാക്ഷിപത്രത്തിൽ ഇങ്ങനെ പറയുന്നു: 'ഇന്നത്തെ മലയാളത്തിലെ ഏററവും നല്ല ചെറുകഥയെഴുത്തുകാരൻ പി. പത്മരാജനാണ്.'

തന്റെ വേതാള സ്വഭാവമുള്ള തലതിരിഞ്ഞഭ്യാസങ്ങളെ ലേഖന രൂപത്തിലാക്കി സുഖിക്കാറുള്ള നാണപ്പൻ പത്മരാജനെക്കുറിച്ച് പറഞ്ഞതിൽ ഒരു അസത്യത്തിന്റെ പതിരുപോലും ചികഞ്ഞെടുക്കാൻ കഴിയില്ലെന്നു നാണപ്പനെ അറിഞ്ഞവർക്കറിയാം. അന്യന് ലഭിക്കുന്ന പ്രശസ്തിയോടും ഐശ്വര്യത്തോടും അസൂയപ്പെട്ടു നീറിപ്പുകയുന്ന കാര്യത്തിൽ സിനിമാക്കാരനെ വളരെ പിന്നാമ്പുറത്ത് നിറുത്തുന്നവരാണ് നമ്മുടെ സാഹിത്യകാരൻമാരെന്ന നേര് നട്ടെല്ലിനെപ്പോലും വേദനിപ്പിക്കാതിരിക്കില്ല. ചാക്കാലയ്ക്കുപോലും അസൂയ മയപ്പെടുത്താൻ കഴിയാത്തവർക്ക് അവരുടേതായ ന്യായങ്ങളുടെ മുൻകൂർ ജാമ്യം ഉണ്ടായെന്ന് വരാം. എന്റെ കാഴ്ചശക്തി ശരിയാണെങ്കിൽ ഞവരയ്ക്കൽ തറവാട്ടുമുററത്ത് ഞാൻ കണ്ടത് രണ്ടേ രണ്ടു സാഹിത്യകാരൻമാരെ. കാക്കനാടനും ജോർജ്ജ് ഓണക്കൂറും. അനുജന്റെ അപരക്രിയയ്ക്ക് വരാൻ വിധിക്കപ്പെട്ട ജ്യേഷ്ഠന്റെ ദുഃഖം കാക്കനാടന്റെ മുഖത്തെ കൂടുതൽ ക്ഷീണതമാക്കി. തിരുവനന്തപുരത്തെ വൈകുന്നേരങ്ങളിൽ സേവ്യയേഴ്സിൽപ്പോയി ഒരു സ്മാൾ ഫിററു ചെയ്യാനുള്ള ചില്ലറയ്ക്കായി ശൂന്യമായ പോക്കററുകൾ തപ്പി പരസ്പരം ചിരിക്കുന്ന കാക്കനാടനേയും പത്മരാജനേയും ഞാൻ കണ്ടത് ഒരു ഇരുപതു വർഷത്തിന് ഇപ്പുറത്തോ അപ്പുറത്തോ വച്ചാണെന്ന് തോന്നുന്നു. സാഹിത്യത്തിന് മാർഗ്ഗരേഖകൾ കൽപ്പിച്ചു നൽകുന്ന അക്കാഡമി തലവൻമാർ മുതുകുളത്ത് വരാത്തത് പെട്രോളിനു വില കൂടിയതുകൊണ്ടാണെന്ന് സമാധാനിക്കാം. പത്മരാജന്റെ അക്ഷരങ്ങളെ നിശ്ചിത വിലയ്ക്കും പ്രീ-പബ്ളിക്കേഷൻ വിലയ്ക്കും വിററു ബാങ്ക് അക്കൗണ്ടിലെ അക്ഷരങ്ങൾ പെരുപ്പിച്ചവരുടെ നന്ദികേടിന് തിരുനക്കര വാഴും ദേവൻ നൽകട്ടെ ശിക്ഷ.



ഷാജി



[illegible], പുതുശ്ശേരി രാമചന്ദ്രൻ

ഒരു ഇരുപതു വർഷത്തിനപ്പുറത്തുനിന്ന് പി. പത്മരാജൻ റോഡിനെതിരെ നടന്നുപോയ എന്നെ കൈകൊട്ടി വിളിച്ചത് ഓർമ്മയുണ്ട്. തലേദിവസം കറൻറ് ബുക്സിൽ വച്ച് ഉറപ്പിച്ച പരിചയം പുതുക്കാൻ. യൂണിവേഴ്സിററി കോളേജിന് മുന്നിലെ സിററി ബസ് സ്റേറാപ്പിനു കീഴിൽ ആയുഷ്ക്കാല പരിചയത്തിന്റെ സൂര്യനുദിച്ചു. വഴുതയ്ക്കാട്ടെ ആകാശവാണിയിലേക്ക് പോകാനുള്ള സിററി ബസ് കാത്തു നില്ക്കുകയായിരുന്നു പത്മരാജൻ. ഇന്ന് ആ ബസ് സ്റ്റോപ്പ് അവിടെയില്ല. കാലം അത് പിഴുതുകൊണ്ടു പോയിരിക്കുന്നു. അതേ കാലം തന്നെയാണല്ലോ ആയുസ്സ് പുസ്തകത്തിൽ നാൽപ്പത്തിയേഴ് തികയുന്നതിനുപോലും അനുവദിക്കാതെ പത്മരാജന്റെ തുടിക്കുന്ന ജീവനെ പിഴുതെടുത്തുകൊണ്ടുപോയത്.

പി. പത്മരാജൻ എന്ന എഴുത്തുകാരന്റെ ഉൽപ്പത്തി കെ. ബാലകൃഷ്ണന്റെ 'കൗമുദി വാരിക'യുമായി ബന്ധപ്പെട്ടു കിടക്കുന്നു. ഒരുപക്ഷേ, കൗമുദി എന്ന കളരിയിൽനിന്ന് വിജയകരമായ പരിശീലനം പൂർത്തിയാക്കി വന്ന അവസാനത്തെ ജനറേഷനിലെ എഴുത്തുകാരനാവണം പത്മരാജൻ. അന്നത്തെ പത്മരാജൻ കഥകളിൽ മധുരമായി പാടുന്ന ഒരു 'കിളി' ഉണ്ടായിരുന്നുവെന്നു പറഞ്ഞാൽ അത് പപ്പൻ ഒരു പ്രശംസാപത്രമായി സ്വീകരിക്കുമായിരുന്നുവെന്ന് എനിക്കുറപ്പുണ്ട്. കോട്ടയത്തെ റബ്ബർ മരക്കൊമ്പുകളിലിരുന്നു പോപ്പുലർ സാഹിത്യത്തിന്റെ ചീട്ടുകളെ പിറകോട്ടു കൊത്തിയിടുന്ന ഇന്നത്തെ കിളി എവിടെ പത്മരാജന്റെ പഴയകിളി എവിടെ. പത്മരാജന്റെ കഥകളിലും നോവലുകളിലുമാണ് മലയാളത്തിലെ കുലഗുണമുള്ള മോഡേൺ റൊമാൻറിസിസത്തിന്റെ ആർദ്രതയുള്ളത്. വാക്കുകളിൽനിന്ന് കവിത ചോർത്തിക്കളഞ്ഞ് കഥാസാഹിത്യത്തെ സഹാറ പരുവത്തിലാക്കിയവരിൽനിന്ന് പത്മരാജൻ വേറിട്ടു നിന്നത് മനഃപൂർവ്വംതന്നെയാകണം. കഥയിലെ 'കഥ'യെ കഴുമരത്തിൽ കെട്ടിത്തൂക്കി പലരും സുഖിച്ചപ്പോഴും അവർക്കായി സുഖകരമായ സ്തുതിഗീതങ്ങൾ ആലപിച്ചപ്പോഴും പത്മരാജൻ താടി തടവിനിന്നു ചിരിച്ചതേയുള്ളു. ഉറക്കം വരാത്തരാവുകളിൽ അമ്മ ചുരത്തിക്കൊടുത്ത കഥയുടെ പാൽച്ചുണ്ടിൽ നുണയുന്നവനെങ്ങനെ ആർദ്രതയില്ലാത്ത പാലായിലെ റബ്ബർമരം പോലെയാകാൻ കഴിയും. മോഡേൺ കഥയുടെ തച്ചുശാസ്ത്രം മററാരെക്കാൾ ഭംഗിയായി പ്രയോഗിക്കാൻ കഴിയുന്നവനാണ് താനെന്ന് തെളിയിച്ചിട്ടുണ്ട് പത്മരാജൻ. 'ചുണ്ടൽ,' 'കൈവരിയുടെ കിഴക്കേയററം' എന്നീ കഥകൾ ഏതു ആധുനികന്റെ നിനവിലും സ്വീകരിക്കപ്പെടാവുന്ന വിധം മികച്ച കഥകളാണ്. നോവലിസ്ററായ പത്മരാജൻ ചെറുകഥാകൃത്തായ പത്മരാജന്റെ പിറകിലേ നില്ക്കുകയുള്ളുവെന്ന സത്യം അംഗീകരിക്കുമ്പോഴും ഒരു കാര്യം മറക്കുന്നില്ല. നോവലിസ്ററായ പത്മരാജനാണ് പ്രിയമേറെയുള്ളത്.

മലമുകളിലെ സൗമ്യമായ ഒരു മഞ്ഞുകാലം പോലെ സുഖിപ്പിക്കുന്നതാണ് പത്മരാജന്റെ നോവലുകൾ, മഞ്ഞുകാലത്തിന് അർത്ഥവത്തായ അന്തർഗതങ്ങൾ ഒളിപ്പിച്ചുവയ്ക്കാൻ കഴിയുമെന്നൊരു അനുഗ്രഹവുമുണ്ടല്ലോ. ചിലപ്പോഴൊക്കെ മേല്പറഞ്ഞ അന്തർഗതങ്ങളുടെ ഉള്ളിൽ ചോരചീററിവീണുവെന്നുവരാം. അല്ലെങ്കിൽ പ്രലോഭനീയമായ രതിയുടെ വേലിയേററക്കാലമുണ്ടായെന്നുവരാം. രണ്ടായാലും വാക്കുകളിലൂടെ വീശിവരുന്ന കാററ് കാല്പനികതയുടേതായിരിക്കും. പത്മരാജന്റെ നോവലുകളുടെ ഈ പൊതു സ്വഭാവത്തിന് നേരെ കണ്ണാടി പിടിച്ചാൽ തെളിയുന്നത് പത്മരാജന്റെ സിനിമ തന്നെയാവും. പത്മരാജനിലെ സിനിമാക്കാരൻ പത്മരാജനിലെ നോവലിസ്ററിന്റെ വരുതിയിലാണെന്ന് പറഞ്ഞാൽ അതൊരു അസത്യമാവില്ല. രണ്ടിനുമുണ്ടാവണമല്ലോ ഒരു ബിന്ദുവിൽനിന്ന് പൊട്ടിവിരിഞ്ഞു ശാഖോപശാഖകളുള്ള വൃക്ഷം പോലെ വളരുന്ന ഒരു കഥ.



വേണു, വിജി തമ്പി, ജോൺ പോൾ, ഗോപി

ചരിത്രത്തിലൊരു വിഹിതം സ്വന്തമാക്കാൻ കഴിയുന്നതിലും വലിയൊരു നേട്ടം എഴുത്തുകാരനോ ചലച്ചിത്രകാരനോ തങ്ങളുടെ ആയുർലിഖിതങ്ങൾക്ക് വേണ്ടി ആഗ്രഹിക്കുമെന്നു തോന്നുന്നില്ല. നാട്യമില്ലാത്ത സിനിമയും സ്ക്രീൻപ്ളേ എഴുത്തുകാരനാണ് ഏതുതരം സിനിമയുടേയും ബ്ളൂപ്രിൻറ് തയ്യാറാക്കുന്നതെന്ന സത്യത്തിന്റെ സ്ഥാപിക്കപ്പെടലുമാണ് മലയാള സിനിമയിൽ പത്മരാജന്റെ ചരിത്രവിഹിതം. രണ്ടാമത് പറഞ്ഞ വിഹിതം നിർവ്വഹിക്കുന്നതിൽ പത്മരാജന്റെ പ്രേരകശക്തി എം.ടി. വാസുദേവൻ നായരാണെന്ന കാര്യം മറക്കപ്പെടേണ്ടതുമല്ല. മദിരാശിയിലെ സ്വാമീസ് ലോഡ്ജിലോ ആർക്കേലോഡ്ജിലോ ഒരു മുറിയെടുത്ത് പതിനഞ്ചുദിവസവും രണ്ടുമൂന്നു കുപ്പിയും കുറെ നടൻമാരുടെ മുഖങ്ങളും നല്കി തിരക്കഥയെഴുത്തുകാരനെ അടച്ചിടുന്ന പതിവ് നമ്മുടെ മെയിൻ സ്ട്രീം സിനിമയിൽ നിറുത്തിച്ചത് പത്മരാജൻ തന്നെയാണ്. സ്ക്രീൻപ്ളേ എഴുത്തുകാരന്റെ കോൺട്രാക്ട് ലേബർ പണിക്കും വിരാമം വീണു. എഴുതുന്ന വാക്കിനും ആ വാക്കു നല്കുന്ന സിനിമക്കുമുള്ള പ്രതിഫലതുകയ്ക്ക്



ചിതയിലേക്ക്



കാക്കനാടൻ, [illegible] കുമാർ രാജു[illegible]നായർ



ചിതയിൽ കൊണ്ടുവയ്ക്കുന്നു

അന്തസ്സ് നല്കിയതും പത്മരാജൻ തന്നെയാണ്.

പത്മരാജന്റെ സിനിമയിൽ വിഭിന്നമായ രണ്ടു ദിശകളിലേക്ക് ആടിപോകുന്ന ഒരു പെൺഡുല സ്വഭാവമുണ്ട്. എണ്ണമണമുള്ള വാണിയൻ തെരുവും എവിടെ നിന്നോ വന്ന ഒരു ഫയൽവാനെ സ്വീകരിക്കാൻ വേണ്ടി നിഷ്കളങ്ക ഹൃദയം തുറക്കുന്ന പാവം ഗ്രാമവും പപ്പന്റെ ഹൃദയത്തിന്റെ ഒരു വശത്തുണ്ട്. ആ വശത്ത് തന്നെയാണ് ഞവരയ്ക്കൽ പത്മരാജന്റെ ഇഷ്ടത്തിന്റെ ത്രാസ് താഴുന്നതും. ശീതീകരിച്ച മുറിയും സുഖശയ്യകളുമുണ്ടായിട്ടും നിദ്രയില്ലാതെ ഉഴറുന്ന, നഗരത്തിലെ ഉപരിവർഗ്ഗജീവിതത്തിന് നേരെ തന്റെ ഹൃദയത്തിന്റെ കണ്ണാടി പിടിക്കാനും പത്മരാജനറിയാമായിരുന്നു. അഭിനയകല മുഖമുദ്രയാക്കിയ തിരുവനന്തപുരം ജീവിതത്തിൽ നിന്ന് പത്മരാജൻ ഒരുപാട് പാഠങ്ങൾ പഠിച്ചിട്ടുണ്ടാവണം. ചില പാഠങ്ങൾ നല്കുകയും ചെയ്തിട്ടുണ്ടാവണം.

സൗമ്യമായ മഞ്ഞുകാലവും കൊത്തിപ്പറന്ന കറുത്ത കാക്ക ഇനിയും വരാതിരിക്കില്ല ചിക്കിചികയാൻ. മൃത്യുവിന് പ്രവേശനം നിഷേധിക്കുന്ന ഒരു സംരക്ഷണമേഖലയില്ലാത്തതുകൊണ്ട് നമുക്ക് ചെവിയോർത്തിരിക്കാം, ചിറകടിയൊച്ചകൾക്കായി. ഇനിയും പ്രിയപ്പെട്ടവരെ കൊണ്ടുപോകുമ്പോഴെക്കെ നമുക്ക് വിലപിക്കാം. വിലാപം തന്നെയാണ് മനുഷ്യജീവിതത്തിന്റെ മാതൃഭാഷയും.



വിടവാങ്ങൽ





പെരുവഴി അമ്പലത്തിനു ലഭിച്ച മികച്ച പ്രാദേശിക ചിത്രത്തിനുള്ള ദേശീയ അവാർഡ് പത്മരാജൻ രാഷ്ട്രപതി സഞ്ജീവറെഡ്ഡിയിൽ നിന്നും സ്വീകരിക്കുന്നു.



തിരക്കഥാരചനയ്ക്കുള്ള സ്റ്റേറ്റ് അവാർഡ് മുഖ്യമന്ത്രി നായനാരിൽ നിന്നും പത്മരാജൻ സ്വീകരിക്കുന്നു.

## *പൂത്തുമലച്ച ഒരു വസന്തത്തെയാണ് പത്മരാജന്റെ ചലച്ചിത്രങ്ങൾ ഓർമ്മിപ്പിക്കുന്നത്. നിറങ്ങൾ, പരിമളങ്ങൾ... എന്ത് ചാരുതയുള്ള കാഴ്ച.*

എഴുത്തുകാരനിൽ നിന്നും ചലച്ചിത്ര കാരനിലേക്കുള്ള മാറ്റം പത്മരാജന് എളുപ്പമായിരുന്നുവെന്നാണ് അദ്ദേഹത്തിൽ ഒരു ഡസനിൽപ്പരം വരുന്ന ചലച്ചിത്രങ്ങൾ കാണിക്കുന്നത്. തിരക്കഥാ രചനയിലൂടെ ചലച്ചിത്രവുമായി മമതയിലായ അദ്ദേഹം, ആ മാദ്ധ്യമത്തെ അക്ഷരാർത്ഥത്തിൽ പ്രേമിക്കുകയായിരുന്നു. ഒരു കാമുകനെപ്പോലെ അദ്ദേഹം തന്റെ എല്ലാം ചലച്ചിത്രത്തിനായി സമർപ്പിച്ചു. പ്രയാണത്തിന് തിരക്കഥയെഴുതുമ്പോൾ പത്മരാജന്റെ ജ്ഞാനസ്നാനം തുടങ്ങിയതേയുണ്ടായിരുന്നുള്ളൂ. പെരുവഴി അമ്പലം, ഒരു വിസ്മയമായി. മിനിക്കിയെടുക്കാത്ത പാറക്കല്ലുകളുടെ മൂർച്ചയായിരുന്നു ആ ചലച്ചിത്രത്തിന്. ആകസ്മികമായി സംഭവിച്ചുപോയ ഒന്നായിരുന്നില്ല അത്. വാണിയൻ കുഞ്ചുവിലൂടെ, ധീരമായൊരു പരിശ്രമമായിരുന്നു ആ ചിത്രത്തെ അസദൃശമാക്കിയത്. ഭീതി എന്ന അമൂർത്ത സങ്കല്പത്തിന് മജ്ജയും മാംസവും നൽകിയതുവഴി, അന്നോളം മലയാളചലച്ചിത്രത്തിന് അപരിചിതമായ ഒരു മേഖലയായിരുന്നു അദ്ദേഹം കണ്ടെത്തിയത്. അശോകനും, ഗോപിയും അവതരിപ്പിച്ച അതിലെ രണ്ടു കഥാപാത്രങ്ങളെ—സ്വഭാവ കഥാപാത്രങ്ങളെ എത്ര മിഴിവോടെയാണ് പത്മരാജൻ കുറതീർത്തെടുത്തുന്നത്. ജീവിതത്തിന്റെ രണ്ടറ്റത്താണ് അവർ നിൽക്കുന്നത്. രണ്ടു കഥാപാത്രങ്ങളും സാഹചര്യത്തിന്റെ സൃഷ്ടികൾ. ഹീറോയിക് മുശയിലൂടെ ആ കഥാപാത്രങ്ങളെ വാർത്തെടുത്ത പത്മരാജൻ ഉടനെ ചെന്നുനിന്നത് ഒരിടത്തൊരു ഫയൽവാനിലാണ്. ആ ചിത്രത്തിലെത്തുമ്പോൾ ഒരു ചലച്ചിത്രകാരനെന്ന നിലയ്ക്ക് അദ്ദേഹത്തിന്റെ സൃഷ്ടി പ്രഭാവം ഉന്നതിയിലേക്കുയർന്നു കഴിഞ്ഞിരുന്നു. ഇനിയും വേണ്ടത്ര ആസ്വദി



പെരുവഴി അമ്പലം



ഒരിടത്തൊരു ഫയൽവാൻ



നവംബറിന്റെ നഷ്ടം



കള്ളൻ പ.വിത്രൻ

ക്കപ്പെടുകയോ ചർച്ച ചെയ്യപ്പെടുകയോ ചെയ്യാതെ പോയ ആ ചലച്ചിത്രം ഒരു പക്ഷേ പത്മരാജന്റെ അനവധി രചനകളിൽ പ്രാകൃഷ്ടമായി ഒറ്റതിരിഞ്ഞു നിൽക്കും. റൊമാൻറിസം ഇഴചേർത്ത് നെയ്തെടുത്ത ഒരു ഗ്രാമ ഈരടിപോലെ നനുത്തതാണ് ആ ചലച്ചിത്രം. ഫൻറസിയുടെ പരാഗം വീണുമിന്നുങ്ങുന്ന ആ ചലച്ചിത്രത്തിൽ ഉടനീളം അലയലച്ചു നിൽക്കുന്ന ഭാവതരളിത ഒരു തേക്കുപാട്ടിന്റെ ഇമ്പം അണയ്ക്കുന്നതായിരുന്നു.

ഈ രണ്ടു ചലച്ചിത്രങ്ങളുടെ സാമ്പത്തിക പരാജയമായിരിക്കാം, ഒരു പക്ഷേ പത്മരാജനെ മറ്റൊരു പന്ഥാവിലേക്ക് നീങ്ങാൻ പ്രേരിപ്പിച്ചത്. കമ്മേഴ്സ്യൽ ചലച്ചിത്രങ്ങളുടെ കൃത്രിമതയെ ആദ്യമേ അദ്ദേഹം തള്ളിക്കളഞ്ഞിരുന്നു. അതേസമയം സർവക്ഷമങ്ങളായ ചലച്ചിത്രങ്ങളുടെ പ്രസക്തിയിൽ അദ്ദേഹം വിശ്വസിച്ചു. ഏറ്റവും കൂടുതൽ ആളുകൾ കാണുന്നതാണ് ഏറ്റവും നല്ല ചലച്ചിത്രം എന്ന അബദ്ധ ധാരണയിൽപ്പെട്ടു പോകാതെതന്നെ കൂടുതൽ ആളുകളിലേക്ക് ചെന്നെത്താൻ പറ്റിയ പുതിയ മാർഗ്ഗങ്ങളെക്കുറിച്ചുള്ള അന്വേഷണം പത്മരാജനെ എത്തിച്ചത് മിഡിൽ സിനിമയിലാണ്. അപ്പോഴും ഒരു കാര്യത്തിൽ അദ്ദേഹം വിട്ടുവീഴ്ച കാണിച്ചതേയില്ല. കാമ്പുള്ള കഥ, മിഴിവുള്ള കഥാപാത്രങ്ങൾ—പത്മരാജന്റെ എല്ലാ ചിത്രങ്ങളിലും ഇത് കണ്ടെത്താവുന്നതാണ്. അതോടൊപ്പം സെൻഷ്വാലിറ്റിയുടെ പുതിയ മേച്ചിൽ പുറങ്ങളും പത്മരാജൻ കണ്ടെത്തി. ജീവിത യാഥാർത്ഥ്യങ്ങളിൽ നിന്ന് ഒളിച്ചോടുന്ന സെൻറിമെൻറാലിറ്റിയുടെ ക്ഷണഭംഗുരുതയിൽ അല്പംപോലും ആകൃഷ്ടനാകാതെ അദ്ദേഹം, കഥാപാത്രങ്ങളുടെ സ്വകാര്യ മോഹങ്ങളും സ്വപ്നങ്ങളുംപോലും നിശിതമായ ആർജ്ജവത്തോടെ ചിത്രീകരിക്കാൻ അദ്ദേഹം തയ്യാറായി.

മലയാള സിനിമയിൽ പത്മരാജന്റെ ചലച്ചിത്രങ്ങൾ, പലതരം നിറങ്ങളോടെ പൂത്തു മറിഞ്ഞു നിൽക്കുന്ന വസന്തർത്തുവിനെയാണ് ഓർമ്മിപ്പിക്കുന്നത്. നിറമുള്ളതും, നിറം കെട്ടതും, കടുത്ത നിറമുള്ളതുമായ എത്രയെത്ര പൂക്കൾ. അവയിൽ പലതും പരിമളമുള്ളവയായിരുന്നു. ആ പരിമളത്തിൽ മഗ്നരായവരായിരുന്നു ഈ തലമുറ. ആ ചലച്ചിത്രങ്ങളിലൂടെ അവർ സ്വപ്നം കണ്ടു.

പല മാമൂലുകളും പത്മരാജന്റെ ചലച്ചിത്രങ്ങൾ തകർക്കുകയുണ്ടായി. ആൻറി ഹീറോകൾക്ക് ജീവിതത്തിലുള്ള സ്ഥാനം നിഷേധിക്കാൻ അദ്ദേഹം തയ്യാറായില്ലെന്നു തന്നെയല്ല, അവർക്ക് യോഗ്യമായ സ്ഥാനവും നൽകി.

മറ്റൊരു വിധത്തിൽ നോക്കിയാൽ പത്മരാജൻ അഭിനേതാക്കളുടെ സംവിധായകൻ കൂടിയായിരുന്നു. തന്റെ കഥാപാത്രങ്ങൾക്ക്



അരപ്പട്ട കെട്ടിയ ഗ്രാമം



തൂവാനത്തുമ്പികൾ





തിങ്കളാഴ്ച നല്ല ദിവസം



നൊമ്പരത്തിപ്പൂവ്

ചേരുന്നവിധം അഭിനേതാക്കളെ പരുവപ്പെടുത്തിയെടുക്കാൻ സാധിച്ച അസാമാന്യമായ വൈഭവം ആ ചലച്ചിത്രകാരന്റെ വ്യക്തിത്വവിശേഷമായിരുന്നു. പരുഷ യാഥാർത്ഥ്യങ്ങൾ ചിത്രീകരിക്കുമ്പോൾ (ഉദാഹരണം നമുക്ക് പാർക്കാൻ മുന്തിരിത്തോപ്പുകൾ) പത്മരാജന് ഒരിക്കലും നീതി കാണിക്കാതിരിക്കാനേ കഴിഞ്ഞിരുന്നില്ല. സാധാരണഗതിയിൽ നാമെല്ലാം ഒളിച്ചുവയ്ക്കുകയോ മറക്കാൻ തയ്യാറാവുകയോ ചെയ്യുന്ന കാര്യങ്ങൾ, ഒരു നിഷേധിയുടെ ശാഠ്യത്തോടെ പുറത്തെടുത്തിട്ട് പിച്ചിക്കീറാനും, അതിനകത്ത് പിടയുന്ന ഉൺമകളെ അരുമയോടെ എടുത്തുയർത്താനും അദ്ദേഹം ശ്രദ്ധാലുവായിരുന്നു.

സാങ്കേതിക ബദ്ധമായ ഈ മാദ്ധ്യമത്തെ തന്റെ വരുതിയിൽ അദ്ദേഹം കൊണ്ടുവന്നത് അതിലൂടെ ആവിഷ്കരിച്ച അതിശക്തമായ ജീവിതഖണ്ഡങ്ങളിലൂടെയായിരുന്നു. കഥയെഴുത്തിന് പേനയും കടലാസുമെന്ന പോലെ ചലച്ചിത്ര രചനയ്ക്ക് ഫിലിമും ക്യാമറയും അദ്ദേഹത്തിന് അസംസ്കൃത പദാർത്ഥങ്ങളായി. അവ ഉപയോഗിക്കുമ്പോൾ യാന്ത്രികമായ നിയന്ത്രണങ്ങളും വിലക്കുകളും പത്മരാജൻ വകവച്ചില്ലെന്നതാണ് സത്യം.

കഥ പറയുന്നതിലായിരുന്നു പത്മരാജന്റെ സാമർത്ഥ്യം. ഏതു കഥയ്ക്കും വാലും തുമ്പും ഉണ്ടാക്കാനും, അതിനെ ഉദ്വേഗത്തിലൂടെ വളർത്തി ഹൃദയാഹ്ലാദത്തോടെ അവസാനിപ്പിക്കാനുമുണ്ടായിരുന്ന നൈസർഗ്ഗികമായ കഴിവ് തന്റെ ചലച്ചിത്രങ്ങളിലും അദ്ദേഹം പ്രദർശിപ്പിച്ചു. അങ്ങനെ അദ്ദേഹം പറഞ്ഞ കഥകളാകട്ടെ, മനുഷ്യജീവിതത്തിന്റെ സമസ്ത മണ്ഡലങ്ങളിലും കേറിയും ഇറങ്ങിയും ഒരു കാലിഡോസ്കോപ്പ് പോലെ മനുഷ്യ മനസ്സിൽ വർണ്ണങ്ങളുടെ ഒരു മായികലോകം സൃഷ്ടിച്ചു.



# ഒരു ഗന്ധർവന്റെ വേർപാട്

## കാക്കനാടൻ

1968 അവസാനത്തിലാണെന്നു തോന്നുന്നു. തിരുവനന്തപുരത്തെ ആകാശവാണി നിലയത്തിൽവച്ച് പരിചയപ്പെട്ടു. ആകാശവാണിയിലെ പ്രതാപവർമ്മയാണ് പരിചയപ്പെടുത്തിയത്. അക്കാലത്ത് പത്മരാജൻ കഥ എഴുതിത്തുടങ്ങിയിരുന്നേ ഉള്ളു. അന്നുമുതൽ പപ്പൻ എന്റെ പ്രിയപ്പെട്ട അനുജനായി. എത്രയോ ദിനരാത്രങ്ങൾ ഞങ്ങൾ പങ്കുവച്ചിരിക്കുന്നു. എന്റെ വീട്ടിലും അവന്റെ വീട്ടിലും ലോഡ്ജിലുമായി.

പപ്പൻ സാഹിത്യരംഗത്ത് വളർന്നു. കല്യാണം കഴിച്ചു. തിരക്കഥാകൃത്തായി. ആ രംഗത്തും അസാമാന്യമായി ശോഭിച്ചു. തൊട്ടതൊക്കെ പൊന്നാക്കി. സാഹിത്യരംഗത്തും ചലച്ചിത്രരംഗത്തും സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ചു. പിന്നെ സംവിധായകനായി. ആദ്യചിത്രം 'പെരുവഴിയമ്പലം' വ്യത്യസ്തവും ശ്രദ്ധേയവുമായിരുന്നു. തിരക്കഥാകൃത്തെന്ന നിലയിലും സംവിധായകനെന്ന നിലയിലും മലയാളത്തിലെ 'മിഡ്—സിനിമ'യുടെ പ്രമുഖ വക്താവായി. പ്രചാരകനായി.

പത്മരാജന്റെ സാഹിത്യരചനകളെയോ ചലച്ചിത്ര സൃഷ്ടികളെയോ വിലയിരുത്താൻ എനിക്കിപ്പോൾ കരുത്തില്ല.

ഉച്ചയ്ക്കു മുമ്പ് ഗുഡ്നൈറ്റ് പിക്ചേഴ്സ് ഓഫീസിൽനിന്ന് ശിവനും രാജശേഖരനും ഫോൺ ചെയ്തു വിവരം പറഞ്ഞപ്പോൾ എന്റെ തലച്ചോറും ശരീരവുമെല്ലാം മരവിച്ചപോലെ തോന്നി. എനിക്കെന്നെത്തന്നെ വിശ്വസിക്കാനായില്ല. എന്നത്തന്നെ താങ്ങാനായില്ല. നിമിഷങ്ങളോളം ഞാൻ പ്രജ്ഞ അറ്റവനായിരുന്നു.

ഇന്നലെ രാവിലെ തലേന്നാൾ ഞാൻ 'ഗന്ധർവ്വൻ' കണ്ടുവന്ന ഒരു സുഹൃത്തുമായി പത്മരാജനെക്കുറിച്ച് സംസാരിക്കുകയായിരുന്നു. ഇന്നുരാവിലെ കർണ്ണാടക ബാങ്ക് മാനേജരോട് സംസാരിക്കവെ, 'പ്രണവം' തിയേറ്ററിൽ വച്ച് കുടുംബസഹിതം 'ഇന്നലെ' കണ്ട കാര്യവും അന്നവിടെവച്ച് യാദൃശ്ചികമായി പത്മരജനേയും കുടുംബത്തെയും കണ്ടകാര്യവും പറഞ്ഞു. അപ്പോൾ ഓർത്തില്ല, രണ്ടുമൂന്നു മണിക്കൂറുകൾക്കുള്ളിൽ മരണവാർത്ത എന്റെ ദുർബ്ബലമായ, നടുങ്ങിത്തെറിച്ച കാതുകളെ തേടിവരുമെന്ന്. മരണത്തിന്റെ ക്രൂരത മനുഷ്യനെ മരണത്തെക്കാൾ വലിയ ദുഃഖത്തിലേക്കാഴ്ത്തുന്ന അനുഭവം ഇതാദ്യമല്ല.

എനിക്കൊരനുജൻ നഷ്ടപ്പെട്ടിരിക്കുന്നു. എനിക്കെന്റെ ഒരംശം നഷ്ടപ്പെട്ടിരിക്കുന്നു. മലയാള ഭാഷയ്ക്ക് ഒരു ഗന്ധർവ്വൻ നഷ്ടപ്പെട്ടിരിക്കുന്നു.

എനിക്കു കരയാൻപോലും വയ്യാതായിരിക്കുന്നു.

തിരുവനന്തപുരത്തെ യൂണിവേഴ്സിററി കോളേജ് നൂററിഇരുപത്തഞ്ചുവർഷം പിന്നിടുന്നു. ആധുനിക കേരളത്തിൻെറ സാംസ്കാരിക ജീവിതവുമായി ഇഴപിരിയാത്ത ബന്ധമുള്ള ആ മഹാവിദ്യാലയം എത്ര എത്ര പേരുടെ കണ്ണുകൾ തെളിച്ചു; എത്ര. എത്ര പേരുടെ ഹൃദയചക്രവാളം വികസ്വരമാക്കി. കലാലയജീവിതത്തെക്കുറിച്ച് നമ്മുടെ പ്രിയപ്പെട്ട എഴുത്തുകാരും വിദ്യാഭ്യാസ വിദഗ്ദ്ധരും ഓർമ്മിക്കുകയാണ് ഈ പരമ്പരയിൽ. പരമ്പര തയാറാക്കിയത് പി.എം. ബിനുകുമാർ.



# എൻെറ യൂണിവേഴ്സിറ്റി കോളേജ്

## മലയാററൂർ

ആലുവ യു.സി. കോളേജിൽ ഇൻറർമീഡിയററ് വിദ്യാഭ്യാസം പൂർത്തിയാക്കിയ ഞാൻ 1944 ജൂണിൽ യൂണിവേഴ്സിററി കോളേജിൽ, ജൂനിയർ ബി.എസ്സി വിദ്യാർത്ഥിയായിച്ചേർന്നു. ബോട്ടണിയും സുവോളജിയുമായിരുന്നു ഐച്ഛികവിഷയങ്ങൾ. ബോട്ടണി വകുപ്പിൻെറ തലവൻ ഡോ. ടി.കെ. കോഷി ആയിരുന്നു; സുവോളജി വകുപ്പിൻെറ ചീഫ്, ഡോ. ഭാസ്കരൻനായരും. ഡോ. എച്ച്.എസ്. മണി ആയിരുന്നു പ്രിൻസിപ്പൽ. ഇംഗ്ളീഷ് അദ്ധ്യാപകരുടെ കൂട്ടത്തിൽ ഞാൻ ഡോ. ഗോപാലകൃഷ്ണയ്യരെയും ഡോ.ഇ.റ്റി. തോമസ്സിനെയും ഓർമ്മിക്കുന്നു; മലയാളം ഡിപ്പാർട്ടുമെൻറിൽ ശ്രീമതി കോന്നിയൂർ മീനാക്ഷിയമ്മയും ശ്രീ. കരിങ്കുളവും ശ്രീ. നാരായണപിള്ളയുമുണ്ടായിരുന്നു. ഞാൻ സീനിയർ ബി.എസ്സിയിലെത്തിയ വർഷമാണ് ചെറുപ്പക്കാരായ രണ്ടു സുമുഖന്മാർ മലയാളം വകുപ്പിൽ അദ്ധ്യാപകരായിച്ചേർന്നത്—ശ്രീ. എൻ. കൃഷ്ണപിള്ളയും ശ്രീ. എസ്. ഗുപ്തൻനായരും.

പ്രിൻസിപ്പൽ എച്ച്.എസ്. മണിയും ടി.കെ. കോഷിസാറും ഇ.ററി തോമസ് സാറും സൂട്ട്ധാരികളായിരുന്നു. മററുള്ളവരെല്ലാം ജൂബ്ബക്കാർ. സുവോളജിയിലെ ഭാസ്കരൻ നായർ സാറിന് [കഴുത്തിനെ ചുററുന്ന] നേരിയതുമുണ്ടായിരുന്നു.

പ്രിൻസിപ്പൽ ഡോ. എച്ച്.എസ്. മണിയെക്കുറിച്ച് രസികന്മാരായ വിദ്യാർത്ഥികൾ അനേകം കഥകൾ പടച്ചിരുന്നു. ഒന്നുരണ്ട് ഉദാഹരണങ്ങൾ: മുൻ പ്രിൻസിപ്പൽമാരുടെ എണ്ണച്ഛായാചിത്രങ്ങൾക്കു മുമ്പിൽ നിന്നുകൊണ്ട് ഒരിക്കൽ ഡോ. മണി പറഞ്ഞത്രെ. "ONE DAY THEY WILL HANG ME TOO!" മറെറാരു കഥ: നിറഞ്ഞൊഴുകുന്ന ഓടയിൽ നോക്കിക്കൊണ്ട് ഡോ. മണി സ്വയം പറയുന്നു: "I AM SIMPLY IMMERSED IN THE GUTTER."

നടന്ന ഒരുകാര്യം പറയാം. അത് യുദ്ധകാലമായിരുന്നു. വാർ പബ്ളിസിററിയുടെ ഭാഗമായി, "വിഷ്വൽ എഡ്യൂക്കേഷൻ" എന്ന പേരിൽ, തിരുവനന്തപുരം ന്യൂതിയേറ്ററിൽ ഉച്ചതിരിഞ്ഞ് മൂന്നരയ്ക്ക് (ചൊവ്വയും വെള്ളി



മലയാററൂർ

യും) ഹ്രസ്വചിത്രങ്ങൾ പ്രദർശിപ്പിച്ചിരുന്നു. ബി.എ—ബി.എസ്സിക്കാർക്ക് ചൊവ്വ; ഇൻറർമീഡിയററുകാർക്ക് വെള്ളി. മൂന്നുമണിക്ക് കോളേജിൽ ബെല്ലടിക്കും. അപ്പോൾ വിദ്യാർത്ഥികൾക്ക് കലാലയം വിടാം, ഈ ദിവസങ്ങളിൽ. ഒരു വെള്ളിയാഴ്ച പ്രിൻസിപ്പൽ സ്വാമി ശിപായിയോട് നിർദ്ദേശിക്കുന്നു. "അന്ത ഇൻറർമീഡിയററ് ക്ളാസ്സിലെ [illegible] കേൾക്കുംപടി ഒരു ശിന്നമണി അടിച്ചുട്."

ഒരുവിഭാഗം കുട്ടികൾ മാത്രം കേൾക്കാൻ പാകത്തിന് "ചെറിയമണി" അടിക്കുന്നതെങ്ങനെയെന്ന് ഇന്നും എനിക്കു മനസ്സിലായിട്ടില്ല.

ഞങ്ങൾക്ക് ഗുരുജനങ്ങളെ ബഹുമാനമായിരുന്നു; അവരോട് ഭക്തിയും ആദരവുമുണ്ടായിരുന്നു. എങ്കിലും കുസൃതിക്കഥകളുണ്ടാക്കാൻ ഞങ്ങൾ സമർത്ഥരായിരുന്നുവെന്ന് പറയാതെ വയ്യ. ഒരുകഥ ഇംഗ്ളീഷ് വകുപ്പിലെ ഗോപാലകൃഷ്ണയ്യരുടെയും ഇ.ററി. തോമസ്സിൻെറയും സീനിയോറിറ്റി തർക്കത്തെക്കുറിച്ചുള്ളതാണ്. എന്നും ഇവർ സീനിയോറിററിയെച്ചൊല്ലി കോളേജ് സ്ററാഫ് റൂമിനു പുറത്തുള്ള വരാന്തയിൽ നിന്നുകൊണ്ട് വാഗ്വാദം നടത്തുമായിരുന്നുവെന്നാണ് ഐതിഹ്യം. ഒരുനാൾ തർക്കം മൂത്തപ്പോൾ ഗോപാലകൃഷ്ണയ്യർ ഇ.ററി. തോമസ്സിനെ മുണ്ടുപൊക്കിക്കാണിച്ചു. പാൻറ്സ്ധാരിയായ തോമസ് എന്തുചെയ്യാൻ? അപ്പോഴതാ വരുന്നു സംസ്കൃതം പഠിപ്പിക്കുന്ന രാമയ്യാശാസ്ത്രി; മുണ്ടുധാരി. ഇ.ററി തോമസ് രാമയ്യാശാസ്ത്രിയുടെ മുണ്ടുപൊക്കി ഗോപാലകൃഷ്ണയ്യരോട് പകരം വീട്ടി!

ഗോപാലകൃഷ്ണയ്യരാണ് ഞങ്ങളെ ഷേക്സ്പിയർ നാടകങ്ങൾ പഠിപ്പിച്ചത്. അഭിനയിച്ചുകൊണ്ടാണ് പഠിപ്പിക്കുക. ഈ നിമിഷത്തിൽ ഡെസ്ഡിമോണയുടെ ചലനങ്ങൾ. അടുത്ത നിമിഷത്തിൽ ഒഥല്ലോയുടെ ഭാവഹാവാദികൾ... അമ്മട്ടിൽ. സാറിന് "ഗോബോ" എന്ന വട്ടപ്പേരുണ്ടായിരുന്നു. ഏതോ ഇററാലിയൻ നാടകത്തിൽ ആ പേരുള്ള കഥാപാത്രത്തെ അദ്ദേഹം അവതരിപ്പിച്ചുപോലും. പിൻനിരയിലിരുന്നുകൊണ്ട് ഏതെങ്കിലും "തെമ്മാടിക്കുട്ടി" (ഞാനും ആ തെററ് ചെയ്തിട്ടുണ്ടെന്ന് ഖേദപൂർവ്വം സമ്മതിക്കുന്നു) "ഗോബോ!" എന്ന് വിളിച്ചാൽ ഗോപാലകൃഷ്ണയ്യർസാർ ഇപ്രകാരം പ്രതികരിക്കുമായിരുന്നു—

'GOBBO' IN ITALIIAN MEANS 'FATHER'. IF YOU CAN PRODUCE A CERTIFICATE FROM YOUR HONOURABLE MOTHER THAT I AM YOUR GOBBO, I HAVE NO OBJECTION IN YOUR CALLING ME SO!

ടി.കെ. കോഷിസാറിനെപ്പററി ഒരുകഥ. അദ്ദേഹം "സിസ്ററമാററിക് ബോട്ടണി" പഠിപ്പിക്കുന്നു. അന്നത്തെ വിഷയം: താമരവർഗ്ഗം. താമരയുടെ ലത്തീൻനാമം—"നെലമ്പിയം". കോഷിസാർ പറയുന്നു: നെലമ്പിയം എന്നാൽ "ടമേര!".

ടമേരയോ? അതെ. താമര.

1944–46 കാലത്തിൽ യൂണിവേഴ്സിററി കോളേജിൽ കാര്യമായ "രാഷ്ട്രീയ"മൊന്നുമുണ്ടായിരുന്നില്ല. 1942–44–ൽ ആലുവ യു.സി. കോളേജിലെ എ.ഐ.എസ്.എഫ് പ്രവർത്തനത്തിൽ മുഴുകിയിരുന്ന എനിക്ക് യൂണിവേഴ്സിററി കോളേജ് ഒരു തണുത്ത പ്രദേശമായിത്തോന്നി—ആരംഭത്തിൽ. (T.S.O അഥവാ ട്രിവാൻഡ്രം സ്ററുഡൻറ്സ് ഓർഗനൈസേഷൻ എന്ന ഒരു സംഘടന ഉണ്ടായിരുന്നെങ്കിലും) രാഷ്ട്രീയത്തിൻെറ അഭാവത്തിൽ പിന്നെന്താ ചെയ്യുക? "ഉഴപ്പുക", കൊച്ചു തെമ്മാടിത്തങ്ങൾ കാണിക്കുക..

എൻെറ കൂട്ടുകാരിൽ പ്രധാനികൾ വിശ്വനാഥ മേനോനും ചാണ്ടിയുമായിരുന്നു. (ഇവരൊന്നിച്ച് 1945–ൽ പട്ടാളത്തിൽ ചേരാൻ ഞാൻ ഹോസ്ററലിൽനിന്നും ഒളിച്ചോടുകയുണ്ടായി.) ചാണ്ടിക്ക് "സൺബീം ടാൽബട്ട്" എന്ന കാറുണ്ടായിരുന്നു. അതിൽക്കയറി പട്ടണം ചുററുമ്പോൾ എനിക്കെന്തൊരു ഗമയായിരുന്നെന്നോ?

അന്ന് എല്ലാററിനും വില കുറവായിരുന്നു. അഞ്ചാറുപേർ ചേർന്ന് കോളേജിനു മുമ്പിലുണ്ടായിരുന്ന സീതാരാമൻപോററി ഹോട്ടലിൽ കയറി (കൈവശം ക്യാഷ്: അഞ്ചുരൂപ), മൂക്കുമുട്ടെ മസാൽദോശയും തൈർവടയും ബോണ്ടയും ഹോർലിക്സും കഴിച്ചാലും മിച്ചം കിട്ടും, ഒന്നൊന്നര രൂപ.

കേശവൻസ് കോണിമോറയിലും സേവ്യറിലും ടെനൻറ്സ്, ബെക്ക്സ് തുടങ്ങിയ വിദേശ ബീറിന് വില പത്തണ മാത്രം. ബീഫീററർ ജിന്നിന് നാലണ (ഒരു പെഗ്ഗിന്). സ്ററാററ്യു ഇറക്കത്തിലെ ഒരു ബേക്കറിയിൽ (ലൈസൻസില്ലാത്ത വില്പനയായിരിക്കാം) തുച്ഛമായ വിലയ്ക്ക് പട്ടയും കൊക്കോബ്രാൻഡിയും കിട്ടുമായിരുന്നു. റെസ്ററാറൻറുകളിൽ അക്കാലത്ത് ഏററവും പ്രശസ്തം "ജേക്കബ്സ്" ആയിരുന്നു. വിദ്യാർത്ഥികളുടെ ഫേവറിററ് ആയിരുന്നു, ഇന്ത്യാ കോഫീഹൗസും.

പ്രധാന തിയേറ്ററുകൾ "ന്യൂ", "ശ്രീകുമാർ" എന്നിവയായിരുന്നു. ഇംഗ്ളീഷ് ചിത്രങ്ങൾക്കു വലിയ ആഡിയൻസ് ആരംഭത്തിലുണ്ടായിരുന്നില്ല. "ശ്രീകുമാർ" തിയേറ്ററുടമ ഇംഗ്ളീഷ് നോട്ടീസുകളും "ഗ്ളോസി" പാംഫ്ലററുകളും ഹോസ്ററലുകളിൽ വിതരണം ചെയ്തുപോന്നു. എസ്തർവില്യംസും, ഏവാ ഗാർഡ്നറും, ടി.ആർ. രാജകുമാരിയുമായിരുന്നു ഞങ്ങളുടെ ഡ്രീം ഗേൾസ്.

അക്കാലത്ത് കലാലയങ്ങളിൽ വിദ്യാർത്ഥികൾ വിദ്യാർത്ഥിനികളോട് (മറിച്ചും) സംസാരിക്കുമായിരുന്നില്ല. എങ്കിലും ഏതാണ്ടെല്ലാ വിദ്യാർത്ഥികളും വാചകമടിച്ചുപോന്നു: 'ഇന്നാരും' ഞാനും ലേശം പ്രേമത്തിലാണളിയാ! യൂണിവേഴ്സിററി കോളേജ് വളപ്പിലെ വിഖ്യാതമായ ആ മാവിൻചുവട്ടിലിരുന്നുകൊണ്ടാണ് സ്വപ്നം കാണലും ഇമ്മട്ടിലുള്ള വാചകമടിയും.

ഞാൻ പഠിച്ചിരുന്ന കാലത്ത് യൂണിവേഴ്സിററി കോളേജിന് നല്ലൊരു ഫുട്ബാൾ ടീം ഉണ്ടായിരുന്നു. എൻെറ കൂട്ടുകാരായ ദയാനന്ദനും (കേന്ദ്രഗവൺമെൻറിൻെറ മറൈൻ ബയോളജി വകുപ്പിൽ പില്ക്കാലത്ത് ഉയർന്ന ഉദ്യോഗം വഹിച്ച ദയാനന്ദൻ ഇപ്പോൾ കൊച്ചിയിൽ സ്ഥിരതാമസമാണെന്ന് കേട്ടു.) "ഉണ്ടബാലനും" (ദിവംഗതനായെന്നാണറിവ്) പ്രശസ്ത ഫുട്ബാൾ താരങ്ങളായിരുന്നു. ടെന്നിസ് സ്ററാറായിരുന്നു, തങ്കപ്പനെന്ന വി. നാരായൺനായർ (മാലിയുടെ സഹോദരൻ).

ശ്രീ. സി.എൻ. ശ്രീകണ്ഠൻനായരും ശ്രീ. കെ.എസ് കൃഷ്ണനും അന്ന് യൂണിവേഴ്സിററി കോളേജിലുണ്ടായിരുന്നു. സാഹിത്യരചനയൊന്നും അന്നവർ തുടങ്ങിക്കഴിഞ്ഞിരുന്നില്ല. ശ്രീ. ഇ.എം.ജെ. വെണ്ണിയൂരും (ചിത്രകലാവിമർശകനും എ.ഐ.ആർ. ഡയറക്ടറും) എൻെറ സഹപാഠിയായിരുന്നു.

ഇന്നത്തെ എൻ.സി.സിയുടെ മുന്നോടിയായിരുന്ന "യൂണിവേഴ്സിററി ലേബർ കോറി"ൽ ഞാൻ അംഗമായിരുന്നു. അപരിഷ്കൃതമായ കാക്കി യൂണിഫാറം... ചട്ടിത്തൊപ്പി... ആഴ്ചയിൽ മൂന്നുനാൾ പരേഡ്. മൂന്നാംനാളിലെ (ശനിയാഴ്ച) പരേഡ് യഥാർത്ഥത്തിൽ മണ്ണുവെട്ടൽ പരേഡായിരുന്നു. സ്ഥലം: പഴയ

എൻജിനീയറിംഗ് കോളേജ് കോമ്പൗണ്ട്. അതിൻെറ കുണ്ടുകുഴികൾ നികത്തിയ, മൊട്ടക്കുന്നുകൾ വെട്ടി നിരപ്പാക്കിയ, അദ്ധ്വാനശാലികളിൽ എനിക്കുമുണ്ട് സ്ഥാനമെന്ന് മേനി പറയട്ടെ—പലപ്പോഴും പിക്ക്ആക്സ്, ഹോക്കി സ്ററിക്കുപോലെ ഞാൻ പിടിച്ചുകൊണ്ടു നിന്നതേയുള്ളു... എങ്കിലും!

എൻെറ പഴയ കോളേജിനെപ്പററി ഒട്ടേറെ ഓർമ്മകൾ തിരക്കിട്ടെത്തുന്നു. അല്പം ചിലതു മാത്രംകൂടി പറഞ്ഞിട്ട് ഇതവസാനിപ്പിക്കാം. 1945-ൽ നടന്ന ഒന്നാം യൂണിവേഴ്സിററി യൂണിയൻ ചെയർമാൻഷിപ്പ് ഇലക്ഷനാണ് ഒരു പ്രധാന സംഭവം. വ്യക്തികൾ തമ്മിലായിരുന്നു മത്സരം. ഞങ്ങളുടെ സ്ഥാനാർത്ഥി ശ്രീ. നാരായണൻനായർ (സ്വരാജ് മണിച്ചേട്ടൻ) ആയിരുന്നു. ആൾ അന്ന് യുവകോമളൻ തിരുവനന്തപുരം ബെൽററിലെ "മിസ്ററർ ഹാൻഡ്സം" എന്നുതന്നെ പറയാം. പെൺകുട്ടികളായിരുന്നു മണിയുടെ വോട്ടുപിടിത്തക്കാരിലേറിയ പങ്കും. വമ്പിച്ച ഭൂരിപക്ഷത്തോടെ മണി ജയിച്ചു.

ഞാനും കയറിനിന്നു ഒരു ഇലക്ഷന്— 1946-ൽ. യൂണിവേഴ്സിററി കോളേജിലെ ആർട്സ് ക്ളബ് സെക്രട്ടറി പദത്തിന്. എതിരാളി ശ്രീ. മാലേത്ത് ഗോപിനാഥപിള്ളയായിരുന്നു. അദ്ദേഹം ജയിച്ചു. എൻെറ പ്രചരണം ഞാൻതന്നെ വരച്ച കാർട്ടൂണുകളിലൂടെയായിരുന്നു. ഇവ കോളേജ് ഗേററിൽ പതിപ്പിച്ചതും ഞാൻതന്നെ. ആ കാർട്ടൂണുകളുടെ പേരിൽ ഇന്നും എന്നെ ചിലർ (കൂടെപ്പഠിച്ചവർ) ഓർക്കാറുണ്ട്.

ഇന്ന് കലാലയങ്ങളിലെ തിരഞ്ഞെടുപ്പുകൾക്ക് എത്ര വ്യത്യസ്തമായ സ്വഭാവം! അന്ന് കടാക്ഷം. ഇന്ന് കത്തിക്കുത്ത്.

വലിയൊരിടവേളയ്ക്കുശേഷം യൂണിവേഴ്സിററി കോളേജിൽ "കോളേജ് ഡേ" നടന്നത് 1946-ലായിരുന്നു. അന്ന് "രണ്ടാം സമരമുഖം" എന്ന നാടകം അഭിനയിക്കപ്പെട്ടു. (നാടകകൃത്ത്: ശ്രീ. ബദറുദ്ദീൻ.) ഞാനായിരുന്നു ഹീറോ. എൻെറ ഹീറോയിൻ ആരായിരുന്നെന്നറിയാമോ? ഇന്ന് അഖിലേന്ത്യാ പ്രശസ്തനായ ററി.ജെ. എസ്. ജോർജ്ജ് [ഏഷ്യാ വീക്ക്, ഇന്ത്യൻ എക്സ്പ്രസ്സ്.] നാടകം തീർന്നപ്പോൾ രാത്രി ഒരുമണിയായി. ഞങ്ങൾ സ്റേറജിൽ നിരന്നിരുന്നു. ഫോട്ടോ എടുക്കണമെന്ന വൈകിവന്ന ബുദ്ധി ആർക്കോ. അയാൾ ശിവറാം സ്ററുഡിയോയിലേക്കു പാഞ്ഞു. 'ഫ്ളാഷ്' ഇല്ലാത്ത ഹാൻഡ് ക്യാമറ എത്തി. വെളിച്ചം തന്നത് കെമിസ്ട്രി ലാബിൽ അതിക്രമിച്ചു കയറി മററാരോ കൊണ്ടുവന്ന മഗ്നീഷ്യാ റിബണാണ്. 1988-ൽ ബാംഗ്ളൂരിലെ രാജ്മഹൽ പാലസിലെ തൻെറ ഭവനത്തിൽവച്ച് ജോർജ്ജ് ആ പഴയ ഫോട്ടോ എന്നെ കാണിച്ചു. എന്നോട് ഞെരുങ്ങിയിരിക്കുന്നു, തലയിൽ വിഗ്ഗും മാറിൽ ബേക്കറി ബണ്ണുകളും ധരിച്ച സുന്ദരിയായ പെണ്ണ്. അടുത്ത ജന്മത്തിൽ ഞാൻ ആണും ജോർജ്ജ് പെണ്ണുമായി ജനിച്ചാൽ ഞാൻ പ്രണയാഭ്യർത്ഥന നടത്തും. പെണ്ണ് സമ്മതിച്ചാൽ കെട്ടുകയും ചെയ്യും.

യൂണിവേഴ്സിററി ഹോസ്ററലിലാണ് 1945-ൽ ഞാൻ താമസിച്ചത്. വാർഡൻെറ വാഴക്കുല മോഷ്ടിച്ചതിനാലും പിന്നീട് ഒളിച്ചോടിപ്പോയതിനാലും അടുത്തവർഷം എന്നെ അവിടെ പ്രവേശിപ്പിച്ചില്ല. ന്യായം! 1946-ൽ ഞാൻ ബാങ്കർ ശ്രീ. ഇലങ്കത്ത് നാരായണപിള്ളയുടെ "കോ—ഓപ്പറേറ്റീവ് ഹോമി"ലെ [ഇന്നത്തെ "കാർത്തിക"] അന്തേവാസിയായി. എൻെറ റൂംമേററ് ശ്രീ. എസ്. രാമചന്ദ്രനായിരുന്നു. (പില്ക്കാലത്ത് കൊല്ലം എസ്.എൻ. കോളേജ് പ്രിൻസിപ്പൽ.)

1945-ൽ ആണ്ടുപരീക്ഷ എഴുതാതെ ഒളിച്ചോടിയ എനിക്ക് ഡോ. ടി.കെ. കോഷി ദയാപൂർവ്വം റി—എക്സാമിനേഷൻ ഏർപ്പാടാക്കിത്തന്നു. അതുകൊണ്ട് സീനിയർ ബി. എസ്സിയിൽ കടക്കാൻ പററി. കുടുംബത്തിന് പണത്തിനു ഞെരുക്കമുള്ള കാലം. രണ്ടാമതൊരു വർഷം ജൂനിയർ ക്ളാസ്സിൽ പഠിക്കാൻ വീട്ടുകാർ പണം തരുമായിരുന്നില്ല.

"കോൺവൊക്കേഷ"നിൽവച്ച് നേരിട്ട് ഡിഗ്രി വാങ്ങുകയായിരുന്നു അന്നത്തെ സമ്പ്രദായം. ഞാനും എസ്. രാമചന്ദ്രനും ഒന്നിച്ചാണ് പുറപ്പെട്ടത്. ഞാൻ ആദ്യമായി ഷൂസ് ധരിക്കുകയായിരുന്നു. ഷൂസ്, മെയ്ഡ് ഫോർ ദ ഒക്കേഷൻ. ബാക്കി വേഷവിധാനങ്ങളെല്ലാം (കോട്ട്, പാൻറ്സ്, ടൈ മുതലായവ "ഇരവൽ".) ഷൂസിട്ട് നാലടി നടന്നപ്പോൾ പാദങ്ങൾക്കു "കടി"യേററു. ഒരുവിധത്തിൽ ഏന്തിയേന്തി മുന്നോട്ടു നടന്നു; ഡിഗ്രി വാങ്ങിച്ചു. പുറത്തു കടന്നപ്പോൾ നല്ല മഴ. ഞാൻ ഷൂസൂരി. ടൈ അഴിച്ചു. പാൻറ്സ് ഉപേക്ഷിച്ചശേഷം ഒരു പത്രക്കടലാസിൽ മുമ്പേ പൊതിഞ്ഞുകൊണ്ടു പോയിരുന്ന മുണ്ടെടുത്തു ധരിച്ചു.

രാമചന്ദ്രൻ സ്റൈറലിൽത്തന്നെ.

ഞങ്ങൾ "മെട്രോ" സ്ററുഡിയോയിലെത്തി.

കോൺവൊക്കേഷൻ ഫോട്ടോ എടുത്തു.

ഇന്നുമുണ്ട്, എൻെറ ആൽബത്തിൽ.

രാമചന്ദ്രൻ ജോർ! തലയിൽ "ടാസൽ" തൂങ്ങുന്ന കോൺവൊക്കേഷൻ തൊപ്പി, ഫുൾസൂട്ട്, സ്കന്ധങ്ങളിൽ ഗൗൺ, കൈയിൽ കുഴലാക്കി ചുരുട്ടിപ്പിടിച്ച ഡിഗ്രി.

എനിക്കു തൊപ്പിയില്ല. ഗൗണില്ല. ടൈയില്ല. ബട്ടനിടാത്ത കോട്ട്, കോളർ വളഞ്ഞ വെള്ളഷർട്ട്, പിന്നെ...മുണ്ട്.

കൈവശം "കുഴലു"ണ്ട്... എൻെറ ഡിഗ്രി... യൂണിവേഴ്സിററി കോളേജ് എന്ന സ്നേഹമയിയായ അമ്മ കനിഞ്ഞുതന്ന പാസ്പോർട്ട്.

# എസ്. ഗുപ്തൻനായർ

**"അൻപത്തിയഞ്ച് കൊല്ലംമുമ്പ് അന്നത്തെ സയൻസ് കോളേജിൽ ഇൻറർമീഡിയററിനു ചേരാനായി എത്തുമ്പോൾ ഉള്ളുനിറയെ പ്രതീക്ഷകളും തലനിറയെ ദിവാസ്വപ്നങ്ങളുമായിരുന്നു—" നിരവധി വർഷം തിരുവനന്തപുരം യൂണിവേഴ്സിററി കോളേജിൽ അദ്ധ്യാപകനായിരുന്ന പ്രൊഫസർ എസ്. ഗുപ്തൻനായർ തൻെറ കോളേജ് ജീവിതത്തെക്കുറിച്ചോർക്കുന്നു.**

അന്നൊക്കെ വളരെ കുറച്ചുപേർ മാത്രമേ കോളേജിൽ പഠിക്കുവാൻ എത്തിയിരുന്നുള്ളു. സയൻസ് കോളേജിലാണ് ഫസ്ററ് ഗ്രൂപ്പും സെക്കൻഡ് ഗ്രൂപ്പും. തേഡ് ഗ്രൂപ്പ് തൈക്കാട്ടു കുന്നിലുള്ള ആർട്സ് കോളേജിലും. ഈ രണ്ടു കോളേജുകളും തമ്മിൽ ലീലാരസപ്രധാനമായ മാത്സര്യം ഉണ്ടായിരുന്നു. ശാസ്ത്രം പഠിക്കുന്ന ഞങ്ങളാണ് കൂടിയ പുള്ളികൾ എന്നൊരു ഭാവമായിരുന്നു സയൻസ് കോളേജുകാർക്ക്.

അന്നത്തെ പ്രിൻസിപ്പൽ കിശോരലാൽ മൗദ്ഗൽ എന്ന പഞ്ചാബിയാണ്. ഷെർവാണിയും വട്ടക്കെട്ടും ഒക്കെയായി ദർശനീയമായിരുന്നു ആ രൂപം. ഇൻറർമീഡിയററിനു ചേരാൻ



എസ്. ഗുപ്തൻ നായർ

ചെല്ലുമ്പോൾ ലഘുവായ ഒരു ഇൻറർവ്യൂ ഉണ്ട്. പ്രിൻസിപ്പാൾ ഓരോ കുട്ടിയെയും നേരിട്ടു കണ്ട് മൂന്നുമിനിററ് സംസാരിക്കുന്നു. ഞാൻ ഭയസംഭ്രമങ്ങളോടെ അകത്തു കടന്നപ്പോൾ അദ്ദേഹത്തിനെ എൻെറ അപൂർവ്വമായ നാമധേയം ആകർഷിച്ചു. "എന്താണ് നിങ്ങളുടെ പേരിൻെറ അർത്ഥം" എന്നായിരുന്നു ആദ്യത്തെ ചോദ്യം. സംസ്കൃത പണ്ഡിതനായ അച്ഛൻ അതൊക്കെ വഴിപോലെ പറഞ്ഞുതന്നിരുന്നതിനാൽ രക്ഷിക്കപ്പെട്ടവൻ, രക്ഷിതാവ് (ഗോപ്താവ്) എന്നെല്ലാം അർത്ഥമുള്ള ഈശ്വരപര്യായമാണ് ആ പദമെന്നു ഞാൻ ഇംഗ്ളീഷിൽ മുക്കിമൂളിപ്പറഞ്ഞു. അന്ന് അതിൽക്കൂടുതൽ അറിവൊന്നുമില്ലായിരുന്നു. അതുണ്ടായിരുന്നെങ്കിൽ 'ത്രാണം, ത്രാതം, രക്ഷിതമവിതം ഗോപായിതഞ്ച ഗുപ്തഞ്ച' എന്നൊക്കെ തട്ടിവിടാമായിരുന്നു എന്നു പിന്നീട് തോന്നിയിട്ടുണ്ട്. ഏതായാലും പിന്നെ വേറെ വിശേഷമൊന്നും ചോദിച്ചില്ല. ഞാൻ പഞ്ചാബിസിംഹത്തിൻെറ ഗുഹയിൽനിന്നിറങ്ങിപ്പോരികയും ചെയ്തു.

ഒന്നാന്തരം അദ്ധ്യാപകരുണ്ടായിരുന്നു അന്ന്. ഭൂരിപക്ഷവും തമിഴ് ബ്രാഹ്മണർ തന്നെ. പക്ഷേ, അവരെ ഞങ്ങൾ തമിഴ് ബ്രാഹ്മണരായല്ല കണ്ടത്, ഒന്നാന്തരം അദ്ധ്യാപകരായാണ്. ഇംഗ്ളീഷിന് പ്രൊഫ. ഗോപാലകൃഷ്ണയ്യർ, സത്യവാഗീശ്വരയ്യർ, ഫിസിക്സിന് ശ്രീനിവാസാചാരി, കെമിസ്ട്രിക്ക് എ. വെങ്കടാചലമയ്യർ, ബോട്ടണിക്ക് ജെ. ശ്രീനിവാസയ്യർ ഇവരൊക്കെയാണ് എന്നെ പഠിപ്പിച്ചത്. അതതു വിഷയങ്ങൾക്കു കിട്ടാവുന്നവരിൽ വച്ച് ഏററവും നല്ല ഗുരുക്കന്മാർ എനിക്കു ലഭിച്ചു എന്ന് ഇന്നും കൃതജ്ഞതയോടെ സ്മരിക്കുന്നു. യാമം പോകുന്നതേതുമറിയാതെ അവരുടെ ക്ളാസ്സിലിരിക്കാം. അവരുടെ സ്പഷ്ടവും സരസവുമായ വാക്കുകൾ മനസ്സിൽ ആഞ്ഞുപതിക്കുന്നു. ഞങ്ങൾക്ക് ഏററവും പ്രിയങ്കരനായിരുന്ന ഇംഗ്ളീഷ് അദ്ധ്യാപകൻ സത്യവാഗീശ്വരയ്യരായിരുന്നു. തൊണ്ണൂറുവരെ ജീവിച്ചിരുന്ന മഹാനായ അദ്ദേഹം ഈയിടെ അന്തരിച്ചെന്ന വാർത്ത പത്രങ്ങളിൽ വായിച്ചു. ഒരു വിശേഷണംകൊണ്ട് ആരെയും വർണ്ണിക്കുന്ന സ്വഭാവം അദ്ദേഹത്തിനു പതിവില്ല. ആൾ അല്പം ജോൺസോണിയനാണെന്നു പറയാം. ഒരു ദിവസം അദ്ദേഹം പറഞ്ഞ നേരമ്പോക്ക് ഞാൻ എപ്പോഴും ഓർക്കാറുണ്ട്. ലജ്ജാലുവായ കാമുകൻ കാമുകിയോടു ചോദിക്കുന്നു. "ഷാൽ ഐ പ്രിൻറ് എ കിസ് ഓൺ യുവർ സോഫ്ററ് ചീക്സ്?" കാമുകിയുടെ ഉത്തരം: "യു കാൻ പ്രിൻറ് ഇററ്, ബട്ട് ഡോൺട് പബ്ളിഷ് ഇററ്." ക്ളാസ്സിൽ ചിരിയുടെ മാലപ്പടക്കം പൊട്ടുന്നു. ഞങ്ങൾ എതിർബാച്ചിൽ ആയിരുന്നതുകൊണ്ട് ഫസ്ററ് ഗ്രൂപ്പിൽ ഷേക്സ്പിയർ പഠിപ്പിച്ചിരുന്നത് പ്രൊഫ. ഗോപാലകൃഷ്ണയ്യരായിരുന്നു. അദ്ദേഹം ലാൻസലററ് ഗോബോ എന്ന കഥാപാത്രത്തിൻെറ ആത്മഭാഷണം ചമത്കാരത്തോടെ പഠിപ്പിക്കുകയാണ്. അതിനിടയിൽ 'ഗോബോ' എന്ന് തന്നത്താനെ സംബോധന ചെയ്യുന്ന ഭാഗങ്ങളേറെയുണ്ട്. പ്രൊഫസർ സ്വരഭേദത്തോടെ ഗോബോ എന്ന് ഉച്ചരിച്ചപ്പോൾ കുട്ടികൾ ആ ശബ്ദം നാനാദിക്കിൽ നിന്നും ആവർത്തിച്ചു. അങ്ങനെ അദ്ദേഹത്തിന് ഗോബോ എന്ന വട്ടപ്പേര് ലഭിച്ചു. എങ്ങോട്ടു തിരിഞ്ഞാലും ഗോബോ വിളിതന്നെ. അദ്ദേഹം കുട്ടികളോടു പറഞ്ഞു. ഗോബോ എന്ന വാക്കിനർത്ഥം 'അച്ഛൻ' എന്നാണ്. നിങ്ങളെന്നെ അച്ഛാ എന്നു വിളിക്കുന്നതിൽ എനിക്ക് എതിർപ്പില്ല. പക്ഷേ, വേറെ പലർക്കും എതിർപ്പുണ്ടാകാം.

മലയാളം അദ്ധ്യാപകരായി പി. അനന്തൻപിള്ള, കീഴ്ക്കുളം രാമൻപിള്ള, എൻ. കുഞ്ഞുകൃഷ്ണപിള്ള എന്നിവരായിരുന്നു. ഇവരുടെ ക്ളാസ്സുകൾ 'ഇൻസ്പയറിംഗ്' ആയിരുന്നില്ല. വാഗ്മിതയ്ക്കു പകരമായി മററു പല ഗുണങ്ങളുമുണ്ടായിരുന്നു എന്നു സമ്മതിക്കണം.

1936-ലെ കോളേജ് ദിനാഘോഷത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചത് സർ. സി.പി ആണ്. അന്ന് അദ്ദേഹം ചെയ്ത പ്രസംഗത്തിലാണ് തിരുവിതാംകൂർ സർവ്വകലാശാലയെപ്പററി ആദ്യമായി ഒരു പ്രസ്താവന നടത്തുന്നത്. "ഐ വിഷ്വലൈസ് എ ബ്യൂട്ടിഫുൾ കാമ്പസ് ഫോർ ദ യൂണിവേഴ്സിററി വിത് ദ കമാൻഡിംഗ് ഹൈററ്സ് ഒഫ് ബാർട്ടൺഹിൽ ആൻഡ് ദ ഒബ്സർവേറ്ററി ഓൺ ഐദർ സൈഡ്" എന്നു പറഞ്ഞ വാചകങ്ങൾ ഇന്നും എൻെറ ചെവിയിൽ മുഴങ്ങുന്നു. തുടർന്ന് ഇതുകൂടി പറഞ്ഞു. ഭാവിയിൽ മനോഹരമായ കാമ്പസിൻെറ മുകളിലൂടെ വിമാനത്തിൽ സഞ്ചരിക്കുന്ന ഒരാൾക്ക് ലങ്കയിൽനിന്ന് അയോദ്ധ്യയിലേക്ക് മടങ്ങുന്നതുപോലെ തോന്നണം.

സി.പി. ഉദ്ദേശിച്ച കാമ്പസ് ഇന്നില്ല. സി.പി ഉദ്ദേശിച്ചതിലധികം 'ഫേനിലം' ആയിത്തീരുകയും ചെയ്തു. പ്രസംഗത്തിനിടയ്ക്ക് ഒരുശ്ളോകം ഉദ്ധരിച്ചപ്പോൾ പണ്ഡിതനായ സി.പിക്ക് അക്ഷന്ത്യവ്യമായ



വാർഷികച്ചടങ്ങിലെടുത്ത ചിത്രം–നാൽപ്പതുകൊല്ലം മുമ്പ് നിൽക്കുന്നതിൽ ഇടത്തു നിന്നും രണ്ടാമത്തെവരി ആറാമത് നില്ക്കുന്നത് ഗുപ്തൻ നായർ

ഓർമ്മപ്പിശക് പററി. ഭവഭൂതിയുടെ മഹാവീരചരിതത്തിൽനിന്നാണ് പദ്യമെന്നു പറഞ്ഞുകളഞ്ഞു. ആകപ്പാടെ വലിയ ബ്ളീച്ചായി. ഏതായാലും കോളേജ് മാസികയിൽ സംഗതി അടിച്ചുവന്നപ്പോൾ സർവ്വതോഭദ്രം!

അന്ന് ബി.എ ക്ളാസ്സിൽ പഠിച്ചിരുന്ന പി.കെ. വിക്രമൻനായരായിരുന്നു നാടകാഭിനയത്തിൻെറ നായകൻ. അക്കാലത്ത് എൻ.പി. ചെല്ലപ്പൻനായരുടെ പ്രേമവൈചിത്ര്യത്തിലെ നായകനായി വിക്രമൻ അഭിനയിച്ചതോർക്കുന്നു. കലാനിരൂപകനായ 'കൃഷ്ണചൈതന്യൻ' എന്ന കെ.കെ. നായരും അന്ന് ബി.എ ക്ളാസ്സിലുണ്ടായിരുന്നു. നല്ലൊരു ടെന്നിസ് കളിക്കാരനായിട്ടാണ് അദ്ദേഹത്തെ ഞങ്ങൾ കണ്ടിരുന്നത്.

പിന്നത്തെ മൂന്നുകൊല്ലം ഞാൻ പഠിച്ചത് ആർട്സ് കോളേജിലാണ്. ഓണേഴ്സ് വിദ്യാർത്ഥികളുടെ മഹത്വം അംഗീകരിക്കുന്ന ബി.എ വിദ്യാർത്ഥികളുടെ മദ്ധ്യത്തിൽ ഒരു ഓണേഴ്സുകാരനായി വിലസുന്നത് അല്പം 'ഓണർ'തന്നെയായിരുന്നു. നാടകം, പ്രസംഗം, സ്പോർട്സ് മുതലായ കലാവിദ്യകളിൽ സയൻസ് കോളേജിനെ നിഷ്പ്രയാസം പിന്നിലാക്കാൻ ആർട്സ് കോളേജ് എന്നും ഏറെക്കുറെ സജ്ജമാണ്. എൻെറ താഴത്തെ ബാച്ചിൽ ചങ്ങമ്പുഴയും മുകളിലത്തെ ബാച്ചിൽ പുളിമാനയും പ്രസംഗവീരനായ പി.സി. അലക്സാണ്ടറുമൊക്കെ അണിനിരന്നപ്പോൾ ആർട്സ് കോളേജിൻെറ പ്രശസ്തി ഉച്ചകോടിയിലെത്തി. കെ. ബാലകൃഷ്ണനും ജി. രവീന്ദ്രവർമ്മയും മുന്നോട്ടു കുതിക്കാൻ വെമ്പിക്കൊണ്ട് ഇൻറർമീഡിയററിനുണ്ടായിരുന്നു. ടി.എൻ. ഗോപിനാഥൻനായർ എന്ന ബി.എ വിദ്യാർത്ഥി നാടകമെഴുതുകയും സംവിധാനം ചെയ്യുകയും ചെയ്തപ്പോൾ അരങ്ങും തെളിഞ്ഞു. അഭിനയചുവടുകളുടെ ചില ആദ്യകലാശങ്ങൾ ഞാനും ചവിട്ടിനോക്കി. അക്കഥ പറയാൻ തുടങ്ങിയാൽ കഥ നീളും, പാത്രങ്ങൾ പെരുകും. സ്മരണകൾ ഈയാംപാററപോലെ പൊന്തിവരും. തല്ക്കാലം ഇത്ര മതി.

# ഒ.എൻ.വി. കുറുപ്പ്

**"1946. അന്നെനിക്ക് പതിനഞ്ചു വയസ്സോ മറേറാ പ്രായം കാണും. ജൂൺമാസത്തിലെ ഒരു നിറഞ്ഞ പ്രഭാതത്തിലാണ് ആദ്യമായി ഞാൻ യൂണിവേഴ്സിററി കോളേജ് അങ്കണത്തിൽ കാലുകുത്തുന്നത്." യൂണിവേഴ്സിററി കോളേജിലെ തൻെറ വിദ്യാർത്ഥി ജീവിതത്തിലേക്ക് ഒ.എൻ.വി. കുറുപ്പ് മടങ്ങിപ്പോകുന്നു:**

ഇൻറർമീഡിയററിന് ഇൻറർവ്യൂവായി. അപ്പോൾ കിഴക്കേ മാവിൻെറ ചുവട്ടിൽ ഒരു വലിയ പ്രതിഷേധയോഗം നടക്കുകയാണ്. കെ. ബാലകൃഷ്ണനാണ് പ്ളാററ് ഫോമിൽ

ശേഷം 38-ാം പേജിൽ



മാധവിക്കുട്ടി



# നീർമാതളം പൂത്തകാലം

**അമ്പാഴത്തേൽ വീട്ടിൽ ജീവിച്ചിരുന്നവർ** ഒരിക്കൽ ആ ഗ്രാമത്തിൻെറ പ്രഭുക്കൾ തന്നെയായിരുന്നു. അന്ന് അവിടെ പൊലീസുകാർ ഉണ്ടായിരുന്നില്ല. വഴക്കും വക്കാണവും നടന്നുകഴിഞ്ഞാൽ രണ്ട് കക്ഷികളേയും നാട്ടുകാർ അമ്പാഴത്തേൽ പടിഞ്ഞാറെ മുററത്തേക്ക് പിടിച്ചുകൊണ്ടുവരിക പതിവായിരുന്നു. രണ്ടു ഭാഗക്കാരോടും ചോദ്യങ്ങൾ ചോദിച്ച് ചെറിയോപ്പു എന്ന് വിളിക്കപ്പെട്ടിരുന്ന പാറുക്കുട്ടിയമ്മ ഒടുവിൽ വിധി പറയാറുമുണ്ടായിരുന്നു. ശിക്ഷയ്ക്ക് അർഹരായവരെ ഉടനെതന്നെ ശിക്ഷിക്കുകയും അങ്ങനെ അവരുടെ പാപത്തെ മായ്ച്ചുകളയുകയും അമ്പാഴത്തേൽക്കാരുടെ ഒരു വിനോദമായിരുന്നു.

എനിക്ക് നാലോ അഞ്ചോ വയസ്സ് പ്രായമായിരുന്നപ്പോൾ തേങ്ങ മോഷ്ടിച്ച ഒരുത്തനെ ചിലർ അമ്പാഴത്തേൽ മുററത്തേക്ക് വലിച്ചുകൊണ്ടുവന്നു. കറുത്തുമെലിഞ്ഞ ഒരു മദ്ധ്യവയസ്കൻ. അയാളുടെ കണ്ണുകൾ വിങ്ങിയും ചുവന്നും കാണപ്പെട്ടു. അയാളുടെ കാലിൽ ചാരിക്കൊണ്ട് എൻെറ പ്രായത്തിലുള്ള ഒരാൺകുട്ടിയും അവിടെ നിന്നു. കുട്ടി ധിക്കാരത്തോടെ യജമാനന്മാരെ തുറിച്ചുനോക്കിക്കൊണ്ടേയിരുന്നു.

''ഈ ചെക്കനാരാ?'' ചെറിയോപ്പു ചോദിച്ചു.

''ഓൻെറ മോനാ'' കൈയിൽ കയറ്, പുളിക്കൊമ്പ്, വെട്ടുകത്തി മുതലായവ പിടിച്ചുകൊണ്ട് ആ പിലാവിൻെറ ചുവട്ടിൽ നിന്നിരുന്ന കുഞ്ഞണ്ട എന്നുപേരുള്ള വേട്ടുവൻ പറഞ്ഞു.

''അവനെ പിടിച്ച് മാറ്റ്'' ചെറിയോപ്പു ആജ്ഞാപിച്ചു.

കുട്ടി ഉച്ചത്തിൽ കരഞ്ഞുതുടങ്ങി. അവനെ അവൻെറ അച്ഛൻെറ ശരീരത്തിൽനിന്ന് നെ പിടിച്ച് തടിച്ച പ്ളാവിൽ കയറുകൊണ്ട് വരിഞ്ഞുകെട്ടി. കുട്ടി മണ്ണിൽക്കിടന്ന് തേങ്ങിക്കരഞ്ഞു. അവൻെറ കറുത്ത ശരീരത്തിൽ അങ്ങിങ്ങായി പററിപ്പിടിച്ച മണൽത്തരികൾ വെയിലിൽ രത്നങ്ങൾപോലെ ജ്വലിച്ചു.

''കൊല്ലല്ലേ അമ്പ്രാ'' മോഷ്ടാവിൻെറ ഭാര്യ അപേക്ഷിച്ചു.

''നീ തേങ്ങ പിരിച്ചില്ലേ്യ?'' ചെറിയോപ്പു ചോദിച്ചു.

മോഷ്ടാവ് തലകുലുക്കി.

''ഇതിന് മുമ്പേം നീ തേങ്ങ കട്ടിട്ടില്ലേ്യ?''

അയാൾ വീണ്ടും തല കുലുക്കി.

''എന്തിനേ നീ തേങ്ങ കട്ടത്?''

മോഷ്ടാവ് ഉത്തരം പറഞ്ഞില്ല. അയാളുടെ പുറം മാത്രമേ ഞങ്ങൾക്ക് കാണാമായിരുന്നുള്ളു.

''പറങ്ങേ തൊടങ്ങിക്കൊ... കൊല്ലരുത്...

പിടിച്ചുമാററിയ പറങ്ങ എന്ന മനുഷ്യൻെറ കൈത്തലം അവൻ കടിച്ചു.

''ഈ പണ്ടാരം അടിയനെ കടിച്ചൂട്ടാ'' പറങ്ങ ഉറക്കെ പ്രസ്താവിച്ചു.

''ഓനും ഓൻെറ തന്തയെപ്പോലെയാ'' കുഞ്ഞണ്ട പറഞ്ഞു.

''നല്ല പുളിവ്വാറല് എട്ത്ത് അടിച്ചാ ഓനല്ല ഓൻെറ തന്തയും അവടെ ഒതുങ്ങും.'' ചെറിയോപ്പുവിൻെറ അനുജൻ കൊച്ചുണ്ണി മേനോൻ പറഞ്ഞു. വായിൽ ചുവന്ന താംബൂലമിശ്രിതം വച്ചുകൊണ്ടാണ് അദ്ദേഹം സംസാരിച്ചത്.

''ആ ചെക്കനെ ഇബ്ട്ന്ന് കൊണ്ടുവോ്യാ? ഈ ചെക്കൻ നോക്ക്യോണ്ട് നിക്കുമ്പൊ അവൻെറ തന്തയെ എങ്ങനെയാ ശിക്ഷിക്ക്യാ?'' ചെറിയോപ്പു ചോദിച്ചു.

കുട്ടി പറങ്ങയുടെ കൈകളിൽനിന്ന് കുതറിമാറി വീണ്ടും തൻെറ അച്ഛൻെറ കാൽമുട്ടുൾ കെട്ടിപ്പിടിച്ചു.

''പറഞ്ഞാക്കേക്കില്ലേ്യ?'' പറങ്ങ ചോദിച്ചു.

വെപ്പുകാരൻ ചാപ്പൻനായർ പെട്ടെന്ന് ജനമദ്ധ്യേ പ്രത്യക്ഷപ്പെട്ടു.

''വായൊ. കെഴക്കെ കോലായിലിക്ക് വാ. ഞാൻ നെണക്ക് ഒരു ദോശ തരാം'' അയാൾ കുട്ടിയോടു പറഞ്ഞു.

''ചാപ്പൻ നായര് അകത്തേക്ക് പൊയ്ക്കോളൊ'' ചെറിയോപ്പു പറഞ്ഞു.

കുഞ്ഞണ്ടയും പറങ്ങയും കൂടി മോഷ്ടാവി





പത്തിരുപത് അടി അടിച്ചാ കെട്ടഴിച്ചോളൊ'' ചെറിയോപ്പു പറഞ്ഞു.

അഞ്ചോ ആറോ പ്രഹരത്തിനുശേഷം ആ കറുത്ത തൊലിയിൽനിന്ന് രക്തം ഒലിച്ചു തുടങ്ങി. കടുംചുവപ്പ് വർണ്ണമുള്ള ചോര. ഒടുവിൽ അടിച്ച് കൈ തളർന്നപ്പോൾ പറങ്ങ പുളിവാറൽ പൊട്ടിച്ച് വലിച്ചെറിഞ്ഞു. അത് ചീര വളർന്നുനിന്ന കുപ്പയിൽ വീണു.

മോഷ്ടാവിനെ മരത്തിൽനിന്ന് വേർതിരിച്ച് മണ്ണിൽ മലർത്തിക്കിടത്തിയപ്പോൾ വേട്ടുവത്തികളുടെ രോദനം ഉയർന്നു. നിന്ന് നിലവിളിക്കുകയല്ലാതെ അവർ ഒന്നും ചെയ്തില്ല. കുട്ടി മാത്രം തൻെറ അച്ഛൻെറ കാൽമുട്ടിൽ മുഖം അമർത്തിവച്ച് തേങ്ങി.

''നെൻെറ തന്ത ചത്തിട്ടൊന്നൂല്യ.'' ചെറിയോപ്പു കുട്ടിയോട് ചിരിച്ചുകൊണ്ട് പറഞ്ഞു.

പറങ്ങ—കുഞ്ഞണ്ട പ്രഭൃതികർ മോഷ്ടാവിനെ താങ്ങിയെടുത്ത് യാത്രയായി. പിന്നിൽ വേട്ടുവത്തികളും നിലവിളിയോടെ നടന്നു.

വേട്ടുവൻെറ രക്തംപതിച്ച മണലിൽ മീനാക്ഷിയേടത്തി ഒരു കിണ്ടിയിലെ വെള്ളം ഒഴിച്ചുകളഞ്ഞു.

''കഷ്ടായി'' കുഞ്ഞുണ്ണിയേട്ടൻെറ ഭാര്യ കാത്തോളളിൽ ലക്ഷ്മിക്കുട്ടിയമ്മ പിറുപിറുത്തു.

''കട്ടിട്ടല്ലേ? കട്ടാൽ ശിക്ഷിക്കാണ്ടെ വിടാൻ പാടില്യ'' കുഞ്ഞുണ്ണിയേട്ടൻ പറഞ്ഞു.

മോഷ്ടാവിൻെറ മകൻ അമ്പാഴത്തേൽ മുററത്തുതന്നെ ഞങ്ങളെ തുറിച്ചുനോക്കിക്കൊണ്ട് നിന്നു.

''നെണക്ക് കുടീൽപ്പോണ്ടേ ചെക്കാ?'' മീനാക്ഷിയേടത്തി ചോദിച്ചു.

''ദോശ'' അവൻ പറഞ്ഞു.

''ദോശയോ? ഈ നേരത്ത് ഇബടെ എന്ത് ദോശയാ? കടന്ന് പോടാ.''

''ആ ചാപ്പൻ നായര്ടെ പണിയാ ഇതൊക്കെ. ഇവററയ്ക്കൊക്കെ ദോശേം ചോറും കൊട്ത്ത് കേട് വര്ത്തണത് ചാപ്പൻനായരാ.''

''ദോശ'' കുട്ടി പറഞ്ഞു. അവൻ എന്നെയും മാലതിക്കുട്ടിയെയും നോക്കി. പിന്നീട് ഞങ്ങളുടെ പിന്നിൽ ഉണ്ടായിരുന്ന വാതില്ക്കൽ അവൻെറ കണ്ണുകൾ തറച്ചുനിന്നു.

''ചെക്കൻ ചാപ്പൻനായരെ നോക്ക്വാണ്'' മാലതിക്കുട്ടി പറഞ്ഞു.

''ചാപ്പൻനായര് പഴേ കൊളത്തിലേക്ക് കുളിക്കാൻ പോയടക്ക്വാ... ഇപ്പൊന്നും കുളിച്ചു കേറില്യ.'' കമലോപ്പു പറഞ്ഞു.

''അല്ലാ ഈ ചെക്കൻ ഇബടെത്തന്നെ നിക്ക്വാണോ?

ചെറിയോപ്പു ചോദിച്ചു. അവർ മുറുക്കിത്തുപ്പാൻ വേണ്ടി കോലായിൻെറ അററത്തുവന്ന് കുനിഞ്ഞപ്പോഴാണ് കുട്ടിയെ കണ്ടത്.

''നീയെന്താ കുടീലിക്ക് പൂവാത്തത്?'' ചെറിയോപ്പു കുട്ടിയോട് ചോദിച്ചു.

കുട്ടി ഒന്നും പറഞ്ഞില്ല.

''ചെക്കൻ മഹാ അമുക്കനാ. ഓൻെറ കണ്ണ് കണ്ടില്ലേ്യ? മാത്തിലമ്മയെ അരച്ച് കലക്കി കുടിക്കാളള ദേഷ്യണ്ട് ഓനിപ്പൊ. ഇബററെയൊക്കെ വളർന്ന് വന്നാ ഈ നാട് അപ്പിടി നശിക്കൂലൊ ഇൻെറ ഗുരുവായൂരപ്പാ'' മീനാക്ഷിയേടത്തി പറഞ്ഞു.

''ഈ കുട്ടി വലുതായാല് തേങ്ങ കക്കും അല്ലേ?'' ഞാൻ ചോദിച്ചു.

''സംശണ്ടോ? കക്കാണ്ടിരിക്കില്യ. ഓൻെറ തന്തേക്കണ്ടിട്ടല്ലേ ഓനും പഠിക്ക്യാ? കള്ളൻെറ മക്കള് കക്കാണ്ടിരിക്ക്യോ?'' മീനാക്ഷിയേടത്തി ചോദിച്ചു.

കറുത്തവരെ അടിച്ച്. വേദനിപ്പിക്കുവാൻ വെളുത്തവർക്ക് യാതൊരു സങ്കോചവുമില്ലെന്ന് ആ കാലംമുതൽക്കേ എനിക്ക് മനസ്സിലായി. കറുത്തവർക്ക് സാധാരണയായി ധനവും കാണില്ലല്ലോ. ദരിദ്രനെ ധനികൻ വെറുമൊരു മൃഗമായിട്ടാണ് കണക്കാക്കാറുള്ളത്. അത് പണ്ടുമുതൽക്കേ നാം കണ്ടുവരുന്ന ഒരു യാഥാർത്ഥ്യമാണ്. ദരിദ്രർ പലപ്പോഴും അദൃശ്യരായി നിരത്തുവക്കത്തും ദേവാലയ പരിസരങ്ങളിലും നെൽപ്പാടങ്ങളിലും റയിൽവേ സ്റ്റേഷനിലും അലഞ്ഞുനടക്കാറുണ്ട്. അവരെ കാണാതെ നടക്കുന്നതിൽ ധനികർക്ക് സന്തോഷം ലഭിക്കാറുമുണ്ട്.

പുന്നയൂർക്കുളം എന്ന ഗ്രാമത്തിലെ പണ്ടത്തെ ദരിദ്രർ ഇന്ന് പ്രതാപികളാണ്. ഗൾഫിൽ ജോലിയെടുക്കുന്ന മക്കൾ അയച്ചുകൊടുക്കുന്ന പണംകൊണ്ട് അവർ പണ്ടത്തെ ധനികരുടെ ഭൂമികളും വീടുകളും വിലയ്ക്ക് വാങ്ങിക്കഴിഞ്ഞു. അവരുടെ മക്കൾ പണ്ടത്തെ യജമാനന്മാരുടെ സന്തതികളെ കാണുമ്പോൾ പുച്ഛത്തോടെ മുഖം തിരിക്കുന്നു. പണ്ടത്തെ യജമാനന്മാർ നട്ടുവർത്തിയ ഒട്ടുമാവുകളുടെ ഫലങ്ങൾ അവർ സന്തുഷ്ടിയോടെ ഭക്ഷിക്കുന്നു.

അടിമകളുടെ പ്രധാനപ്പെട്ട ജീവിതാഭിലാഷം യജമാനന്മാരുടെ വീടുകൾ വിലയ്ക്ക് വാങ്ങലാണ്. യജമാനന്മാർ ശയിച്ചിരുന്ന കട്ടിലുകളിൽ ഉറങ്ങുവാനും അവർ അതീവ താല്പര്യം പ്രദർശിപ്പിക്കാറുണ്ട്.

അടിമകളുടെ വൃദ്ധ പത്നികൾ തങ്ങളുടെ പരുത്ത കൈത്തലങ്ങൾ സൂര്യപടക്കിടക്കയുടെ ചുററും വീഴുന്ന വില്ലീസുപർദ്ദകളിൽ സ്വല്പ



നേരം ഒളിപ്പിക്കുന്നു... യജ്ഞമാനത്തികൾ ഇരുന്നിരുന്ന ജനൽപ്പടിമേൽ ഇരുന്ന് പുറത്തെ പാരിജാതത്തിൻെറ നറുമണം അവരും നുകരുന്നു.

ആദ്യമായി അമ്മമ്മ തയ്പിച്ചുതന്ന പാവാടയും ധരിച്ച് 'ഞാൻ വളർന്നുപോയി' എന്ന് പ്രഖ്യാപിക്കുന്ന മുഖപ്രൌഢിയുമായി അമ്പാഴത്തേൽ ഞാൻ ചെന്നപ്പോൾ കമലോപ്പ ചായക്കപ്പുകളിൽനിന്ന് മുഖം ഉയർത്തിക്കൊണ്ട് പുഞ്ചിരിതൂകി.

''ആമിയെ കണ്ടപ്പൊ ഒര് അമ്യാര്കുട്ടി വന്നൂന്നാ തോന്ന്യേത്. പാവാട ഉടുത്തപ്പൊ വല്ല്യേ കുട്ടിയായി.'' കമലോപ്പ പറഞ്ഞു.

''തെരണ്ട് തീണ്ടാരിയാവണ്ട കാലായി.''



കുഞ്ഞുണ്ണിയേട്ടൻെറ ഭാര്യയായ ഏടത്തിയമ്മ പറഞ്ഞു.

''മാലതിക്കുട്ടിക്കും ആമിക്കും ഒരേ പ്രായാ... ഒരാള് കന്നീലും മററാള് മീനത്തിലും. അത്രേ വെത്യാസള്ളു. പത്ത് കഴിഞ്ഞ് പതിനൊന്ന് നടപ്പാ'' കുട്ടിയോപ്പ പറഞ്ഞു. കുട്ടിയോപ്പുവിന് എല്ലാവരുടേയും ജനനത്തീയതി ഓർമ്മിച്ച് വയ്ക്കുവാൻ ഒരു പ്രത്യേക കഴിവുണ്ടായിരുന്നു.

''പതിനൊന്നാവുമ്പൊ തെരളില്ല്യ. തെരണ്ട് തീണ്ടാരി തൊടങ്ങാൻ പതിമൂന്നെങ്കിലും ആവണം'' ഏടത്തിയമ്മ ഉറപ്പിച്ച് പ്രഖ്യാപിച്ചു.

''ഞാൻ പാവാടയിട്ടപ്പോൾ വലുതായി എന്ന് അമ്മാമനും പറഞ്ഞു'' ഞാൻ പറഞ്ഞു.

''പാവാടയിട്ടോണ്ട് മാത്രം തെരണ്ട് തീണ്ടാരി തൊടങ്ങില്ല്യ.'' ഏടത്തിയമ്മ പറഞ്ഞു. അവർ പൊട്ടിച്ചിരിച്ചു. അവർ നിലത്ത് ഒരു പലകമേൽ ഇരുന്ന് ഒരു പിഞ്ഞാണത്തിൽ ഉതിർപ്പുട്ട് എന്ന പലഹാരം പഴംചേർത്ത് കുഴച്ചുകൊണ്ടിരുന്നു. പിന്നീട് ആ മിശ്രിതത്തിൽ അവർ പഞ്ചസാര വിതറി.

''ഈ പച്ചശീല എവ്ട്ന്ന് മേടിച്ചു? കല്ക്കത്തേന്ന് കൊണ്ട്ന്നതാണോ?'' കമലോപ്പ എൻെറ പാവാട തൊട്ടുകൊണ്ട് ചോദിച്ചു. അത് വെറും പോപ്ളിൻ മാത്രമായിരുന്നു. പക്ഷേ, ആ കാലത്ത് ഇന്നത്തെപ്പോലെ ഭംഗിയുള്ള തുണികൾ ആർക്കും ലഭിച്ചിരുന്നില്ല. അഞ്ചോ ആറോ അണ കൊടുത്താൽ പൂഴിക്കള അങ്ങാടിയിൽനിന്ന് മിൽ ഖദർ എന്ന് വിളിക്കപ്പെട്ടിരുന്ന ഒരുതരം ശീല കിട്ടുമായിരുന്നു. വെളുപ്പിൽ ചുവപ്പോ പച്ചയോ പുള്ളികൾ ഉള്ള തുണിത്തരങ്ങൾ മാത്രം. അലക്കുമ്പോൾ നിറം മാറുന്നവ. എൻെറ പച്ച പാവാടയുടെ നിറം ഒരിക്കലും മങ്ങിയില്ല എന്ന് ഞാൻ ഇന്നും ഓർമ്മിക്കുന്നു. കട്ടിയുള്ള പോപ്ളിൻ ആയതുകൊണ്ട് അത് കീറിയതുമില്ല. വർഷങ്ങൾക്കുശേഷം ഞാൻ അത് ഒരു ഭിക്ഷക്കാരിക്ക് സമ്മാനിച്ചു...

''കല്ക്കത്തേന്ന് മേടിച്ചതല്ല. തൃശ്ശൂര്ന്ന് പൈലിയെക്കൊണ്ട് കൊച്ചുവമ്മമ കൊണ്ടുവരീച്ചതാണ്'' ഞാൻ പറഞ്ഞു.

അന്ന് അമ്പാഴത്തേൽ വീടിൻെറ വടക്കുവശത്ത് ഉമ്മത്ത്ചെടികൾ വളർന്നുനില്ക്കുന്ന ഒരേക്കർ പാഴ്ഭൂമിയുണ്ടായിരുന്നു. ഒന്നോ രണ്ടോ പുളിമരങ്ങളും ഉമ്മത്തും കൂവയും മാത്രമാണ് അവിടെ വളർന്നുനിന്നിരുന്നത്. വെളുപ്പും ഊതയും നിറമുള്ള പൂക്കൾ ഉമ്മത്തിൻ ചെടികളിൽ തലപൊക്കിനിന്നു. ഉമ്മത്തിൻ പൂക്കൾ തൊട്ടാൽ ഉടനെ ഭ്രാന്തു പിടിക്കുമെന്ന് മീനാക്ഷിയേടത്തി എന്നോടും മാലതിക്കുട്ടിയോടു പറഞ്ഞുതന്നിരുന്നു. തിരുവാതിരക്കാലം അടുക്കുമ്പോൾ കൂവ പറിച്ചെടുത്ത് അതിൻെറ കിഴങ്ങുകളുടെ ''നൂറ്'' ഉണക്കി പൊടിയാക്കുക മീനാക്ഷിയേടത്തിയുടെ ചുമതലയായിരുന്നു. ആ പൊടിയും ശർക്കരയും ചിരവിയ നാളികേരവും കൊണ്ട് ഉണ്ടാക്കിയ ''കൂവ വെരകിയത്'' ഞങ്ങൾ തിരുവാതിരക്കുളി കഴിഞ്ഞാലുടനെ തിന്നാറുണ്ടായിരുന്നു. തിരുവാതിരക്കുളി കുളിക്കുവാൻ എനിക്ക് എല്ലാ വർഷവും ഭാഗ്യമുണ്ടായില്ല. ക്രിസ്തുമസ് ഒഴിവിന് നാട്ടിലേക്കുപോവാൻ അച്ചഛൻ അപൂർവമായിട്ടേ താല്പര്യം പ്രകടിപ്പിച്ചുള്ളൂ. ക്രിസ്തുമസ് കാലം കല്ക്കത്തയിൽ വിരുന്നു സല്ക്കാരങ്ങളുടെ കാലമാണ്. അവയിൽ പങ്കെടുത്ത് തൻെറ ഔദ്യോഗിക ജീവിതത്തിലെ പ്രധാനപ്പെട്ട വ്യക്തികളെ സംതൃപ്തരാക്കുവാൻ അച്ഛൻ പരമാവധി ശ്രമിച്ചു.

''ഉമ്മത്തിൻെറ പൂവ് തിന്നാൽ മദനകാമേശ്വരി ലേഹ്യം സേവിക്കണപോലെയാ. ഒറങ്ങാണ്ടെതന്നെ സൊപ്നം കാണാം'' ചാപ്പൻ നായർ പറഞ്ഞു. വെപ്പ് കഴിഞ്ഞ് അമ്പാഴത്തേൽ അഞ്ചാംപുരയിൽ ഇരുന്ന് വെററില മുറുക്കുകയായിരുന്നു അദ്ദേഹം.

''മദനകാമേശ്വരി ലേഹ്യം എവിടെ കിട്ടും?'' ഞാൻ ചോദിച്ചു.

''കുട്ടിക്ക് കൊറച്ച് സേവിക്കണോ?'' ചാപ്പൻനായർ ചോദിച്ചു.

ഞാൻ മറുപടി പറഞ്ഞില്ല.

''ഇനിക്കറിയണ ഒരാള് മദനകാമേശ്വരി ലേഹ്യം സേവിച്ചിട്ട് പെരപ്പൊറത്ത് കേറി കുത്തിരുന്നു.'' ചാപ്പൻനായർ ചുവന്ന പല്ലുകൾ വെളിപ്പെടുത്തിക്കൊണ്ട് ചിരിച്ചു.

''ഓരോന്ന് പറഞ്ഞ് കൊട്ക്കണ്ട, ചാപ്പൻ നായരേ'' മീനാക്ഷിയേടത്തി പറഞ്ഞു.

''നമ്മക്കും കിട്ടണം മദനകാമേശ്വരി ലേഹ്യം'' മാലതിക്കുട്ടി പറഞ്ഞു.

''അച്ഛൻ കേക്കണ്ട.'' മീനാക്ഷിയേടത്തി പിറുപിറുത്തു.

മാലതിക്കുട്ടിയുടെ അച്ഛൻ കേശുവേട്ടൻ ഒരു ഹിററ്ലർ മീശയുള്ള സുന്ദരനായിരുന്നു. സുന്ദരനാണെന്ന് വലിയവർ പറഞ്ഞു കേട്ട്, മനസ്സിലായി. അല്ലാതെ ഞങ്ങൾ കുട്ടികളെ ആകർഷിക്കുവാൻ കേശുവേട്ടൻെറ രൂപത്തിൽ യാതൊന്നുമുണ്ടായിരുന്നില്ല. ഒത്ത തടിയും ഉയരവുമുള്ള ഒരാൾ. വെളുത്തനിറം. വരിതെററി പൊന്തിനില്ക്കുന്ന പല്ലുകൾ. കൈവിരലുകളിൽ കല്ലുവച്ച മോതിരങ്ങൾ. ചുവന്നതും പച്ചയും കരയുള്ള ചേന്നമംഗലം മുണ്ടുകളും വരയൻ ഷർട്ടുകളുമാണ് അദ്ദേഹം അന്ന് ധരിച്ചിരുന്നത്. റോസ്വുഡ് കൊണ്ട് നിർമ്മിച്ച ഒരു ചാരുമഞ്ചം അമ്പാഴത്തേൽ ഉമ്മറത്തളത്തിൽ ഉണ്ടായിരുന്നു. അതിൽ ചാരികിടന്നുകൊണ്ട് ഇല്ലസ്ട്രേററഡ് വീക്ക്ലിയിലെ പദപ്രശ്നങ്ങൾ പൂരിപ്പിക്കുവാൻ കേശുവേട്ടൻ പ്രയത്നിക്കാറുണ്ടായിരുന്നു. എന്നെങ്കിലും ഒരുദിവസം തനിക്ക് വീക്ക്ലി ഒന്നാം സമ്മാനം തരുമെന്ന് അദ്ദേഹം വിശ്വസിച്ചു. വാക്കുകളെപ്പററിയുള്ള സംശയങ്ങൾ തീർക്കുവാൻ അദ്ദേഹം തൻെറ കാര്യസ്ഥനായ ''മണ്ണാങ്കണ്ടനെ'' ഇടയ്ക്കിടയ്ക്ക് ഉച്ചത്തിൽ വിളിച്ചുവരുത്തിക്കൊണ്ടിരുന്നു. വായിൽ പല്ലില്ലാത്ത ഒരു പടുവൃദ്ധനായിരുന്നു മണ്ണാങ്കണ്ടൻ. അദ്ദേഹത്തിന് ഇംഗ്ളീഷ് അശേഷം അറിഞ്ഞിരുന്നില്ല. അതുകൊണ്ട് അദ്ദേഹം ശാന്തനായി ഉപദേശിച്ചു:

''ഇബ്ട്ന്ന് ആദ്യം പറഞ്ഞ വാക്ക് എഴ്തിക്കോളൊ. സമ്മാനം ഇക്കുറി ഇബ്ട്ത്തെയ്ക്കന്നെ കിട്ടും, സംശല്യ.''

സൽസ്വഭാവികളെ കേശുവേട്ടനുമായി ഉപമിക്കുക അന്ന് ആ ഗ്രാമത്തിൽ എല്ലാവരുടേയും ശീലമായിരുന്നു.

''അമ്പാഴത്തേല് കേശുമേന്നെപ്പോലെ ഒരു




എ. അയ്യപ്പൻ


# സമിധി

അഗ്നിയിൽനിന്നു ചൊല്ലുന്നു അമ്മയും പോയ മക്കളും
അഗ്നിയെ അഗ്നികൊണ്ടല്ല വെള്ളവും മണ്ണും വീഴ്ത്തുക.
പട്ടങ്ങളററുവീഴുന്നു
പടക്കളത്തിൽ മൃത്യുവായ്
പനിക്കിടക്കയിലവൾ
പട്ടുകുപ്പായം നെയ്യുന്നു.

കുടമുടയും മുററങ്ങൾ
കടുകില്ലാത്ത വിടുകൾ
മുയലിൻെറ കഴുത്തോളം
സിംഹവീരൻെറ വക്ത്രത്തിൽ.
നദിയൊഴുകാത്ത സ്വപ്നം
മരുഭൂമി മണക്കുന്നു
ഊരുക്കൾക്കിടയിൽനിന്നും
ഒരുസൂര്യനുദിക്കുമ്പോൾ
പുത്രനിഷ്ടനാമം നല്കി
അച്ഛനങ്ങസ്തമിക്കുന്നു.
വേദത്തിലില്ലാത്ത സത്യം വിളിച്ചോതുന്ന ഭ്രാന്തൻെറ
നേരും നുണയുമാകുന്ന ദിക്കുകൾ രണ്ടുകാതുകൾ.
ഉപ്പുവററിയ രക്തത്തെ ഒഴിച്ചുകൂട്ടാനാക്കുന്നു
നേരമ്പോക്കിനൊരു വിരൽ കാഞ്ചിയെത്തൊട്ടുണർത്തുന്നു.
കാത്തിരിപ്പിൻ വിഷവൃക്ഷം
കായ്ക്കുന്ന കാലം വരുന്നു
കുടിപ്പക കത്തുന്നല്ലോ
കുത്തുവിളക്കായ് നിന്മുന്നിൽ
ജ്ഠരത്തിൽ തുറക്കാത്ത
കുടത്തിലെ ഭൂതം മകൻ
മുററത്തിൽ വെള്ളമൂടിയ
അച്ഛനെ കണികാണുന്നു.
അഗ്നിയിൽനിന്നു ചൊല്ലുന്നു അമ്മയും പോയമക്കളും:
അഗ്നിയെ അഗ്നികൊണ്ടല്ല വെള്ളവും മണ്ണും വീഴ്ത്തുക.

വിറകായ് വിൽക്കാനുണ്ട്
വീരന്മാരുടെ അസ്ഥികൾ
കടം ചോദിക്കരുതെന്നു
പടനിലം കുരുക്ഷേത്രം.

സാപ്തീകനാ അയാള്'' എന്ന് പറഞ്ഞാൽ ആ വ്യക്തി തികച്ചും സൽസ്വഭാവിയാണെന്നായിരുന്നു അർത്ഥം.

കൂട്ടുകുടുംബമായിരുന്നതുകൊണ്ട് സദാസമയവും അമ്പാഴത്തേൽ വീട്ടിൽ കുട്ടികളുടെ കരച്ചിലും അവരും അമ്മമാരുമായുള്ള കലഹങ്ങളും കേൾക്കാമായിരുന്നു. കുട്ടികളെ അവരുടെ അമ്മമാർ കോപത്തോടെ പ്രഹരിച്ചാൽ കേശുവേട്ടൻ തൻെറ കാതുകൾ പൊത്തിക്കൊണ്ട് അപേക്ഷിക്കും:

''എനിക്ക് ഈ തല്ലണ ശബ്ദം കേൾക്കാൻ വയ്യാട്ടൊ. സ്വന്തം കുട്ടിയോളെ തല്ലി കരയിപ്പിക്കണോ? എൻെറ മുമ്പില് വെച്ച് കുട്ടിയോളെ തല്ലരുത്. എനിക്ക് അത് കാണാൻള്ള മനശ്ശക്തി ഇല്യ.'' ''പാവം കേശുവേട്ടൻ'' എന്ന് പലരും ആ കാലത്ത് പിറുപിറുത്തിരുന്നു.

ഒരു സന്ധ്യയ്ക്ക് താൻ തനിച്ച് ഗോവിന്ദപുരം ക്ഷേത്രത്തിൽ തൊഴുത് മടങ്ങുമ്പോൾ നീണ്ടുവളഞ്ഞുപോവുന്ന ആ തോട്ടിൽ തൻെറ പിന്നാലെ ഉണ്ടക്കണ്ണും പിച്ചാത്തിയുമുള്ള ഒരപരിചിതൻ നടന്നുവന്നെന്നും പെട്ടെന്ന് കേശുവേട്ടൻ അവിടെ ആവിർഭവിച്ചപ്പോൾ മാത്രമേ തനിക്ക് ശ്വാസം വീണുള്ളുവെന്നും അമ്മമ്മ ഒരിക്കൽ പറഞ്ഞത് ഞാൻ കേട്ടിട്ടുണ്ട്. മങ്ങാട്ടച്ചൻ പൂന്താനത്തിൻെറ രക്ഷയ്ക്ക് കാട്ടിൽ ചെന്നതുപോലെയാണു കേശുവേട്ടൻ തോട്ടിൽ പ്രത്യക്ഷപ്പെട്ടത് എന്ന് അമ്മമ്മ പറഞ്ഞു. പിന്നെ കേശുവേട്ടൻെറ പിന്നാലെ സുരക്ഷിതയായി അമ്മമ്മ നാലപ്പാട്ട് പടിപ്പുര വരെ ഇരുളിൽ നടന്നു.

''കേശുവേട്ടൻ അപ്പൊ വന്നില്ല്യെങ്കിൽ ഞാൻ കഷ്ടത്തിലാവുമായിരുന്നു'' അമ്മമ്മ പറഞ്ഞു.

ഉണ്ടക്കണ്ണുണ്ടെങ്കിലും പിച്ചാത്തിയുണ്ടെങ്കിലും ഒരു മനുഷ്യൻ സ്ത്രീകളെ ഉപദ്രവിക്കണമെന്നില്ല എന്ന് അമ്മായി പറഞ്ഞു. ഉണ്ടക്കണ്ണും പിച്ചാത്തിയും ഒന്നുമില്ലാത്തവരാണ് സാധാരണയായി സ്ത്രീകളെ ബലാൽ സംഗം ചെയ്യാറുള്ളത് എന്ന് അവർ പ്രസ്താവിച്ചു.

''കുട്ടിയോപ്പുവിന് എങ്ങനെയാ ഇതൊക്കെ ഇത്ര ഒറപ്പിച്ച് പറയാൻ സാധിക്കണ്? കുട്ടിയോപ്പുവിനെ ആരും ആക്രമിച്ചിട്ടില്ല്യലൊ.'' അമ്മമ്മ പറഞ്ഞു.

''ആക്രമിച്ചിട്ടുണ്ടെങ്കിലും അത് ഞാൻ പറഞ്ഞോണ്ട് നടക്കില്ല്യലൊ?'' കുട്ടിയോപ്പ ചിരിച്ചുകൊണ്ട് ചോദിച്ചു.

''ആക്രമിച്ചിട്ടുണ്ടെങ്കില് ഞാൻ കേക്കാണ്ടിരിക്കില്ല്യ.'' അമ്മമ്മ പറഞ്ഞു.

''അവനാൻെറ ജീവിതത്തില് ഉണ്ടായ സംഭവങ്ങളൊക്കെ കൊട്ടിഘോഷിക്കാത്തോരും ഉണ്ട് ഈ ലോകത്തില്'' അമ്മായി പറഞ്ഞു. അവർ വെററിലച്ചെല്ലം തുറന്ന് അടയ്ക്കയും അയമോദകവും എരട്ടിമധുരവും ചേർത്ത് വിസ്തരിച്ച് മുറുക്കി. എന്നിട്ട് കണ്ണിറുക്കി എന്നെ നോക്കി പുഞ്ചിരി തൂകി.

''ചെലോർക്ക് ആക്രമിക്കണ പുരുഷന്മാരെ കാണാനാ താല്പര്യം ഉണ്ടാവ്വാ.'' കുട്ടിയോപ്പ പറഞ്ഞു.

''എങ്ങിനെയാ ആക്രമിക്കാ?'' ഞാൻ ചോദിച്ചു.

''ഇനി അതുംകൂടി പറഞ്ഞ് കൊടുത്തോളൊ.'' അമ്മമ്മ നീരസത്തോടെ കുട്ടിയോപ്പുവിനോട് പറഞ്ഞു.

''എൻെറ അഭിപ്രായത്തില് പെൺകുട്ട്യോളോട് എല്ലാം പറഞ്ഞ് കൊടുക്കണം. ഒന്നും അറിയാണ്ടെ വളർത്തിയാ അപകടാ.'' കുട്ടിയോപ്പ പറഞ്ഞു.

''തന്നെ മനസ്സിലാക്കിക്കോളും.'' അമ്മമ്മ പിറുപിറുത്തു.

''മാനോടൊത്തു വളർന്ന് മന്മഥ കഥാസാരം ഗ്രഹിക്കാത്തൊരിവൾ താനോ നാഗരീകാംഗനാ രസികനാമെന്നെ...'' അമ്മായി ആ ശ്ളോകം മാധുര്യത്തോടെ ചൊല്ലി.

ശകുന്തളയുടെ കഥ അമ്മമ്മയാണ് അന്ന് രാത്രി ഉറങ്ങുവാൻ കിടക്കുമ്പോൾ എനിക്ക് പറഞ്ഞുതന്നത്. പിന്നീട് അമ്മാമൻെറ ലൈബ്രറിയിൽനിന്ന് വള്ളത്തോളിൻെറ അഭിജ്ഞാനശാകുന്തളം തേടിയെടുത്ത് ഞാൻ വായിച്ചു.

ഒരുദിവസം അമ്മമ്മ തൻെറ അമ്മയോട് പറഞ്ഞു:

''അമ്മേ, എനിക്ക് ചീത്ത വിചാരങ്ങൾ മനസ്സില് വര്ാണ്. ഞാനെന്താ ചെയ്യണ്ട്?''

അമ്മമ്മയുടെ മുഖം വിളർത്തു കാണപ്പെട്ടു.

''എന്തു വിചാരാ, കൊച്ചോ കൊച്ചന് തോന്നണത്? നല്ലത് തോന്നിക്കണേന്ന് ഗുരുവായൂരപ്പനോട് നല്ലോണം പ്രാർത്ഥിച്ചോളൊ.''

ഭയചകിതയായ മാൻപേടയുടെ കണ്ണുകളുള്ള അമ്മമ്മ തൻെറ കവിളത്ത് വീണുചിതറിയ കണ്ണുനീർത്തുള്ളികൾ മുണ്ടിൻെറ കോന്തല കൊണ്ട് തുടച്ചു.



എം. ഗോപിനാഥൻ നായർ

# പാണ്ഡവൻകാറ്റും പാഞ്ചാലിപ്പുഴയും

## മുപ്പത്തേഴ്

നാഷണൽ ഹൈവേയിലേക്കു കടന്നപ്പോൾ നന്ദു കാറിൻെറ സ്പീഡു കൂട്ടി. നല്ല വീതിയുള്ള റോഡ്. വെള്ള ഫിയറ്റ് നന്ദുവിൻെറ ഓമനയായിരിക്കുന്നു. തുപ്പും തുടപ്പും അറ്റകുറ്റപ്പണികളുമെല്ലാം നന്ദുവിൻെറ ചുമതലയാണ്. സുരേഷിന് ഒന്നിനും സമയമില്ല. കാറ് ഉപയോഗിക്കാറുമില്ല. സ്കൂട്ടറിൽ ശരംപോലെ വീട്ടിലേക്കു വരും. അതുപോലെ കമ്പനിയിലേക്കു തിരിച്ചുപോവുകയും ചെയ്യും. ഉറക്കമെന്ന മാരണം വേണ്ടിയിരുന്നില്ലെങ്കിൽ വീട്ടിലേക്കു വരാതെ കഴിച്ചേനെ.



ഇപ്പോൾ ഒരു പ്രമോഷൻ കൂടിയായി. അതോടെ രോഗം മൂർദ്ധന്യത്തിലെത്തിയിരിക്കുന്നു. മുലകുടി മാറാത്ത കുഞ്ഞിനെ പിരിഞ്ഞുപോന്ന .തള്ളയുടെ പിടപ്പാണ് വീട്ടിലെത്തിയാൽ. കമ്പനിയുടെ കാര്യങ്ങൾ നോക്കാൻ മററാരുമില്ലെന്നുതോന്നും വെപ്രാളം കണ്ടാൽ. ആർക്കും ജോലിയോടു ആത്മാർത്ഥതവേണം. പക്ഷേ, ഇതുപോലെ ഒരു ജ്വരമൂർഛയുടെ സ്വഭാവമുള്ള വർക്ക് ഹോളിസം മററാരിലും കണ്ടിട്ടില്ല.

പടിഞ്ഞാറൻ കടൽക്കാററ് ഫിയററിൻെറ വാതിലിൽ താളംകൊട്ടുന്നുണ്ടായിരുന്നു. സുരേഷ് സീറ്റിലെ വെൽവെററ് കുഷനിലേക്കു തലചായ്ച്ച് വാ പിളർന്നുറങ്ങുന്നു. നന്ദു ഇടയ്ക്കിടെ ആ പിളർവായിലേക്കും ഭാവിയിലേക്ക് ഒഴുകി മറയുന്ന നിരത്തിലേക്കും മാറിമാറി നോക്കി. അമർഷം ആക്സിലേറ്ററിൽ പതിഞ്ഞു. ഫിയററ് ഒന്നിളകിക്കുതിച്ചു. ഇന്നലെ രാത്രി മുഴുവൻ കമ്പനിയിലായിരുന്നു. എമർജൻസി. ഉറങ്ങാൻ തുടങ്ങുമ്പോഴാണ് ഫോൺവന്നത്. അപ്പോഴേ പുതപ്പു വലിച്ചെറിഞ്ഞ് ഡ്രസ്സു ചെയ്ത് സ്കൂട്ടറിൽ കുതിച്ചു. ഒരു പകലും രാത്രിയുമുള്ള അധ്വാനം. നാട്ടിലൊന്നു പോകാൻ ഒരുദിവസം ഇരന്നു വാങ്ങുകയായിരുന്നു. എന്തിനിങ്ങനെ സ്വയം മറന്ന്....അല്ലെങ്കിലും എന്താണ് സ്വന്തമായിട്ടുള്ളത്? അമ്മ....?

സ്വാമിയുടെ ആത്മശക്തി അമ്മയെ മായാഭ്രമത്തിൻെറ നിദ്രയിൽ നിന്നുണർത്തി. അപ്പുറത്തേക്കു പോയിരുന്ന ജീവശ്ശക്തി ആവാഹിച്ചുവരുത്തി അവരിൽ വീണ്ടും നിറച്ചു. പുനർജന്മമാണ്. ആരും പ്രതീക്ഷിക്കാത്ത ഒരത്ഭുതം. സുരേഷിന് സ്വർഗ്ഗം നേടിയ സന്തോഷം. ഇപ്പോൾ സ്വാമി ദൈവമാണ്. സ്വന്തം ജീവൻ വേണമെന്നു പറഞ്ഞാൽ സ്വർണ്ണത്തളികയിൽവച്ച് സ്വാമിക്കു സമർപ്പിക്കും. ഒരാളൊന്നു താങ്ങാനുണ്ടെങ്കിൽ അമ്മയിപ്പോൾ മൂത്രപ്പുരവരെ പോകും. കാപ്പിയും പാലുംവിറയ്ക്കുന്ന കൈയിൽ വാങ്ങിക്കുടിക്കുന്നു. സംസാരശേഷി കൂടി കിട്ടിയാൽ....

നന്ദുവിന് അതോർക്കുമ്പോൾ ഉള്ളിൽ നേരിയ വിറയൽ....എങ്കിൽ അവർ എന്തൊക്കെ പറയില്ല.....!ശുശ്രൂഷിച്ചതും പാകം നോക്കിയതും നിമിഷം കൊണ്ടു മറക്കും. ബാലു പിന്നീട് നാലഞ്ചുപ്രാവശ്യം വന്നുപോയി. ഒന്നോ രണ്ടോ ദിവസം താമസിക്കും. അമ്മയുടെ മുറിയിലെ രണ്ടാമത്തെ കട്ടിലിലാണ് കിടപ്പ്. നന്ദു നിലത്തും. സ്ററീൽ അലമാരയുടെ വലിയ കണ്ണാടിയിൽ അമ്മയ്ക്കു മുറി മുഴുവൻ കാണാം. വെളുപ്പാൻകാലംവരെ കണ്ണുമിഴിച്ചു കിടക്കും. വേണമെങ്കിൽ ആ അലമാര ഒന്നു തിരിച്ചുവയ്ക്കാമായിരുന്നു. തോന്നിയില്ല. ഒരു പക തീർന്ന സുഖം എന്തിനു നഷ്ടപ്പെടുത്തണം? ചിലപ്പോൾ തോന്നും അതിരുവിട്ട ക്രൂരതയായിപ്പോയില്ലേ? പക്ഷേ, അവരതർഹിക്കുന്നു.

ഇതുവരെ സംസാരശേഷിമാത്രം....ഇത് അതു കൂടികിട്ടിയാൽത്തന്നെ ആർക്കാണ് ഭയം? പുരപ്പുറത്തു കയറിനിന്നു വിളിച്ചു പറയട്ടെ. എന്തു സംഭവിക്കാനാണ്? ആരാണ് ചോദിക്കാനുള്ളത്?

നന്ദുവിനു ഭയം നന്ദുവിനെ മാത്രം. കുററപ്പെടുത്തുന്നതും സ്വയം. പിന്നെ ആ സ്വാമിയുടെ കണ്ണുകളും....മാംസവും മജ്ജയും തുളച്ചുകയറി മനസ്സിൻെറ അടിത്തട്ടു ചികയുന്ന നോട്ടം എല്ലാം ഞാനറിയുന്നു എന്നു വിളംബരം ചെയ്യുന്ന ആ പതിഞ്ഞ ചിരി....എന്തിനതിനെ ഇത്രമാത്രം ഭയക്കുന്നു?

ഏതോ അഭൗമ ശക്തികേന്ദ്രങ്ങളിലാണ് സ്വാമി നില്ക്കുന്നത്. ആകാശത്തിൻെറ അധികൃതകളിലേക്കാണ് ആ നോട്ടം. ജന്മാന്തരങ്ങളിലെ നാടക സന്ധികളിലേക്കെല്ലാം ചെന്നെത്തുന്ന അന്വേഷണ ദൃഷ്ടി. എത്ര ശ്രദ്ധിച്ചിട്ടും അതിൻെറ മുന്നിൽ അറിയാതെ ചൂളിപ്പോകുന്നു. ഒരു നികൃഷ്ടജീവിയെ കാണുന്ന ഭാവമൊന്നുമില്ല. എങ്കിലും ചിലപ്പോൾ ആ നോട്ടത്തിൽ തെളിയുന്ന കരുണാർദ്രമായ സഹതാപം....എന്തിനിങ്ങനെ എന്നു കരഞ്ഞുകൊണ്ടു ചോദിക്കുന്നതുപോലെ....

ആ നിശ്ശിദ ദൃഷ്ടികളെ വശ്യമായ ചിരിയിൽ കുടുക്കാനായിരുന്നു മനസ്സിൻെറ പ്രേരണ. ഫലിച്ചില്ല. വരാൽപോലെ അതു പിടിയിൽനിന്നു തെന്നിത്തെറിച്ചുപോകുന്നു.

ഒരു ദിവസം അമ്മയെ നോക്കാൻ വരുമെന്നു പറഞ്ഞിരുന്ന സമയം കൃത്യമായി കുളിമുറിയിൽ കയറി. വീട്ടിൽ മറ്റാരുമില്ല. മുൻവാതിൽ പകുതി ചാരിവച്ചു.

സ്കൂട്ടറിൻെറ ശബ്ദം. കാളിംഗ് ബെല്ലിനു പിറകേയുള്ള പതിഞ്ഞ കാലടികൾ.....എല്ലാം അകത്തുനിന്നു ശ്രദ്ധിച്ചു. വന്നാലുടൻ സ്വാമി ഒരു സാമ്പ്രാണിത്തിരി കത്തിച്ച് അമ്മയുടെ ബെഡ്ഡിനരികിൽ വയ്ക്കും. അതിൻെറ മണവും കുളിമുറിയിലെത്തി.

നനഞ്ഞ പാവാടയും ബ്ളൗസും മാത്രമായി പുറത്തിറങ്ങിവന്നു. പ്രതികരണമെന്താണെന്നു പഠിക്കാം. വിശ്വാമിത്ര വംശത്തിലെ ഇളമുറത്തമ്പുരാനല്ലേ.....ഇളക്കമൈത്രയെന്നളക്കാം.

സ്വാമി ഡൈനിംഗ് ഹാളിലെ വാഷ്ബേസിനിലേക്കുനോക്കി ടാപ്പിൽ കൈവച്ചു നില്ക്കുന്നു. ചികിത്സ കഴിഞ്ഞ് കൈ കഴുകാൻ വന്നതാണ്. എന്താണ് വാഷ്ബേസിനിൽ?

തൊട്ടടുത്തുചെന്നു നിന്നു. അടിമുടി ഒരളന്നോട്ടം.

"കുളിക്കുകയായിരുന്നു?"

"ങാ."

"എനിക്കു തോന്നി. അതുകൊണ്ട് ഞാനിങ്ങു കയറിപ്പോന്നു."

"നന്നായി."

നോട്ടം വീണ്ടും വാഷ് ബേസിനിലേക്കായി.

"എന്താ അവിടെ?"

"എറുമ്പുകൾ"

വാഷ്ബേസിനിൽ മുമ്പെപ്പോഴോ ഒഴിച്ച കാപ്പിയുടെ പഞ്ചസാരത്തരികളിൽ പററിപ്പിടിച്ചിരിക്കുന്ന അസംഖ്യം ചോനലെറുമ്പുകൾ.

"ഞാനീ ടാപ്പുതുറക്കുന്ന നിമിഷം ഇവ ഓന്നോടെ ഡ്രെയിനിലേക്കു കുത്തിയൊലിച്ചുപോകും. ഒരെറുമ്പിൻെറ സ്ഥിതിയിലേക്കു സ്വയം ഒന്നിറങ്ങി നിന്നു ചിന്തിച്ചുനോക്കൂ.



ഒരു വലിയ മലവെള്ളപ്പാച്ചിലിൽ ഒരു ജനപദമാകെ ഒഴുകി കടലിലേക്കു പോകുന്ന അവസ്ഥ. മുകളിൽനിന്നു ടാപ്പു തുറക്കുന്ന എൻെറ മുഖം അനന്തമായ ആകാശമായല്ലേ അതിനു തോന്നുകയുള്ളു? എൻെറ കണ്ണുകൾ രണ്ടു സൂര്യന്മാരായും? അതുപോലെ നമുക്കുമുകളിൽ നമ്മെക്കാൾ വലിയൊരു ശക്തി....നമ്മുടെ കുഞ്ഞിക്കണ്ണുകൾ കൊണ്ടു നോക്കുമ്പോൾ ആകാശവും സൂര്യനായും മാത്രം കാണാൻ കഴിയുന്ന ഒരു ശക്തി നമ്മെ നിരീക്ഷിച്ചുകൊണ്ടിരിക്കുന്നുണ്ടാവും എന്നു യുക്തിപൂർവ്വംതന്നെ ചിന്തിച്ചുകൂടേ?" സർവ്വധീ സാക്ഷി ഭൂതം." അവനിൽനിന്നു നമുക്കാർക്കും ഒന്നും ഒളിക്കാൻ കഴിയില്ല. എന്തു തോന്നുന്നു ടീച്ചർക്ക്?"

ആകാശം ഇടിഞ്ഞു തലയ്ക്കുമുകളിൽ വീണപോലെയാണ് നന്ദുവിനു തോന്നിയത്. വാഷ്ബേസിനിൽ ഊതി എറുമ്പുകളെയെല്ലാം ഓടിച്ചിട്ട് സ്വാമി കൈകഴുകി തിരിഞ്ഞുനിന്നു ചിരിച്ചു.

"എൻെറ ഉച്ഛ്വാസംപോലും അതിനൊരു കൊടുങ്കാററ്."

ദേഹത്തോട് ഒട്ടിക്കിടക്കുന്ന നനഞ്ഞ ബ്ളൗസ്....വശ്യതകളിൽ ആ കണ്ണുകൾ ഉടക്കി നില്ക്കുന്നേയില്ല. ഉള്ളിലേക്ക് വളരെയുള്ളിലേക്കാണ് അതു ചുഴിഞ്ഞുകയറുന്നത്. അപ്പോൾ ആ കാൽക്കൽ വീഴണമെന്നും ക്ഷമിക്കണേ ക്ഷമിക്കണേ എന്നലമുറയിട്ടു കരയണമെന്നും ആ പാദങ്ങൾ കണ്ണീരുകൊണ്ടു കഴുകണമെന്നുമുള്ള അടക്കാനാകാത്ത കൊതി....

ടൗണിൻെറ തിരക്കുകളിൽ നിന്നൊഴിഞ്ഞ് ഫിയററു ലക്ഷ്യത്തിലേക്കു കുതിക്കുന്നു. നന്ദു ഉറഞ്ഞുവന്ന കണ്ണുനീർ സാരിത്തുമ്പുകൊണ്ടു തുടച്ചു. സുരേഷ് അപ്പോഴും ഗാഢമായ ഉറക്കത്തിൽ....കാറ്റിൻെറ ചലനത്തിനൊത്ത് തല ഇരുവശത്തേക്കും ആടുന്നു.

പാർവ്വതിയെക്കുറിച്ച് സ്വാമി പറഞ്ഞത് അക്ഷരംപ്രതി ശരിയായിരുന്നു. പരസ്യം വന്നപ്പോഴുണ്ടായ ആശങ്കയും ഭയവും അസ്ഥാനത്തായി. കൈലാസത്തിലെ ശ്രീ പാർവ്വതിയെക്കുറിച്ചുള്ള സങ്കൽപ്പം അവൾക്കും അടിമുടിയിണങ്ങും. ഐശ്വര്യവും പ്രസാദവുമുള്ള മുഖം. വടിവൊത്ത ആകാരഭംഗി. അതിൻെറ അഹംഭാവമൊട്ടില്ലതാനും. നാവുണ്ടോന്നു തൊട്ടുനോക്കണം. എന്തു ജോലി കൊടുത്താലും മുഖം കറുക്കാതെ ചെയ്യും. വെല്ലുവിളിയുയർത്തുന്ന പ്രതിയോഗിയെ സങ്കല്പിച്ചിടത്ത് സ്നേഹപൂർവ്വം പെരുമാറുന്ന ഒരനിയത്തി. അത്ര ഒതുക്കവും വണക്കവും. അരവിന്ദന് അവിടേയും നിരാശ. സൗന്ദര്യം മാത്രം. ശക്തിയില്ല.

ഒരു മാസം കഷ്ടി കഴിഞ്ഞിട്ടേയുള്ളു. അതിനുമുൻപ് അവൾക്കു ട്രാൻസ്ഫർ ഓർഡർവന്നു. രാജഗോപാലിൻെറ പേഴ്സണൽ സ്ററാഫിലേക്ക്.....അതൊരു ചതിക്കുണ്ടാണെന്ന് അവൾ കേൾക്കെത്തന്നെ ററീച്ചർമാർ പറഞ്ഞുതുടങ്ങി. രാജഗോപാൽ ടൂറിനുപോകുമ്പോൾ ഒപ്പം പോകേണ്ടിവരും. രാത്രിയായാലും സി.എം.ഡി ഓഫീസിൽ നിന്നിറങ്ങാതെ പേഴ്സണൽ സ്ററാഫിനു പോകാൻ കഴിയില്ല. ഒരാളിരുന്നാൽ മതിയെന്നാണ് കൽപ്പനെയെങ്കിൽ അയാൾ മാത്രമിരിക്കണം. അഡ്മിനിസ്ട്രേററീവ് ബ്ളോക്കിൽ മറെറാരു മനുഷ്യജീവിയുണ്ടാവില്ല.

മിടുക്കികളാണെങ്കിൽ ഉയരങ്ങളിലേക്ക് അതൊരു ചവിട്ടു പടിയാണ്. കുട്ടിക്കതു പററുമോ?

പേടിച്ചുവിറച്ച് പാർവ്വതി ഓഫീസിൽ കയറിവന്നു.

"ഞാനിപ്പോൾ എന്താ വേണ്ടേ?"

ചിരിച്ചുകൊണ്ട് ഇരിക്കാൻ പറഞ്ഞതും അവൾ കസേരയിലേക്കു തളർന്നുവീണു.

"പാർവ്വതിക്ക് ജോലിവേണമെന്നുണ്ടോ?"

"അതിപ്പോൾ....."

"രണ്ടുചോയ്സില്ല. അതും പ്രൊബേഷൻ കാലത്ത്"

"ഞാൻ നരേന്ദ്രൻ ചേട്ടനോടൊന്നു ചോദിക്കട്ടെ."

അവൾ ഇറങ്ങിപ്പോയി.

രാജഗോപാൽ പുതിയ മേച്ചിൽ സ്ഥലങ്ങൾ

തേടുന്നു. വിയർപ്പിൽ നനഞ്ഞ പൂണൂലിൻെറ കപട വിനയം ഇനി പാർവ്വതിയുടെ നൈർമ്മല്യത്തിലേക്ക്.....

നിനക്കു പല്ലും നഖവും ഈശ്വരൻ തന്നിരിക്കുന്നതെന്തിന്? ആരെയെങ്കിലും പേടിച്ച് ഒളിച്ചോടാനാണോ? അതിക്രമം കാണിച്ചാൽ അങ്ങനെതന്നെ നേരിടണം എന്നൊക്കെ സ്വാമി ധൈര്യം കൊടുത്തെന്നാണറിഞ്ഞത്. ഭാരത സ്ത്രീകൾ തൻ ഭാവ ശുദ്ധി നിരന്തരം ഓതിപ്പഠിച്ച പാവം പാർവ്വതി എല്ലും നഖവുമില്ലാത്ത കുറിഞ്ഞിപ്പൂച്ചയാണെന്ന് സ്വാമിക്കറിയില്ലല്ലോ. അവളെ ഈശ്വരൻ രക്ഷിക്കട്ടെ.

കാർ തറവാട്ടു വീടിനോടടുക്കുന്നു. നന്ദു സുരേഷിനെ തട്ടിയുണർത്തി.

പുഴയിൽ പുതുതായി നിർമ്മിച്ച പാലത്തിൻെറ കൈവരിയോടു ചേർത്ത് വണ്ടിയുടെ സ്പീഡു കുറച്ചു. അകലെ തറവാടിൻെറ കുളിക്കടവു കണ്ടു. ബാലുവുമൊത്ത് കുളിക്കാൻ പോയിരുന്ന സന്ധ്യകൾ....പുഴ ഉണങ്ങിവരണ്ടിരിക്കുന്നു. നടുവിലൂടെ രണ്ടുമൂന്നു നീർച്ചാലുകൾ മാത്രം. മണലുവാരുന്ന ലോറികളും കുളിപ്പിക്കാൻ കൊണ്ടുവന്ന കന്നുകാലികളും കൂക്കുവിളിയും ബഹളവും.

തറവാടിൻെറ ഓരം ചേർത്തു ഹൈവേയിൽ വണ്ടി നിർത്തി.

നീ അങ്ങോട്ടുപൊയ്ക്കോ. ഞാനിവിടെയൊന്നു കേറിനോക്കിയിട്ടുവരാം.''

നന്ദു വണ്ടി നേരേ ചേച്ചിയുടെ വീട്ടിലേക്കു വിട്ടു. രമണിയമ്മ തറവാടു വാങ്ങാമെന്നേററു. ബാലു നിർബന്ധിച്ച്. സമ്മതിപ്പിച്ചെന്നാണ് പറഞ്ഞത്. അതാവും സത്യം. അല്ലാതെ ആ പഴയ കെട്ടിടം വാങ്ങാൻ ആർക്കാണ് ഭ്രാന്ത്.

രമണിയമ്മ ബാലുവിൻെറ വീട്ടിലാണ് താമസം. അവരെയൊന്നു നേരിട്ടു വന്നു കാണാൻ ബാലു നിർബന്ധിച്ചു തുടങ്ങിയിട്ടു നാളു കുറേയാകുന്നു. സുരേഷിനെ കമ്പനിയിൽ നിന്ന് ഒരുദിവസം വിടുവിച്ചുകിട്ടാനായിരുന്നു പ്രയാസം.

ചേച്ചിയുടെ വീടിൻെറ മുന്നിൽ കാർ നിർത്തി. നന്ദു കണ്ണുമിഴിച്ചു നിന്നുപോയി. പഴയ പീടിക മുറിയുടെ സ്ഥാനത്ത് കൊട്ടാരം പോലെയൊരു കൂററൻ കെട്ടിടം. വല്ലാത്തൊരു തലയെടുപ്പോടെ അതങ്ങനെ ആകാശം മുട്ടി....അതിൻെറ കോടിമണം നിരത്തുവരെയുണ്ട്. കാററിലിളകുന്ന നനുത്ത കർട്ടൻശീലകൾ. ബാലു വെട്ടിപ്പിടിച്ച പുത്തൻ സാമ്രാജ്യത്തിൻെറ കൊടിക്കൂറകൾപോലെ.

വലിയ ഇരുമ്പുഗേററു ചാരിയിട്ടേയുണ്ടായിരുന്നുള്ളു. പോർച്ചിൽ രമണിയമ്മയുടെ പുത്തൻ മാരുതികാർ കിടക്കുന്നു. കഴിഞ്ഞ പ്രാവശ്യം ബാലു ക്വാർട്ടേഴ്സിൽ വന്നത് ഈ കാറിലാണ്.

ഗേററുവരെ നീളുന്ന അർദ്ധവൃത്താകൃതിയിലുള്ള അരമതിൽ നിറയെ പൂച്ചട്ടികൾ. ചരൽ വിരിച്ച മുററത്ത് അതു നനയ്ക്കാനുള്ള പച്ച ഹോസ് ചുരുണ്ടുവളഞ്ഞ്.....

നിലത്തു വിരിച്ചിരിക്കുന്ന ചരലിലേക്കു കാലുവച്ചതും ഒരു സിംഹത്തിൻെറ അലർച്ച. ഡ്രായിംഗ് റൂമിൽനിന്ന് ഒരാൾസേഷ്യൻ നായയുടെ കറുത്ത നീണ്ട മുഖം ജനൽ കർട്ടനിടയിലൂടെ വെളിയിലേക്ക്....

നന്ദു കാൽ പിറകോട്ടെടുത്തു.

''അല്ലാ ഇതാര് നന്ദുവോ? വാ മോളെ.''

വീടിൻെറ ഒരുവശത്തുകൂടി ചേച്ചി നടന്നു വന്ന് കൈയിൽ പിടിച്ചു. അൾസേഷ്യൻെറ അലർച്ച അപ്പോഴും ചെവി തുളയ്ക്കുന്നു.

വീടിൻെറ പിറകിലൂടെതന്നെ അവർ അടുക്കളയിൽ കടന്നു. അൾസേഷ്യൻ ആ വഴിക്കെങ്ങനും വരുമോ എന്ന പേടിയായിരുന്നു നന്ദുവിന്.

അതു മനസ്സിലാക്കിക്കൊണ്ടാവും ചേച്ചി പറഞ്ഞു: ''അതിനെ പൂട്ടിയിരിക്കയാ. കുര കേട്ടാൽ മനുഷ്യൻ പേടിച്ചുപോകും.

അവർ അപ്പോഴും നന്ദുവിൻെറ കൈയിൽ പിടിച്ചിരിക്കയായിരുന്നു.

വിശാലമായ അടുക്കള. മൊസേക്ക് തറയും മാർബിൾ ടൈൽസ് പാകിയ പാചകത്തട്ടും, വാഷ്ബേസിനും, ഗ്യാസ് അടുപ്പും മറെറല്ലാ മോഡേൺ അനുസാരികളും. തട്ടുകൾ നിറയെ സ്റെറയിൻലസ് സ്ററീൽ പാത്രങ്ങൾ.... പ്ളേററുകൾ.....

''നീ അങ്ങോട്ടിരിക്ക്.''

ഭിത്തിയിരികിൽ കിടക്കുന്ന സൺമൈക്ക വിരിച്ച് കസേര ചൂണ്ടി ചേച്ചി പറഞ്ഞു.

''നീ ഒററയ്ക്കേ വന്നുള്ളു?''

''സുരേഷുണ്ട്. വീട്ടിലിറങ്ങി.''

''നിങ്ങൾ ഇങ്ങോട്ടു വരുന്നുണ്ടെന്ന് ബാലു പറഞ്ഞു. ഇന്ന ദിവസമെന്നു പറഞ്ഞില്ല.''

''ഞാൻ കരുതി ചേച്ചി ഞങ്ങൾക്കു വിരുന്നൊരുക്കുകയാണെന്ന്.''

''അതിന് നീയും ഉണ്ണിയും ഈ വീട്ടിൽ വിരുന്നുകാരാണോ?''

അൽപ്പം മെലിഞ്ഞിരിക്കുന്നതൊഴിച്ചാൽ ചേച്ചിക്കു പറയത്തക്ക മാററമൊന്നുമില്ല. പെരുമാററ രീതികളും പാഴയ മട്ടിൽത്തന്നെ. പുത്തൻ പണത്തിൻെറ പകിട്ടും പത്രാസുമൊന്നും അവരെ തീണ്ടിയ മട്ടില്ല. അവരുടെ സ്ഥാനം ഇപ്പോഴും അടുക്കളയിൽ.....

നന്ദുവിൻെറ നോട്ടത്തിൽനിന്ന് ഉള്ളിലെ ചിന്ത മനസ്സിലാക്കിയിട്ടാകണം അവർ പറഞ്ഞു.

''വേലയ്ക്കു ഒരുത്തിയുണ്ട്. അവളിന്നു വന്നില്ല. അല്ലെങ്കിലും എന്തെങ്കിലും പണിയെടുത്തില്ലെങ്കിൽ എനിക്കു രാത്രി ഉറക്കം കിട്ടില്ല. ചെറുപ്പത്തിലേയുള്ള ശീലം. അതിരിക്കട്ടെ കുഞ്ഞമ്മയെങ്ങിനെയിരിക്കുന്നു?''

''ഇപ്പോൾ കഷ്ടിച്ചൊക്കെ പിടിച്ചു നടക്കും.''

''ഏതോ സ്വാമിയാണ് രക്ഷിച്ചതെന്നു കേട്ടു?''

''ങ''

ദൈവമേ, അത്രയെങ്കിലുമായല്ലോ. ഒരു ജന്മത്തിൽ രണ്ടു ജന്മമെന്നൊക്കെ പറഞ്ഞ പോലല്ലേ? ഇനി ബാലു അങ്ങോട്ടു വരുമ്പോൾ ഞാനുമുണ്ടാകും. കാര്യം ഒരുകാലത്ത് അവരെന്നെ വല്ലാതെ കഷ്ടപ്പെടുത്തിയിട്ടൊക്കെയുണ്ടെങ്കിലും ഇപ്പൊ അവരുടെ കാര്യമോർക്കുമ്പോൾ സങ്കടം വരും.''

ചേച്ചി കൈലിത്തുമ്പുകൊണ്ടു കണ്ണു തുടച്ചു. പിന്നെ നേരെ തിരിഞ്ഞ് ചിരിച്ചുകൊണ്ട്.....

''രാജണ്ണൻ വളരെ പാവമായിപ്പോയെന്നു ബാലു പറഞ്ഞു. പഴയ ആട്ടവും കൂത്തുമൊന്നുമില്ലെന്ന്.....''

''അതൊക്കെക്കാണാൻ അവിടെ ആരിരിക്കുന്നു?''

''നിന്നെ സമ്മതിച്ചിരിക്കുന്നു മോളെ. അതും നന്നായി. ഇവിടെയായിരുന്നെങ്കിൽ കുടിച്ചു കൂത്താടി ഇതിനകം ചത്തുപോയേനെ. രാജണ്ണനേയും എനിക്കൊന്നു കാണാൻ കൊതിയാവുന്നു.''

''ചേച്ചി വരുമെന്നു പറച്ചിലേ ഉണ്ടാവുള്ളു''

''അല്ലല്ല. ഞാൻ വരും.''

''എങ്കിൽ ഇന്നു ഞങ്ങളുടെ കൂടെ പോരെ. ഇനി ബാലു വരുമ്പോൾ തിരിച്ചുപോരാം.''

''അയ്യോ അതിന് അവനെന്നു വരുമെന്ന് വച്ചിട്ടാ? കാര്യം ഞാനിവിടെ മലമറിക്കുകയൊന്നും ചെയ്യുന്നില്ലെങ്കിലും അത്രയും ദിവസമൊക്കെ മാറിനിന്നാൽ....അതുമല്ല..... ചേച്ചി പെട്ടെന്നു സ്വരം താഴ്ത്തി.

''വേലക്കാരിപ്പെണ്ണേ തീരെ ചെറുതുമാ. കാര്യം നമ്മുടെ ചെറുക്കനെ നമുക്കറിയാം. ഇന്നേത്തീയതിവരെ പറയത്തക്ക ഒരു ദുശ്ശീലങ്ങളുമില്ല. എന്നാലും അവനേയും അവളേയും ഒററയ്ക്കാക്കിയിട്ടുപോയാൽ....രാജണ്ണൻെറ പണ്ടത്തെ ഗർഭസത്യാഗ്രഹം നീയോർക്കുന്നില്ലേ? അന്നത്തെ കുഞ്ഞമ്മയുടെ ചാട്ടവും.....''

അവർ കുടുകുടെ ചിരിച്ച് കണ്ണിൽ വെള്ളം നിറച്ചു.

''അതിനു രമണിയമ്മയില്ലേ ഇവിടെ?''

''നമ്മുടെ കുഞ്ഞിനെ നമ്മളു നോക്കുന്നതു പോലെയാവുമോ മററാരെങ്കിലും നോക്കിയാൽ? അവൻ നശിച്ചാൽ അവർക്കെന്താ ചേതം?''

അടുക്കളയിൽ ഒരു ഇലക്ട്രിക് ബെൽ മുഴങ്ങി. ഒപ്പം മുകളിൽനിന്ന് ഭവാനിയമ്മേ എന്നു നീട്ടിയൊരു വിളിയും.

ചേച്ചി അടുക്കള വാതിൽക്കലെത്തി മുകളിലേക്കു നോക്കി.

''എന്താ കുഞ്ഞേ?''

''രണ്ടു ചായ.''

''ദേ, ഇപ്പൊ കൊണ്ടുവന്നേക്കാം.''

ചേച്ചി മടങ്ങിവന്നു.

''രമണിയമ്മയാ. അവർക്കു മിനിട്ടിന്നു മിനിട്ടു ചായ വേണം. കൽക്കട്ടയിലെ ചിട്ടയാണുപോലും.

ചേച്ചിയുടെ സ്വരത്തിൽ നീരസത്തിൻെറ ധ്വനിയുണ്ടായിരുന്നെങ്കിലും അവർ നിമിഷത്തിനുള്ളിൽ പഴയ പ്രസന്നത വീണ്ടെടുത്തു.

''താളത്തിനു തുള്ളാതിരിക്കാനൊക്കുമോ? അവരുടെ കൈപ്പുണ്യം കൊണ്ടല്ലേ അവനീ ഐശ്വര്യമൊക്കെ?''

''ബാലു ഇല്ലേ ഇവിടെ?''

''മുകളിലുണ്ട്. അവരെന്തോ സിനിമാക്കൊട്ടകയുണ്ടാക്കാനോ ഹോട്ടലുണ്ടാക്കാനോ ഒക്കെയുള്ള വർത്തമാനമാ. നീ വന്നതറിഞ്ഞിട്ടില്ല. ഞാൻ വിളിക്കാം.''

''വേണ്ട. ഞാൻ പോയി കണ്ടോളാം.''

നന്ദു എഴുന്നേററു.

''എങ്കിൽ ചെല്ല്. അപ്പോഴേക്കും ഞാൻ ചായയുണ്ടാക്കിവയ്ക്കാം.''

(തുടരും)





കെ. ഗോവിന്ദൻ

# നിശാശലഭം



പുലർകാലത്തെ നേർത്ത ഇരുട്ട്. തണുത്ത കാറ്റ്. ബസ്സുകാത്തുനില്ക്കുന്ന ചെറിയ ആൾക്കൂട്ടം.

ബസ്സുവന്നുനിന്നപ്പോൾ ആളുകൾ വെറുതെ തിക്കിത്തിരക്കി. ആദ്യത്തെ ബസ്സായിരുന്നിട്ടും വലിയ തിരക്കില്ല. ഒരു പക്ഷേ, മലപ്രദേശ ഗ്രാമത്തിലേക്ക് ടൂറിസ്റ്റുകളായി പോവുന്നവർ മാത്രമേ അക്കൂട്ടത്തിലുണ്ടാവൂ.

അയാൾ പിറകുവശത്തെ ഒഴിഞ്ഞ സീറ്റിൽ ജനലരികിലേക്ക് നീങ്ങി ഇരുന്നു. യാത്രക്കാരിൽ മിക്കവരും സീറ്റിൽ ചാരിക്കിടന്ന് ഉറങ്ങാൻ തുടങ്ങി. കണ്ടക്ടറുടെ തുകൽ ബാഗിൽ നിന്ന് നാണയത്തുട്ടുകളുടെ കിലുക്കവും യാത്രക്കാരുടെ ഉറക്കച്ചടവുകലർന്ന ശബ്ദവും മാത്രം ഇടയ്ക്കിടെ.

കടലിനഭിമുഖമായി നില്ക്കുന്ന പഞ്ചനക്ഷത്ര ഹോട്ടലിൻെറ കോൺഫറൻസ് ഹാളിൽ മടുപ്പിൻെറ മണിക്കൂറുകളായിരുന്നു ഏറിയ കൂറും പെയ്തു തീർന്നത്. മാർക്കറ്റിങ്ങ് എക്സിക്യൂട്ടീവുകൾക്ക് വേണ്ടിയുള്ള മൂന്നു ദിവസത്തെ സെമിനാർ.

ബോറടിപ്പിച്ച സെമിനാറിൽ വല്ലപ്പോഴും ഡിസൂസ പൊട്ടിച്ച തമാശകളായിരുന്നു ഏക ആശ്വാസം. തമാശകൾ പറഞ്ഞ് പൊട്ടിച്ചിരിക്ക് സ്വയം തുടക്കമിടുന്ന ഹെൻറി ഡിസൂസ. വർഷങ്ങൾക്കുമുമ്പ് ഗോവയിൽ നിന്നുവന്ന് ബോംബെയിൽ സ്ഥിരതാമസമാക്കിയവരാണ് ഡിസൂസയുടെ പൂർവ്വികർ. കൊളാബയിലെ ഫ്ളാറ്റിൽ മധ്യ വയസ്സു പിന്നിട്ട ഡിസൂസ ഏകാകിയായി കഴിയുന്നു.

''ബോംബെയിൽ വരുമ്പോൾ വിവരമറിയിക്കണം. ഈ പരിചയപ്പെടൽ ഒരു നീണ്ട സൗഹൃദത്തിൻെറ തുടക്കമാവട്ടെ.''

അത്താഴം കഴിക്കുന്നതിനിടയിൽ ഡിസൂസയാണ് മലപ്രദേശ ഗ്രാമത്തിലെ സുഖവാസ കേന്ദ്രത്തെക്കുറിച്ച് സൂചിപ്പിച്ചത്.

ചെറിയമ്മയുടെ ഷഷ്ടിപൂർത്തി ആഘോഷിക്കാൻ പോയ രേണുവും രശ്മിയും തിങ്കളാഴ്ച രാവിലത്തെ വണ്ടിക്കേ നാട്ടിൽ നിന്ന് മടങ്ങിയെത്തൂ. ഒരു ഞായറാഴ്ച മുഴുവൻ ഫ്ളാറ്റിൽ ഒറ്റയ്ക്ക് കഴിയേണ്ടിവരുമല്ലൊ എന്നോർത്തപ്പോൾ അയാൾ മലപ്രദേശ ഗ്രാമത്തിലേക്ക് പോവാൻ തീരുമാനിച്ചു.

റിസപ്ഷനിൽ തിരക്കിയപ്പോൾ വിവരം കിട്ടി. പുലർച്ചെ നാലുമണിക്ക് ഒരു ബസ്സുണ്ട്. വലിയ തിരക്ക് പതിവില്ല. പിന്നത്തെ ബസ്സ് രാവിലെ പതിനൊന്നരയ്ക്കാണ്. രാത്രി മടക്കബസ്സ് കിട്ടും.

വണ്ടിപ്രധാനനിരത്തുകൾ പിന്നിട്ട് ഓടാൻ

തുടങ്ങി. മഞ്ഞിൻെറ നേർത്ത പുകമറയ്ക്കപ്പുറം ഓടിയകലുന്ന വെളിച്ചപ്പൊട്ടുകൾ.

തൊട്ടുമുന്നിലെ സീറ്റിൽ യുവമിഥുനങ്ങളാണ്. മധുവിധുവാഘോഷിക്കാൻ പോവുന്നവരാവും. പെൺകുട്ടി ചെറുപ്പക്കാരൻെറ തോളിൽ തലചായ്ച്ച് ഉറങ്ങുകയാണ്. ചെറുപ്പക്കാരൻ പുറത്തേക്ക് നോക്കി ഉണർന്നിരിക്കുന്നു.

ഉറക്കം ഇനിയും ബാക്കി നില്ക്കുന്നു. മൂന്നരയ്ക്ക് വിളിച്ചുണർത്താൻ റിസപ്ഷനിൽ പറഞ്ഞേല്പിച്ചിരുന്നു. എന്നാലും മൂന്നു നാലുപ്രാവശ്യം ഉറക്കം മുറിച്ച് വാച്ചിൽ നോക്കി. ഒരു പഴയ ശീലം. കുട്ടിക്കാലം മുതലേ അങ്ങനെയാണ്. രാവിലെ എവിടെയെങ്കിലും യാത്രപോവാനുണ്ടെങ്കിൽ തലേന്നുരാത്രി ഉറക്കം ശരിയാവാറില്ല.

മയക്കത്തിൽ നിന്നുണർന്നപ്പോൾ വണ്ടി നിന്നിരിക്കുന്നു. പുറത്തിനിയും വെളിച്ചം ഉണർന്നിട്ടില്ല. ഇറങ്ങുന്നിടത്തും ആളുകൾ തിരക്കു കാട്ടി. ഇപ്പോൾ പക്ഷേ, കൂടുതൽ ആളുകൾ ഇറങ്ങാനുണ്ട്. വഴിയിലെ സ്റ്റോപ്പുകളിൽ എവിടെയൊക്കെയോ ബസ്സ് നിറുത്തുകയും ആളുകൾ കയറുകയും ചെയ്തിട്ടുണ്ടാവണം.

റോഡ് കുന്നിൻ മുകളിലേക്കാണ് കയറിപ്പോവുന്നത്. തണുത്ത കാറ്റുണ്ടായിട്ടും കയറ്റം കയറുമ്പോഴേക്കും അയാൾ വിയർത്തു.

പുതുതായി പണിതതെന്ന് തോന്നിപ്പിച്ച ഹോട്ടൽ കെട്ടിടം. വിശാലമായ ലോബി. നേരത്തെ ബസ്സിൽ വച്ച് കണ്ട ദമ്പതികൾ അയാൾക്കു മുമ്പെ റിസപ്ഷനിൽ എത്തിയിരിക്കുന്നു. ചെറുപ്പക്കാരൻ റെജിസ്റ്ററിൽ പേരെഴുതുമ്പോൾ, എതിർവശത്ത് അടഞ്ഞുകിടക്കുന്ന ബുക്ക്ഷോപ്പിൻെറ കണ്ണാടിച്ചില്ലിൽ നോക്കി മുടിയൊതുക്കുകയാണ് പെൺകുട്ടി.

രശ്മിയുടെ പ്രായമേ കാണൂ, ഇവൾക്ക്. വെളുത്ത് സുന്ദരിയായ പെൺകുട്ടി. ദൂരക്കാഴ്ചയിൽ രശ്മിയാണെന്നേ തോന്നൂ. ഇവൾക്ക് നീണ്ട കോലൻമുടിയാണ്. രേണുകയുടെ ചുരുളൻ മുടിയാണ് രശ്മിക്ക് കിട്ടിയിട്ടുള്ളത്. യോജിച്ച ചെറുപ്പക്കാരനെ തന്നെ ഇവൾക്ക് കിട്ടിയിരിക്കുന്നു. കീഴ്ത്താടിയിലെ മുറിപ്പാട് ഇല്ലാതിരുന്നെങ്കിൽ ഇയാൾക്ക്, ഇതിലേറെ ഭംഗി ഉണ്ടായിരുന്നേനെ എന്നു തോന്നി. രശ്മിക്ക് പറ്റിയൊരാളെ കണ്ടുപിടിക്കേണ്ട സമയമായിത്തുടങ്ങി. രേണു ഇപ്പൊഴേ ഓർമ്മപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു.

താക്കോൽ ഏല്പിക്കുമ്പോൾ റിസപ്ഷനിസ്റ്റ് ഒരു നല്ല ദിവസവും ഹോട്ടലിൽ നല്ല താമസവും ആശംസിച്ചു.

"നല്ല മുറിയാണ്, സർ. മൂന്നാംനിലയിൽ കോർണർ റൂം. നല്ല വ്യൂ കിട്ടും."

സാമാന്യം വലിയ മുറി. പുതിയ ഫർണിച്ചറിൻെറ മണം. പുതുതായി തേച്ചചായത്തിൻെറ തിളക്കം നഷ്ടമായിട്ടില്ലാത്ത ചുവരുകൾ. പൂപ്പാത്രത്തിൽ ഇനിയും ഉണർന്നിട്ടില്ലാത്ത റോസാപ്പൂക്കൾ. കുറച്ചുനേരം ഉറങ്ങി. ഉണർന്ന് നോക്കിയപ്പോൾ പുറത്ത് വെയിൽ പരന്നിരിക്കുന്നു. സൂര്യവെളിച്ചം വീണുകിടക്കുന്ന ഒറ്റയടിപ്പാതകളിൽ അലഞ്ഞുതിരിയുന്ന സന്ദരശക സംഘങ്ങൾ ദൂരെ, ലില്ലിപ്പുട്ടിലെ ആളുകൾപോലെ. അകലെ ഏതോഗ്രാമത്തിൻെറ മുകളറ്റങ്ങൾ തെളിയാൻ തുടങ്ങുന്നു.

മൂന്നാം നിലയിലെ റസ്റ്റോറൻഡിൽ പ്രഭാതഭക്ഷണത്തിന് അധികമാരും എത്തിയിട്ടില്ല. സീസൺ തുടങ്ങാത്തത് ആളുകൾ കുറവായതിന് ഒരു കാരണമാവാം. അതല്ലെങ്കിൽ, കമ്പിളിപ്പുതപ്പിനടിയിൽ ഉറങ്ങിക്കിടക്കുന്നവർക്ക് പ്രഭാതം ഇനിയുമായിട്ടുണ്ടാവില്ല.

റിസപ്ഷനിൽ ഇപ്പോൾ ആൾ മാറിയിരിക്കുന്നു. മെലിഞ്ഞ ചെറുപ്പക്കാരനുപകരം താടിവച്ച ഒരു മദ്ധ്യവയസ്ക്കനാണ് പുതിയ ഷിഫ്റ്റിൽ.

ഹോട്ടലിനെ ചുറ്റി വളഞ്ഞുപോവുന്ന റോഡിലൂടെ അയാൾ നടന്നു. തണുത്തകാറ്റ് വീശുന്നു. സൂര്യപ്രകാശത്തിന് ഒട്ടും ചൂടില്ല. നോക്കി നില്ക്കെ, താഴ്വാരത്തിൽ മെല്ലെ പരക്കുന്ന വെയിൽ.

റിങ്ങ് റോഡിൽ നിന്ന് വേർപിരിഞ്ഞുപോവുന്ന വീതികുറഞ്ഞ റോഡ് അവസാനിക്കുന്നിടത്ത് വേറെയൊരു മല. വിശാലമായ മലമുകളിൽ ചെറിയ ക്ഷേത്രം. വൃത്താകൃതിയിലുള്ള ശ്രീകോവിലിൻെറ മുകളിൽ പതിച്ച ചെമ്പുതകിടുകൾ സൂര്യവെളിച്ചത്തിൽ തിളങ്ങുന്നു.

ആരോ പറഞ്ഞു: "ശിവനാണ് പ്രധാന പ്രതിഷ്ഠ. കിഴക്കോട്ട് തിരിഞ്ഞ് ശിവൻ. പടിഞ്ഞാട്ട് തിരിഞ്ഞ് നരസിംഹ മൂർത്തി."

പ്രദക്ഷിണ വഴിയിലെ മിനുത്ത പലകക്കല്ലുകളിൽ തണുപ്പുണ്ട്. ചുറ്റിലും കരിങ്കല്ലിൽ കൊത്തിവച്ച രൂപങ്ങളിൽ അവിടവിടെ അടർന്നുപോയ പാടുകൾ.

നേരത്തെ കണ്ട പെൺകുട്ടി ചെറുപ്പക്കാരനോട് പറയുന്നത് കേട്ടു:

"ഉഗ്ര മൂർത്തിയാണ്. ഉള്ളിൽ തട്ടി പ്രാർത്ഥിച്ചാൽ വിചാരിച്ചത് നടക്കാതിരിക്കില്ല്യാന്നാണ് പറയ്വാ. പ്രാർത്ഥിച്ചോളൂ."

അർദ്ധമണ്ഡപച്ചുവരിലെ ശിലാരൂപങ്ങൾ നോക്കിക്കാണുകയായിരുന്നു ചെറുപ്പക്കാരൻ.

തൊട്ടുപിറകിൽ തൊഴുതു പുറത്തിറങ്ങിയ വൃദ്ധൻ പറഞ്ഞു: "ഇനി അപ്പുറത്തെ മലയിൽ ശാസ്താവിൻെറ കാവുണ്ട്. പിന്നെ, ശംഖാകൃതിയിൽ ഒരു മല. അതിൻെറയും അപ്പുറത്തെ മലയിൽ ഭഗവതി ഇരുന്ന സ്ഥലം തെളിഞ്ഞുകാണാം. നാടുകാണാ മലയുടെ മുകളിൽ കയറി നിന്നാൽ നാടുമുഴുക്കെ കാണാം. ഓരോ മലയ്ക്കും ഉണ്ട് ഓരോ ഐതിഹ്യം."

അയാൾ ശ്രദ്ധിക്കുന്നില്ലെന്ന് തോന്നിയ കാരണമാവണം, കഥമുഴുവനാക്കാതെ തിടുക്കത്തിൽ നടന്നുപോയ വൃദ്ധൻ മുന്നിൽ മലയിറങ്ങുന്ന ആരോടോ തുടർന്നു:

"ഇനി കാവിലമ്മേം കൂടി തൊഴുതോളൂ. വെറ്റിലവച്ച് പ്രാർത്ഥിച്ചാൽ ആഗ്രഹം സാധിക്കുംന്നാണ് വിശ്വാസം. അധികം ദൂരല്യ."

മടങ്ങാം. കാലുകൾ ഇപ്പോഴേ വേദനിക്കുന്നു. ഇനി മലകയറാൻ വയ്യ.

ഒറ്റയടിപ്പാതയ്ക്ക് സമാന്തരമായി മലയിടുക്കുകളിൽ നിന്ന് കിനിഞ്ഞെത്തുന്ന നീർച്ചാല്. ഒഴുക്കിന് ശക്തിയില്ല.



ഉച്ചഭക്ഷണവും കുറച്ചുനേരത്തെ ഉറക്കവും കഴിഞ്ഞ് താഴെവന്നപ്പോൾ റിസപ്ഷനിൽ പുതിയ സന്ദർശക സംഘങ്ങളുടെ തിരക്ക്.

കോഫിഷോപ്പിൽ തിരക്കില്ല. കാപ്പിപ്പാത്രം മേശപ്പുറത്തുകൊണ്ടുവന്നു വച്ച് വെയ്റ്റർ ഭവ്യതയോടെ നിന്നു.

"ആദ്യം വരികയാണോ സർ, ഇവിടെ?"

അയാൾ അതെയെന്ന് തലയാട്ടി.

"സീസൺ തുടങ്ങുന്നതേയുള്ളൂ അല്ലേ?"

"അതെ. എല്ലാവർഷവും തിരക്ക് കൂടുതലായി വരികയാണ്. ആളുകൾക്ക് പണത്തിന് യാതൊരു ബുദ്ധിമുട്ടും ഇല്ലല്ലോ, ഇക്കാലത്ത്."

വെയ്റ്റർ ഒരു തമാശ പറഞ്ഞുവെന്ന മട്ടിൽ ചിരിച്ചു. ഒരു സായാഹ്നം കൂടി ബാക്കിയുണ്ട്, മുഴുവനായി.

"എന്തൊക്കെയാണ് ഇവിടെ കാണാനുള്ളത്?"

"പ്രധാനമായിട്ട് മലകൾ തന്നെ. ഗുഹകൾ കണ്ടിരുന്നുവോ?"

"ഇല്ല."

"കാണേണ്ടവയാണ്. കുറേഭാഗങ്ങൾ അറ്റകുറ്റപ്പണികൾക്കായി അടച്ചിട്ടിരിക്കുകയാണ്."

ഒറ്റയ്ക്കുള്ള യാത്രകൾ ബോറടിയാണ്. ഒരിക്കൽ രേണുവിനെയും രശ്മിയെയും കൂട്ടി ഇവിടെ വരണം. അവർക്കീ സ്ഥലം ഇഷ്ടമാവും. തീർച്ച. നഗരങ്ങളിൽ ചെലവഴിക്കുന്ന അവധിക്കാലം അവർക്ക് മടുത്തുതുടങ്ങിയിരിക്കുന്നു, പ്രത്യേകിച്ച് രേണുവിന്.

"പോവുന്നുണ്ടെങ്കിൽ വൈകിക്കണ്ട. ഗുഹകളിൽ സ്വതവേ ഇരുട്ടാവും." വെയ്റ്റർ ഓർമ്മിപ്പിച്ചു.

അടിവാരത്തിലേക്കിറങ്ങി ഗുഹാമുഖത്തവസാനിക്കുന്ന നിരപ്പല്ലാത്ത ഒറ്റയടിപ്പാത. വഴിയുടെ ഇരുവശത്തും മരക്കൊമ്പുകളിൽ തൂങ്ങിക്കിടന്ന് കുരങ്ങന്മാർ പെൻഡുലങ്ങൾ പോലെ ആടുന്നു. ദൂരെ മലനിരകൾക്കിടയിൽ എവിടെ നിന്നോ വന്ന മേഘങ്ങളുടെ സുതാര്യത.

ഒന്നിൽ നിന്ന് മറ്റൊന്നിലേക്ക് പ്രവേശന ദ്വാരമുള്ള ഗുഹകൾ. പലതും വിശാലമാണ്. ശയ്യാഗൃഹംപോലെ തോന്നിച്ച ഒരു ഗുഹ. ആരോ തീപ്പെട്ടിക്കോലുരച്ചു. മിനുത്ത പലകക്കല്ലിന് കട്ടിലിൻെറ ആകൃതി. വഴികാട്ടിയുണ്ടായിരുന്നുവെങ്കിൽ ഒരുപാട് കെട്ടുകഥകൾ കേൾക്കാമായിരുന്നു.

ഗുഹാഭിത്തികളിൽ ചിത്രങ്ങളും വാക്കുകളും കോറി വരച്ചിട്ട് അലങ്കോലപ്പെടുത്തിയിരിക്കുന്നു. വിണ്ടുപൊട്ടിയ പാടുകളിലൂടെ കിനിഞ്ഞിറങ്ങിയ വെള്ളം അവിടവിടെ തളംകെട്ടിക്കിടക്കുന്നു. നിലത്ത് കപ്പലണ്ടിത്തോടുകളും ചോക്കലേറ്റ് കടലാസ്സുകളും സിഗരറ്റ് കുറ്റികളുമൊക്കെ.

അസുഖകരമായ ഏതോ ഗന്ധം അകത്ത് ചുറ്റിത്തിരിയുന്നതായി തോന്നിയപ്പോൾ അയാൾ പുറത്തുകടന്നു. ഗുഹകൾ എന്തുകൊണ്ടോ, അയാൾക്കിഷ്ടമായില്ല.

വെളിച്ചം മങ്ങിയിരിക്കുന്നു. അസ്തമയം കാണാൻ മലമുകളിലേക്ക് പോവുന്ന സന്ദർശക സംഘങ്ങൾ. ചായംതേച്ച മൺപ്രതിമകൾ വില്ക്കാനിരിക്കുന്ന കുട്ടി പ്രതീക്ഷയോടെ ഓരോരുത്തരേയും മാറിമാറി നോക്കുന്നു. ആരും, ഒന്നും അവനിൽ നിന്ന് വാങ്ങുന്നത് കണ്ടില്ല.

മലകയറുന്ന പെൺകുട്ടിയുടെ കാതിൽ ചെറുപ്പക്കാരൻ എന്തോ തമാശ പറഞ്ഞുവെന്ന് തോന്നി. പെൺകുട്ടി ശബ്ദമുണ്ടാക്കിച്ചിരിച്ചു. അസ്തമയത്തിൻെറ നിശ്ശബ്ദതയിലേക്ക് മണികിലുക്കം പോലെ ഉതിർന്നു വീണുടയുന്ന ചിരി.

പണ്ട് സൂര്യോദയവും അസ്തമയവും കാണാൻ രേണുവിനെയും കൂട്ടി കന്യാകുമാരിയിൽ പോയിരുന്നു, ഒരിക്കൽ. ഓർക്കാപ്പുറത്ത്, അജ്ഞാത താവളങ്ങളിൽ നിന്ന് പുറത്തുചാടിയ മേഘങ്ങൾ സൂര്യനെ മറച്ചുപിടിച്ച ഒരു പ്രഭാതമായിരുന്നു അത്. ഇച്ഛാഭംഗത്തോടെ ഹോട്ടൽ മുറിയിലേക്ക് മടങ്ങി. കടലിൻെറ നിലയ്ക്കാത്ത ശ്വാസോച്ഛ്വാസവും, വെള്ളത്തിൽ തിളങ്ങിക്കിടന്ന ഒരസ്തമയവും, പിന്നെ ഒരു സൗഭാഗ്യ രാത്രിയും—

അഗാധതകൾക്കു മേലെ ആരോ പെറുക്കിവച്ച ഒരു കഷണം കല്ലുപോലെ ഉയർന്ന മല. അടിവാരത്തിലെ ജലാശയത്തിൽ ആകാശവും മേഘങ്ങളും വീണുകിടക്കുന്നു. ജലാശയത്തിന് കാവൽനിൽക്കുന്ന മരത്തിൽ ഇലകളില്ല. നിറയെ മഞ്ഞപ്പൂക്കൾ.

അയാൾ മലമുകളിൽ കയറിയില്ല. കാൽ വേദനിച്ചു തുടങ്ങിയിരിക്കുന്നു.

നടത്തം മതിയാക്കി ഹോട്ടലിൽ തിരിച്ചെത്തിയപ്പോൾ ലോബിയിലെ വിളക്കുകൾ തെളിഞ്ഞിരിക്കുന്നു. വൈകുന്നേരത്തെ ബസ്സിനുവന്ന സഞ്ചാരികൾ ഹോട്ടലിൻെറ റിസപ്ഷനിൽ കൂട്ടംകൂടി നിൽക്കുന്നു.

ചൂടുവെള്ളത്തിൽ വിസ്തരിച്ചൊരു കുളിയും മുറിയിൽ വരുത്തിയ ലഘുഭക്ഷണവും കഴിഞ്ഞപ്പോഴേക്കും മടക്കബസ്സിൻെറ സമയമായി. ഹോട്ടലിലെ കണക്കുകൾ തീർത്ത് അയാൾ ബസ്സ്സ്റ്റോപ്പിൽ വന്നുനിന്നു.

മഞ്ഞുവീഴാൻ തുടങ്ങിയിരിക്കുന്നു. മലയിടുക്കുകളിൽ ഇരുട്ടും നിറഞ്ഞിരിക്കുന്നു. ദൂരെ ഗ്രാമങ്ങളുടെ മുകൾത്തലപ്പുകൾ ഇരുട്ടിൽ മുങ്ങിക്കിടക്കുകയാണ്. അടിവാരത്തിലെവിടെയോ നിന്ന് അവ്യക്തമായിക്കേൾക്കുന്ന വാദ്യഘോഷങ്ങൾ.

ബസ്സ് വന്നു. കയറാൻ അധികം ആളുകളില്ല. സൂര്യോദയവും കണ്ട് മടങ്ങാനിരിക്കുന്നവരാവും സന്ദർശകരിലധികവും.

ഹോട്ടലിനെ ചുറ്റി വളഞ്ഞുപോവുന്ന റോഡിലൂടെ ബസ്സ് മെല്ലെ നീങ്ങി. തൊട്ടടുത്തിരുന്ന ആൾ ഹാൻഡ്ബാഗിൽ നിന്ന് തോർത്തെടുത്ത് തലമുടികെട്ടി.

"നല്ല തണുപ്പ്. എനിക്ക് ഈ കാറ്റ് തീരെ പറ്റില്ല."

വാദ്യഘോഷങ്ങൾ ഇപ്പോൾ കുറേക്കൂടി വ്യക്തമായി കേൾക്കാം. കുറച്ചുകൂടി കഴിഞ്ഞപ്പോൾ ഒരു ചെറിയ സംഘം ദൂരെ പ്രത്യക്ഷപ്പെട്ടു. അടുത്തിരിക്കുന്ന ആൾ പറഞ്ഞു:

"മലയരുടെ കല്യാണമാണ്."

കൂട്ടുകാരുടെ അകമ്പടിയോടെ വധൂഗൃഹത്തി

ലേക്ക് പോവുന്ന വരൻ. അടിവാരത്തിലെവിടെയെങ്കിലും അലങ്കരിച്ച കുടിലിൽ കാത്തോർത്തിരിക്കുകയാവും, വധു.

ബസ്സ് കുറച്ചുകൂടി നീങ്ങിയപ്പോഴേക്കും വിവാഹസംഘം ഒറ്റയടിപ്പാത മെയിൻ റോഡുമായി സന്ധിക്കുന്നിടത്ത് എത്തിയിരുന്നു. വാദ്യഘോഷങ്ങൾ ഇപ്പോൾ കേൾക്കാനില്ല. താഴ്‌വാരത്തിലേക്ക് വിളക്കുകളുയർത്തി നോക്കുകയും എന്തൊക്കെയോ വിളിച്ചുപറയുകയും ചെയ്യുന്നുണ്ട്, അവർ.

ബസ്സിന്റെ വേഗതകുറച്ച് ഡ്രൈവർ എന്തോ വിളിച്ച് ചോദിക്കുന്നതും ആരോ മറുപടി പറയുന്നതും കേട്ടു. എന്താണെന്ന് മനസ്സിലായില്ല.

വാദ്യഘോഷങ്ങൾ പിന്നെയും കേട്ടുതുടങ്ങി. വിവാഹപ്പാർട്ടി നീങ്ങാൻ തുടങ്ങിയിരിക്കണം.

അടുത്ത സീറ്റിലിരുന്ന ആൾ കണ്ടക്ടറോട് തിരക്കി:

"എന്തായിരുന്നു അടിവാരത്തിൽ ബഹളം?"

"ആരോ മലമുകളിൽ നിന്ന് ചാടിചത്തിട്ടുണ്ട്. സ്ത്രീയാണത്രെ."

വണ്ടി സമതലങ്ങളിലൂടെ ഓടാൻ തുടങ്ങി. അയാൾ സീറ്റിൽ ചാരിക്കിടന്നു.

അപകടമരണമായിരിക്കാം. അല്ലെങ്കിൽ ആത്മഹത്യ. ആർക്കെങ്കിലും ബുദ്ധിമോശം.

"ഇവിടെ എല്ലാ സീസണിലും പതിവാണ്. ഒന്നും രണ്ടും." പിൻസീറ്റിലാരോ പറയുന്നത് കേട്ടു.

ആത്മഹത്യ എന്ന് കേൾക്കുമ്പോൾ ഭയമാണ്, ഇപ്പോഴും. കുട്ടിക്കാലത്ത്, തൂങ്ങി മരിച്ച വകയിലൊരു ബന്ധുവിന്റെ ശവശരീരം കാണാൻ അമ്മയുടെ ശാസന വകവയ്ക്കാതെ ഒപ്പം പോയത് ഓർമ്മയുണ്ട്. കുറെ മുതിരുന്നതുവരെ, ഒരുപാട് രാത്രികളിൽ ഉറക്കത്തിൽ ഞെട്ടിയുണർന്ന് കരഞ്ഞിരുന്നു.

മഞ്ഞവിളക്കുകൾ കത്തുന്ന ഒരങ്ങാടിയുടെ അവസാനത്തിൽ ബസ് നിന്നു. കണ്ടക്ടർ പറഞ്ഞു:

"പത്തുമിനിട്ട് താമസമുണ്ട്. ഭക്ഷണം കഴിക്കേണ്ടവർക്ക് കഴിക്കാം." അടുത്തിരുന്ന ആൾ ചോദിച്ചു.

"ഇറങ്ങുന്നില്ലേ? ഇനി നല്ല ഹോട്ടൽ വേണമെങ്കിൽ ദൂരം കുറേ പോണം."

യാത്രക്കാരിൽ അധികംപേരും ഇറങ്ങിപ്പോയി. അയാൾ പുറത്തിറങ്ങി റോഡരുകിൽ നിന്നു. തൊട്ടുപിറകിൽ, തമിഴ്നാട്ടിൽ നിന്നുള്ള ടൂറിസ്റ്റുകളെ കൊണ്ടുപോവുന്ന ബസ്സ് നിറുത്തി. കുറേപ്പേർ ഹോട്ടലിലേക്ക് കയറിപ്പോയി.

കാറ്റിന് തണുപ്പേറിയിരിക്കുന്നു. റോഡരുകിലെ പൊന്തക്കാടുകൾ ഇരുട്ടിന്റെ കൂടാരങ്ങൾപോലെ.

വിശക്കുന്നില്ല. ഉറക്കം വരുന്നതുമില്ല. കാൽമുട്ടുകൾ വേദനിക്കുന്നുണ്ട്.

പെട്ടെന്ന് വിളക്കുകൾ അണഞ്ഞു. വിജനമായ നിരത്ത്. അയാൾ ഹോട്ടലിലേക്ക് നടന്നു.

ഹോട്ടലിൽ തിരക്കുണ്ട്. ക്യാഷ് കൗണ്ടറിൽ, 'ഊണിന് ടിക്കറ്റെടുക്കണം' എന്നെഴുതി വച്ചിരിക്കുന്നതിന്റെ അടുത്ത് വച്ചിരിക്കുന്ന എമർജൻസിലൈറ്റിന്റെ ചെറിയ പ്രകാശം. അയാൾ ഒഴിഞ്ഞ ഇരിപ്പിടങ്ങൾ തേടി നടക്കുമ്പോൾ മേശപ്പുറത്ത് മെഴുകുതിരികൾ കത്തിച്ചുവയ്ക്കുന്ന വെയ്റ്റർ പറഞ്ഞു:

"ദാ അവിടെ ഒരു സീറ്റ് ഒഴിവുണ്ട്, സാർ."

ചുവരിന് അഭിമുഖമായി, വെളിച്ചം കുറഞ്ഞമൂലയിൽ ചെവിയടച്ച് മഫ്ളർ ചുറ്റിക്കെട്ടി അത്താഴം കാത്തിരിക്കുന്ന ഒരാൾ.

എതിർവശത്ത് ഒഴിഞ്ഞുകിടക്കുന്ന കസേര നീക്കിയിട്ട് ഇരിക്കാൻ തുനിയുമ്പോൾ മെഴുകുതിരി നാളത്തിന്റെ പ്രകാശവൃത്തത്തിൽ തെളിയുന്ന മുഖം. കീഴ്ത്താടിയിൽ കറുത്ത മുറിപ്പാട്.







യശ്പാൽ വിവർത്തനം: കെ.വി. കുമാരൻ

# എന്റെയും നിന്റെയും കഥ അവന്റെയും

മുപ്പത്തിനാല്

രാമകൃഷ്ണമിഷന്റെ കേന്ദ്രസ്ഥാനം അന്ന് അമീനാബാദായിരുന്നു. ഞായറാഴ്ച പ്രാതലും കഴിച്ച് പണ്ഡിത്ജി രാമകൃഷ്ണമിഷനിലേക്കു പുറപ്പെട്ടു. മിഷൻ ആശുപത്രിയിലെ ഹോമ്യോ ഡോക്ടർ സ്വാമി ആത്മാനന്ദന്റെ ചികിത്സ മിസ്സസ്സ് പണ്ഡിതിനു വളരെ ഫലപ്രദമായിരുന്നു. പണ്ഡിത്ജി ചലപ്പോഴെല്ലം സ്വാമി ആത്മാനന്ദിന്റെ പ്രവചനങ്ങളും കേൾക്കുമായിരുന്നു. അദ്വൈതത്തെക്കുറിച്ചുള്ള സ്വാമിജിയുടെ പ്രഭാഷണം അതീവ ആകർഷകമായിത്തോന്നിയിരുന്നു. അന്നു മരുന്നു വാങ്ങി പണ്ഡിത്ജി ധൃതിയിൽ മടങ്ങിവന്നു.

ഉഷ ലാസ്കിയുടെ പുസ്തകം വായിക്കുകയായിരുന്നു, പണ്ഡിത്ജി അരികിൽത്തന്നെ കസാലയിലിരുന്നു പത്രം വായിക്കാൻ തുടങ്ങി. മകളുടെ ശ്രദ്ധ കഴിയുന്നതും മററുവഴിക്കു തിരിക്കുന്നതു നന്നായിരിക്കുമെന്നറിയാമായിരുന്നു. പല വിഷയങ്ങളും അവളുടെ മുമ്പിൽ എടുത്തിടും. കാൺപൂരിലെ തുണിമില്ലിൽ തൊഴിലാളികളുടെ ധർണയെക്കുറിച്ചും അവരുടെമേൽ പൊലീസ് നടത്തിയ ലാത്തിച്ചാർജ്ജിനെക്കുറിച്ചും പത്രത്തിൽ വാർത്തയുണ്ടായിരുന്നു. സോഷ്യലിസത്തെക്കുറിച്ചുള്ള ഏതാനും പുസ്തകങ്ങൾ വായിച്ചുകഴിഞ്ഞ ഉഷയും അമിതും തൊഴിലാളികളെ ചൂഷണം ചെയ്യുന്നതിനെ എതിർക്കാൻ തുടങ്ങിയിരുന്നു. തൊഴിലാളി സമരങ്ങളോട് അവർക്ക് അനുഭാവമുണ്ടായിരുന്നു. പണ്ഡിത്ജി ഉഷയോടു പറഞ്ഞു—"തൊഴിലാളികളുടെ ആവശ്യങ്ങളോട് സഹാനുഭൂതിയുണ്ടെന്നതു നേരുതന്നെ. എന്നാൽ അവരുടെ അക്രമ പ്രവർത്തനങ്ങളെ ന്യായീകരിക്കുന്നതെങ്ങനെ?..."

പണ്ഡിത്ജിക്കു തന്റെ വാക്കുകൾ പൂർത്തിയാക്കാൻ കഴിയുംമുമ്പേ തെരുവിൽ മോട്ടോർ സൈക്കിളിന്റെ ഇരമ്പുന്ന ശബ്ദം. സ്വാമിജി വന്നതാണെന്നൂഹിച്ചു. എന്നാൽ ശബ്ദം അദ്ദേഹത്തിന്റെ വണ്ടിയുടേതായിരുന്നില്ല. രോഗികളെ അവരുടെ വീടുകളിൽ ചെന്നു കാണുന്ന പതിവുണ്ട്, സ്വാമിജിക്ക്. മിഷൻവക മരുന്നും ചികിത്സയും ഫ്രീ. ആഗതനെ സ്വാഗതം ചെയ്യാനായി പണ്ഡിത്ജി വരാന്തയിലേക്കു വന്നു.

"ഹലോ, ഡോക്ടർ സേട്ട്! വരണം." ഉഷ കിടന്ന കിടപ്പിൽ ഡാഡിയുടെ സ്വാഗതവാക്കുകൾ കേട്ടു. മനസ്സ് പുളകമണിഞ്ഞു. "നിങ്ങൾ വന്നതു വളരെ നന്നായി. ഉഷയ്ക്കു വളരെ സന്തോഷമാകും." ഡോക്ടറെ ഉഷയുടെ മുറിയിലേക്കു ആനയിച്ചുകൊണ്ട് പണ്ഡിത്ജി പറഞ്ഞു.

ഉഷ പെററിക്കോട്ടും ബ്ളൗസും മാത്രമേ ധരിച്ചിരുന്നുള്ളു. പുതപ്പാണെങ്കിൽ അങ്ങുമിങ്ങും ഊർന്നു കിടന്നിരുന്നു. ശബ്ദം കേട്ടപ്പോൾ പുതപ്പു വലിച്ച് ശരീരമാസകലം പുതച്ചു. മുഖം പ്രസന്നമായിരുന്നു.

സേട്ട് വന്ദനം പറഞ്ഞപ്പോൾ ഉഷ രണ്ടു കൈയുമുയർത്തി പ്രത്യഭിവാദ്യം ചെയ്തു. കണ്ണിൽ തിളക്കം. "താങ്കൾ തന്ന പുസ്തകങ്ങൾ വായിച്ചു തീർത്തു. വേറെ നല്ല പുസ്തകങ്ങൾ ഉണ്ടോ....?"

"കൊണ്ടുവന്നിട്ടുണ്ടല്ലോ." ഡോക്ടർ പുഞ്ചിരിയോടെ പറഞ്ഞു.

പണ്ഡിത്ജി അകത്തേക്കു തിരിഞ്ഞുകൊണ്ട് പറഞ്ഞു—"ശാന്തി, ഡോക്ടർ വന്നിട്ടുണ്ട്." വരാന്തയിൽ നിന്നും ഒരു കസാലയുമെടുത്തു കൊണ്ടുവന്നു.

"കസാല ഞാനെടുക്കുമായിരുന്നല്ലോ." സേട്ട് വിനയപൂർവ്വം പറഞ്ഞു.

"ഇരിക്കൂ!" പണ്ഡിത്ജി സേട്ടിനെ പിടിച്ചിരുത്തി.

"ഗുഡ് മോണിങ്ങ് ഡോക്ടർ സാഹബ്!"



മിസ്സസ്സ് പണ്ഡിത് സ്നേഹാദരങ്ങളോടെ ഡോക്ടറെ സ്വാഗതം ചെയ്തു. ''ഞങ്ങൾക്കു ഡോക്ടർ ചെയ്തുതന്ന ഉപകാരം.....''

സേട്ട് കൈയുയർത്തി മിസ്സസ്സ് പണ്ഡിതിന്റെ നന്ദിപ്രകടനം തടഞ്ഞു.

''മമ്മി, എന്നെ ഡോക്ടറെന്നൊന്നും വിളിക്കരുത്. മാസ്റ്റർ സാഹബ് അമർ എന്നാണ് വിളിക്കാറ്. താങ്കൾക്കും ഞാൻ അമർ തന്നെ. ഉപകാരും അപകാരും ഒക്കെ അവിടെ ഇരിക്കട്ടെ. ഞാൻ താങ്കളോടു നന്ദി പറയാറില്ലല്ലോ.''

''ദീർഘായുഷ്മാനായിരിക്കു മോനേ....താങ്കൾക്കു കുടിക്കാൻ....''മിസ്സസ്സ് പണ്ഡിത് അല്പം ശങ്കയോടെ ചോദിച്ചു. ഹിന്ദുവാണ്. നമ്മുടെ വീട്ടിൽ നിന്നും വല്ലതും കഴിക്കുമോ ആവോ! ഹിന്ദുക്കൾ പല തരക്കാരുണ്ട്. സ്വാമി ആത്മാനന്ദ് ചോദിച്ചുവാങ്ങിക്കുടിക്കാറാണ് പതിവ്.

''ചൂടല്ലേ, തണുത്തതു വല്ലതും മതി.''സേട്ട് ചിരിച്ചുകൊണ്ട് പറഞ്ഞു.

മിസ്സസ്സ് പണ്ഡിത് സിംഗിന്റെ വീട്ടിലായിരുന്ന അമീതിനെ വിളിച്ചു. ഐസും മധുരപലഹാരങ്ങളും കൊണ്ടുവരാനയച്ചു.

''പ്ളാസ്ററർ കൊണ്ട് വിഷമം തോന്നുന്നുണ്ടാകും, അല്ലേ?''സേട്ട് ഉഷയോടു ചോദിച്ചു.

''ഇല്ല, കുറച്ചുഭാരം തോന്നുന്നുണ്ടെന്നു മാത്രം.''

''കാലൊന്നു നോക്കട്ടെ.''

ഉഷ കാലിൽ നിന്നും പുതപ്പു നീക്കി. രണ്ടുകാലും അടുപ്പിച്ചുവച്ചുകൊണ്ട് സേട്ട് പരിശോധിച്ചു. വിരലുകൾ ചലിപ്പിച്ചുനോക്കി. ''ഗുഡ്.....വെരിഗുഡ്......ഊന്നു വടിയുപയോഗിച്ചുകൊണ്ട് നടക്കാൻ നോക്കുന്നുണ്ടല്ലോ. എന്നാൽ ആ കാലിൽ ഭാരമേൽപ്പിക്കാതിരിക്കാൻ ശ്രദ്ധിക്കണം.''

പത്രത്തിലെ വാർത്തയെ ആധാരമാക്കി ഡാഡി പറഞ്ഞ കാര്യം മറ്റൊരു തരത്തിൽ ഉഷ സേട്ടിന്റെ മുമ്പിൽ അവതരിപ്പിച്ചു. ''കോൺഗ്രസ്സിന്റെ ഭരണകാലത്തും തൊഴിലാളികളുടെമേൽ ലാത്തിച്ചാർജ്ജു നടക്കുന്നു. ഇതു ശരിയാണോ, ഡോക്ടർ?''

''മുതലാളിത്ത സർക്കാറിൽനിന്നും മറിച്ചു പ്രതീക്ഷിക്കുന്നതു ശരിയല്ല.'' സേട്ട് മറുപടി പറഞ്ഞു.

''തൊഴിലാളികൾ വഴിതടയുകയും ധർണ്ണ നടത്തുകയും ചെയ്താൽ പിന്നെ എന്തു ചെയ്യും? ഏതു സർക്കാറായാലും കാര്യങ്ങൾ മുന്നോട്ടു കൊണ്ടുപോകാതിരിക്കാനാവില്ല.







ല്ലോ.''പണ്ഡിത്ജി പറഞ്ഞു.

''സർ, തൊഴിലാളികൾ ന്യായത്തിനുവേണ്ടി അപേക്ഷിക്കുകയല്ലായിരുന്നോ? അതു ചെവിക്കൊള്ളാതിരുന്നപ്പോഴല്ലേ, സത്യാഗ്രഹമാരംഭിച്ചത്?'' സേട്ട് ചോദിച്ചു.

''സത്യാഗ്രഹം ന്യായത്തിനുവേണ്ടിയോ, അതോ ഭരണം കുട്ടിച്ചോറാക്കാനോ?'' പണ്ഡിത്ജി ചോദിച്ചു. ''മിൽ നടത്താൻ എത്ര തൊഴിലാളികൾ വേണമെന്നു നിശ്ചയിക്കേണ്ടതു മുതലാളിമാരല്ലേ?''

''മിൽ നടത്തേണ്ടതു മുതലാളിമാരുടെ ഇഷ്ടാനുസരണമാണെന്നും തൊഴിലാളികൾക്ക് അതിൽ കാര്യമൊന്നുമില്ലെന്നും കരുതുന്നത് കേപ്പിറ്റലിസ്ററ് ചിന്താഗതിയാണ്.''

''വിഭിന്ന വർഗ്ഗത്തിനു വ്യത്യസ്ത ന്യായീകരണങ്ങളുണ്ടായിരിക്കാം.''പണ്ഡിത്ജി സാശ്ചര്യം പറഞ്ഞു.

''അങ്ങനെയല്ല സർ. ന്യായം എല്ലാവർക്കും ഒരുപോലെയായിരിക്കണം. ന്യായത്തിന്റേയും ഔചിത്യത്തിന്റേയും മാനദണ്ഡം നിശ്ചയിച്ചിരുന്നത് എന്നും ശക്തരും അധികാരത്തിലിരിക്കുന്നവരുമായിരുന്നു.''സേട്ട് വിശദീകരിച്ചു.

''ആളുകൾക്ക് വിവേകവും ന്യായാന്യായബോധവുമൊന്നുമില്ലെന്നാണോ?''

''മനുഷ്യന്റെ വിവേകവും ന്യായബോധവുമെല്ലാം അവന്റെ സംസ്കാരത്തിനനുസരിച്ചിരിക്കുമെന്നാണ് ചരിത്രം നമ്മെ പഠിപ്പിക്കുന്നത്. ദാസവൃത്തിയെ ന്യായീകരിക്കുന്ന ഒരു കാലമുണ്ടായിരുന്നു. ഇന്നത്തെ സംസ്കാരം ദാസവൃത്തിയേയും അടിമത്തത്തേയും ന്യായീകരിക്കാൻ നമ്മെ അനുവദിക്കുന്നില്ല.''

ഉഷ ഇമവെട്ടാതെ സേട്ടിനെ നോക്കിക്കൊണ്ട് അദ്ദേഹം പറയുന്നതു ശ്രദ്ധാപൂർവ്വം കേട്ടുകൊണ്ടിരുന്നു.

അമീത് ഒരു ടീപോയിയുമായി വന്നു. മമ്മി പലഹാരങ്ങൾ നിറച്ച ട്രേ അതിൽ കൊണ്ടുവച്ചു. വാദ-പ്രതിവാദത്തിൽനിന്ന് ശ്രദ്ധ തിരിക്കാനെന്നോണം പണ്ഡിത്ജി പറഞ്ഞു—''ഇതാ അമീത് എന്താണ് കൊണ്ടുവച്ചിരിക്കുന്നതെന്ന് നോക്കൂ.''

''കുടിക്കാൻ ചായയോ ശർബ്ബത്തോ?'' മിസ്സസ്സ് പണ്ഡിത് അന്വേഷിച്ചു.

''നിങ്ങളൊക്കെ എന്താണോ കഴിക്കുന്നത്, അതുതന്നെ മതി, എനിക്കും.''

''മെഡിക്കൽ കോളേജിൽ ലക്ചററാകുന്നോ, അതോ പ്രാക്ടീസു ചെയ്യാനാണോ ഉദ്ദേശ്യം?'' പണ്ഡിത്ജി ചോദിച്ചു.

''കോഴ്സ് കഴിഞ്ഞാൽ ഒരുകൊല്ലം എന്തായാലും സർക്കാർ ആശുപത്രിയിൽ ജോലി നോക്കണമല്ലോ. ജനുവരിയിൽ ഒരു കൊല്ലം പൂർത്തിയാകും.''

''പിന്നെ പ്രൈവററ് പ്രാക്ടീസ് ചെയ്യാനാണൊ ഉദ്ദേശിക്കുന്നത്.''

''ഇല്ല, ഏതെങ്കിലും സർക്കാർ ആശുപത്രിയിൽത്തന്നെ തുടരാനാണുദ്ദേശിക്കുന്നത്. അച്ഛനതിഷ്ടമില്ല. ഡോക്ടറാക്കാൻ ആയിരങ്ങൾ ചെലവായി. എന്നിട്ട് നക്കാപ്പിച്ചയുടെ സർക്കാറുദ്യോഗത്തിനു പോകണോ എന്നാണ് അച്ഛൻ ചോദിക്കുന്നത്. ഇത്രയും തുക ബാങ്കിലിട്ടിരുന്നെങ്കിൽ ഡോക്ടറുടെ ശമ്പളത്തെക്കാൾ പലിശ കിട്ടുമായിരുന്നുവെന്നാണ് പറയുന്നത്. വീട്ടിൽ അച്ഛൻ തനിച്ചാണ്. ഞാൻ വീട്ടിൽത്തന്നെ പ്രാക്ടീസ് ചെയ്യാനാണ് അച്ഛൻ പറയുന്നത്.''

''അദ്ദേഹത്തിന്റെ ആഗ്രഹം ന്യായമായതാണ്. പ്രൈവറ്റ് പ്രാക്ടീസുകൊണ്ട് അഞ്ഞൂറോ ആയിരമോ സമ്പാദിക്കാൻ വിഷമമില്ല.''

''എന്നാൽ പുതിയ ആൾക്ക് കാലുറയ്ക്കാൻ എളുപ്പമല്ല സർ. പട്ടണത്തിൽ ഈച്ചയോടിക്കുന്ന ഡോക്ടർമാർ എത്രപേർവേണം! വേറെയുമുണ്ട് വിഷമം. ഫീസു വാങ്ങാൻ എന്നെക്കൊണ്ടാവില്ല. താങ്കൾക്കറിയാമല്ലോ സാധാരണക്കാർക്ക് രോഗം പിടിക്കുന്നതുതന്നെ പോഷകാഹാരക്കുറവുമൂലമാണ്. അവരോടല്ലേ, ഫീസുവാങ്ങേണ്ടത്?''

സേട്ടിന്റെ വാക്കുകൾ ഉഷയ്ക്കു മനസ്സിൽ കൊണ്ടു.

''കാര്യം നേരുതന്നെ. എന്നാൽ ഡോക്ടർക്കും ജീവിക്കണമല്ലോ. മാര്യേജ് കഴിഞ്ഞതാണോ?''

''ഇല്ല സർ.''

''അതെന്താ? അച്ഛൻ തനിച്ചാണെന്നല്ലേ പറഞ്ഞത്? അദ്ദേഹത്തിനും ആഗ്രഹം കാണില്ലേ?''

''അച്ഛനു ധൃതിയുണ്ട്. എന്നാൽ ഞാൻ ഇഷ്ടപ്പെടുന്നില്ല.''

''നിങ്ങൾക്ക് കല്യാണപ്രായം ആകാതെയൊന്നുമില്ല. ഇരുപത്തിനാല്-ഇരുപത്തഞ്ച് ആയിക്കാണും.''

''അതെ. എന്നാലും ധൃതി കൂട്ടേണ്ട കാര്യമെന്ത്?''സേട്ട് ചിരിച്ചു.

''നോർമൽ ലൈഫിന് അതാവശ്യമാണ്. ഒററയ്ക്കു ജീവിക്കുന്നവർക്ക് ജീവിതത്തിന്റെ പൂർണ്ണത അനുഭവപ്പെടില്ല.''

''നേരായിരിക്കാം. ജീവിതത്തിന്റെ പൂർണ്ണതയ്ക്ക് വേറെ വഴികളുമായിക്കൂടേ?''

''ആവാം. നിങ്ങൾ സന്യസിക്കാനൊന്നും പോകുന്നില്ലല്ലോ.''പണ്ഡിത്ജി പുഞ്ചിരിച്ചുകൊണ്ട് ചോദിച്ചു—''സമാജസേവയല്ലേ ഉദ്ദേശിക്കുന്നത്?''

''മനുഷ്യനായാൽ അങ്ങനെ എന്തെങ്കിലും വേണ്ടേ? സ്വന്തം വയറു പോററുന്നതു വലിയ കാര്യമൊന്നുമല്ലല്ലോ.''

ഉഷ അപ്പോഴും സേട്ട്ജിയുടെ വർത്തമാനം ശ്രദ്ധിച്ചുകേൾക്കുകയായിരുന്നു. സേട്ട് പുറപ്പെട്ടപ്പോൾ വായിച്ചുകഴിഞ്ഞ പുസ്തകങ്ങൾ നീട്ടിക്കൊണ്ടു ചോദിച്ചു—''ഇനിയെങ്ങന്യാ പുസ്തകം കിട്ട്വാ?''

''രണ്ടെണ്ണം കൊണ്ടുവന്നിട്ടുണ്ട്''

''അതു നാലുദിവസംകൊണ്ട് വായിച്ചുതീരും. എനിക്കിപ്പോൾ മറെറാന്നും ചെയ്യാനില്ലല്ലോ.''

''ചേച്ചിക്ക് ഒരു ദിവസത്തേക്കു ഒരു പുസ്തകം കണക്ക്. അമീത് പറഞ്ഞു

ഉഷ കണ്ണുരുട്ടി അനുജനെ പേടിപ്പിച്ചു.

''ഞായറാഴ്ച ഒഴിവാണല്ലോ. അടുത്ത ഞായറാഴ്ച നോക്കാം.''

''ഡോക്ടർ, പുസ്തകങ്ങൾ ഞാനും



വായിച്ചു. ചില സംശയങ്ങളുണ്ട്. താങ്കളുടെ താമസസ്ഥലത്തുവരാം. പരീക്ഷ കഴിഞ്ഞതുകൊണ്ട് ഇപ്പോൾ ഫ്രീയാണ്. അമീത് പറഞ്ഞു.

സേട്ടിനെ യാത്രയയ്ക്കാൻ മിസ്സസ്സ് പണ്ഡിതും വെളിയിലിറങ്ങി വന്നിരുന്നു. പരോക്ഷമായി ആശീർവദിച്ചു— ''നല്ല ചെറുക്കൻ! അവനു നല്ലതുവരട്ടെ.''

''ഹീ ഇസ് എ നോബിൾ സോൾ! അവന് നല്ലതേവരൂ!'' പണ്ഡിത്ജിയും കൂടെ ചേർന്നു.

മമ്മിയും ഡാഡിയും പറഞ്ഞതു ഉഷയുടെ മനസ്സിലുള്ളതാണ്. അവൾ അത്യന്തം ആകർഷിക്കപ്പെട്ടിരുന്നു.

ഡോക്ടർ സേട്ടിന്റെ ആഗമനവും അദ്ദേഹത്തിന്റെ വർത്തമാനവും ഉഷയുടെ ചിന്താഭാരം വളരെയേറെ ലഘൂകരിച്ചു. ഉച്ചയൂണു കഴിഞ്ഞ് നല്ല ഉറക്കം. മൂന്നുമണി കഴിഞ്ഞപ്പോൾ സിംഗ് ദമ്പതികൾ വന്നു. അഞ്ചേകാൽമണിക്ക് ചർച്ചിൽ പോകുന്നതുവരെ പണ്ഡിത്ജിയും മിസ്ററർ സിംഗും ചീട്ടുകളിച്ചു.

(തുടരും)

# ഗവർണറെ തടഞ്ഞു വച്ചതിനെത്തുടർന്ന്

## നിയമസഭയിൽ നിശ്ശബ്ദനായി



ഡോ: ആർ. പ്രസന്നൻ

നാൽപ്പത്തിരണ്ട്



ബന്ധനവിമുക്തനായ ഗവർണറെ ചേംബറിലേക്കു കൂട്ടിക്കൊണ്ടു വന്നപ്പോഴേക്കും അദ്ദേഹത്തിൻെറ പത്നിയും കുടുംബാംഗങ്ങളും അവിടെ എത്തിക്കഴിഞ്ഞിരുന്നു. ശ്രീ.വാഞ്ചു പരിക്ഷീണനായി കാണപ്പെട്ടുവെങ്കിലും അന്തസ്സും കുലീനതയും സ്ഫുരിക്കുന്ന ഭാവത്തിന് ഒട്ടും ഗ്ളാനി തട്ടിയിരുന്നില്ല. പക്ഷേ, മുഖ്യമന്ത്രിയുടെയും ആഭ്യന്തര മന്ത്രിയുടെയും സാന്നിദ്ധ്യത്തിൽവച്ച്, രഹസ്യാന്വേഷണവിഭാഗത്തിൻെറ പ്രകടമായ പരാജയത്തിന്, പൊലീസ് മേധാവിയായ ശ്രീ.ശിങ്കാരവേലുവിനെ അദ്ദേഹം കുററപ്പെടുത്തുകയുണ്ടായി.

ഗവർണറെ തടഞ്ഞുവച്ച പ്രതിപക്ഷാംഗങ്ങളുടെ ഉദ്ദേശ്യം ഗവർണറുടെ നയപ്രഖ്യാപനപ്രസംഗത്തെ തടസ്സപ്പെടുത്തുക എന്നതായിരുന്നു. അദ്ധ്യക്ഷവേദിക്കു ചുററും അംഗരക്ഷകർ നിരന്നുനിന്ന് ഒരു രക്ഷാവലയം സൃഷ്ടിക്കുന്നതു കണ്ടപ്പോൾ അവർ വേദിക്കുതാഴെയുള്ള മേശയ്ക്കു ചുററും താഴെയിരുന്ന് വീണ്ടും മുദ്രാവാക്യം മുഴക്കുവാൻ തുടങ്ങി. രക്ഷാവലയം ഭേദിക്കാൻ അത്ര എളുപ്പമല്ലെന്നും വേണ്ടിവന്നാൽ പുറത്തുനിന്നും പൊലീസ് സഹായം തേടുമെന്നും ഒരുപക്ഷേ, അവർ മനസ്സിലാക്കിയിരിക്കണം.

ഗവർണർ പ്രസംഗമാരംഭിച്ചപ്പോൾ അവർ മുദ്രാവാക്യങ്ങൾ കൂടുതൽ ഉച്ചത്തിൽ മുഴക്കി. പ്രസംഗത്തിൻെറ ആദ്യഭാഗം മലയാളത്തിലായിരുന്നു. ഉത്തരേന്ത്യൻ ഉച്ചാരണത്തിലുള്ള ശ്രീ.വാഞ്ചുവിൻെറ ആദ്യത്തെ മലയാള പ്രസംഗം കേൾക്കാനുള്ള സന്മനസ്സും സഹിഷ്ണുതയും മാതൃഭാഷാ പ്രണയികളായി അഭിനയിച്ചിരുന്ന സോഷ്യലിസ്ററ് പാർട്ടിയംഗങ്ങൾക്കുപോലും ഉണ്ടായിരുന്നില്ല. അല്പം പതുങ്ങിയ സ്വരത്തിലാണെങ്കിലും സാവധാനം അദ്ദേഹം ആദ്യം മലയാളത്തിലും പിന്നീട് ഇംഗ്ളീഷിലുമുള്ള പ്രസംഗം ഏകദേശം മുപ്പതുമിനിട്ടുകൊണ്ട് വായിച്ചുതീർത്തു. ഔപചാരികമായ കൃതജ്ഞതാ പ്രകടനത്തിനുശേഷം അദ്ദേഹം തിരിച്ചുപോകുകയും ചെയ്തു.

''ചരിത്രം സൃഷ്ടിച്ച'' ആ സംഭവത്തിന് സ്വാഭാവികമായി കേരളത്തിനകത്തും പുറത്തും വളരെയേറെ വാർത്താപ്രാധാന്യം ലഭിച്ചു. നിയമസഭയ്ക്കു കളങ്കം വരുത്തിയ ആ പ്രതിപക്ഷ നടപടിയെ എല്ലാ വർത്തമാന പത്രങ്ങളും അതിനിശിതമായ ഭാഷയിൽ അപലപിച്ചു. ജനാധിപത്യത്തിൻെറ , ശ്രീകോവിലിൽ വച്ച് സംസ്ഥാന ഭരണത്തലവനു നേരിടേണ്ടിവന്ന ദുരന്താനുഭവത്തിന് പ്രധാന പ്രതിപക്ഷ കക്ഷിയെ മാത്രമല്ല കുററപ്പെടുത്തിയത്. ഭരണഘടനാപ്രകാരം നിയമസഭയുടെ മേൽ സൃഷ്ടിസംഹാരശക്തിയുള്ള ഗവർണർ, ഭരണഘടനാനുസരണമുള്ള സുപ്രധാനമായ കർത്തവ്യനിർവഹണത്തിനായി ചെല്ലുന്ന വിശിഷ്ടാവസരത്തിൽ അദ്ദേഹത്തിനു പൂർണ്ണ സുരക്ഷിതത്വം ഉറപ്പുവരുത്തുവാൻ ചുമതലപ്പെട്ടവരേയും പത്രക്കാർ വെറുതേവിട്ടില്ല.

പൊലീസ് മേധാവിയായിരുന്ന ശ്രീ.ശിങ്കാരവേലുവിനെ ഗവർണർ വിളിച്ചുവരുത്തി രഹസ്യപ്പൊലീസ് വിഭാഗത്തിൻെറ കുററകരമായ അനാസ്ഥയിൽ തനിക്കുള്ള അതൃപ്തി അറിയിച്ചു. കുറഞ്ഞൊരു കാലത്തിനിടയ്ക്ക് ജനസമ്മതി നേടുവാൻ കഴിഞ്ഞ ശ്രീ.ശിങ്കാരവേലുവിന് അത് വല്ലാത്ത ഒരടിയായിപ്പോയി.

നമ്പർ മാറി പൊലീസ് സ്റേറഷനിൽ ആരെങ്കിലും ഫോൺ വിളിച്ചാലും, ഉള്ളുപൊള്ളുന്ന അസഭ്യവർഷത്തിനുപകരം 'ഗുഡ് മോർണിംഗ്' പറയുന്നതിന് പൊലീസുകാരെ പഠിപ്പിച്ച അദ്ദേഹം, തൻെറ ആഫീസിനു മുൻപിൽ സത്യാഗ്രഹം നടത്താൻ തുനിഞ്ഞ പ്രതിപക്ഷകക്ഷി നേതാക്കന്മാർക്ക് തണലേകാൻ ഓലപ്പന്തലും ദാഹം തീർക്കാൻ മധുരം നിറച്ച നാരങ്ങാനീരും നല്കി ഏവരുടെയും കൈയടിവാങ്ങിയ തന്ത്രശാലിയാണ്.

പിറേറദിവസം രാവിലെ ശ്രീ.ശിങ്കാരവേലുവിൽനിന്നും എനിക്കൊരു ഫോൺസന്ദേശം ലഭിച്ചു. നിമയസഭയ്ക്കകത്ത് അടിയന്തിരമായി കൈക്കൊള്ളേണ്ട സുരക്ഷിതത്വ നടപടികളെക്കുറിച്ച് ചർച്ച ചെയ്യാൻ ഉന്നതന്മാരായ ചില പൊലീസുദ്യോഗസ്ഥന്മാരെ അയയ്ക്കുന്നുണ്ടെന്നായിരുന്നു സന്ദേശം. അല്പസമയത്തിനുള്ളിൽ, പൊലീസ് സേനയിലെ രണ്ടാംമുറക്കാരനായിരുന്ന ശ്രീ.വി.എൻ. രാജനും മറെറാരു ഉന്നത ഐ.പി.എസ്. ഉദ്യോഗസ്ഥനും എൻെറ ആഫീസിലെത്തി.

ശ്രീ.രാജന് ആംഗലഭാഷയിൽ സംസാരിക്കുവാൻ നിർബന്ധമുള്ളതുപോലെ തോന്നി. മലയാളത്തിൽ അങ്ങോട്ടുപറഞ്ഞാലും ഇംഗ്ളീഷ്ഭാഷയിലേ അദ്ദേഹം ഇങ്ങോട്ട് ഉത്തരം പറയൂ. പക്ഷേ, ഉച്ചാരണശുദ്ധിയിൽ വലിയ നിഷ്കർഷ പാലിച്ചിരുന്ന അദ്ദേഹത്തിൻെറ ഇംഗ്ളീഷ് ഭാഷാപ്രയോഗം കേട്ടിരിക്കാൻ ഇമ്പമുള്ളതായിരുന്നു—പറഞ്ഞ കാര്യങ്ങൾ അത്ര സുഖപ്രദമായിരുന്നില്ലെങ്കിലും.

വെള്ളിയാഴ്ച നിയമസഭയ്ക്കകത്തുവച്ച് ഗവർണറെ തടഞ്ഞുവച്ച് മനസ്സുമുട്ടിച്ച മാർക്സിസ്ററ് കക്ഷിയംഗങ്ങൾ തിങ്കളാഴ്ച മന്ത്രിമാരെ വളഞ്ഞുപിടിച്ച് ദേഹോപദ്രവമേല്പിക്കാൻ ദൃഢനിശ്ചയം ചെയ്തിരിക്കുന്നു എന്നാണ് പൊലീസിൻെറ രഹസ്യാന്വേഷണത്തിൽ അറിയാൻ കഴിഞ്ഞത്. അത്യന്തം ഗുരുതരമായ അനിഷ്ടസംഭവങ്ങൾ ഉണ്ടാകാനും ഇടയുണ്ട്. നിയമസഭയ്ക്കകത്ത് പൊലീസിനു പ്രവേശനമില്ലാത്തതിനാൽ അനിഷ്ടസംഭവങ്ങൾ ഒഴിവാക്കാനാവശ്യമായ നടപടികളെടുക്കാൻ കഴിയാതെവന്നിരിക്കുകയാണ്.

വിശ്വാസദാർഢ്യത്തോടെ വളരെ തന്മയത്വമായി അദ്ദേഹം പറഞ്ഞതെല്ലാം വളരെ ശ്രദ്ധാപൂർവം കേട്ടശേഷം ഞാൻ ചോദിച്ചു:

''ഇൻറലിജൻസ് റിപ്പോർട്ട് ശരിയാണെന്നിരിക്കട്ടെ. എങ്കിൽ അക്രമാസക്തരായ പ്രതിപക്ഷാംഗങ്ങളിൽനിന്ന് മന്ത്രിമാരെ എങ്ങനെ രക്ഷിക്കാൻ കഴിയും? അതിന് എന്തെങ്കിലും നിർദ്ദേശങ്ങൾ നല്കാനാവുമോ?''

ചോദിക്കേണ്ട താമസം, നിർദ്ദേശങ്ങൾ തുരുതുരെ പുറത്തുവന്നു. ചർച്ചയ്ക്കു വരുന്നതിനു മുൻപായി അവർ വേണ്ടത്ര ഹോംവർക്ക് ചെയ്തിരുന്നു.

നിർദ്ദേശം ഒന്ന്—മുകളിലുള്ള സന്ദർശക ഗ്യാലറി രണ്ടായി വിഭജിക്കണം. പ്രതിപക്ഷാംഗങ്ങളുടെ ശുപാർശയനുസരിച്ചു പ്രവേശനം നല്കുന്ന സന്ദർശകരെ ഒരുവിഭാഗത്തിലും മററുള്ളവരെ ഇതരവിഭാഗത്തിലും വേർതിരിച്ചിരുത്തണം. കുഴപ്പമുണ്ടാക്കുന്നവർ ആദ്യവിഭാഗത്തിൽപ്പെട്ടവരായിരിക്കുമല്ലോ. അവരെ നിരീക്ഷിക്കുവാനും ആവശ്യമായി വരുമ്പോൾ നിയന്ത്രിക്കുവാനും വേണ്ട പൊലീസ് സേനാംഗങ്ങളെ മഫ്ററി വേഷത്തിൽ അവർക്കിടയിൽത്തന്നെ ഇരുത്തണം.

നിർദ്ദേശം രണ്ട്—നിയമസഭയ്ക്കകത്ത് ഓരോ മന്ത്രിയുടെയും സീററിനു പിറകിലായി അംഗരക്ഷകരായി ആയുധധാരികളായ 'ഗൺമാൻ' മാരെ നിറുത്തണം. മന്ത്രിമാരുടെ ജീവരക്ഷയ്ക്കായി പുറത്ത് ഗൺമാൻമാരെ കൂടെ കൊണ്ടുപോകാമെങ്കിൽ, എന്തുകൊണ്ട് നിയമസമഭയ്ക്കകത്തും ആപൽഘട്ടങ്ങളിൽ അവരുടെ സേവനം ഉപയോഗിച്ചുകൂടാ:

ഈ രണ്ടു നിർദ്ദേശങ്ങളും മുന്നോട്ടുവയ്ക്കുന്നത് 'സീരിയസ്' ആയിട്ടാണോ എന്ന എൻെറ ചോദ്യം ശ്രീ.രാജന് അത്ര രസിച്ചില്ലെന്നു തോന്നി. ആ രണ്ടു നിർദ്ദേശങ്ങളും നടപ്പിലാക്കിക്കൊണ്ട് ഒരു സമ്മേളനം നടത്തുകയാണെങ്കിൽ അത് നിയമസഭയുടെ ഒരു സമ്മേളനം ആയിരിക്കുകയില്ലെന്ന് ഞാൻ തുറന്നുപറഞ്ഞു.

അപകടകാരികളായ പ്രതിപക്ഷാംഗങ്ങളുടെ നേരെ, ഉടുപ്പിനുള്ളിൽ ഒളിപ്പിച്ചുവച്ച തോക്കും ചൂണ്ടി നിരന്നുനില്ക്കുന്ന 'ഗൺ' മാൻമാരും അവർക്കിടയിൽ പ്രാണഭീതിയോടെ ഇരിക്കുന്ന മന്ത്രിമാരും അവരെ ദേഹോപദ്രവമേല്പിക്കാനും കഴിയുമെങ്കിൽ അവരുടെ ജീവൻ അപഹരിക്കാനും തക്കംപാർത്തു കഴിയുന്ന പ്രതിപക്ഷാംഗങ്ങളും ഉള്ള ഒരു നിയമസഭയെ സങ്കല്പിച്ചുനോക്കൂ!

നിയമസഭാ നടപടികൾ കാണാനും കേൾക്കാനുമെത്തുന്ന സാമാന്യ ജനങ്ങളെ അവർക്കു പ്രവേശനാനുമതി നല്കാൻ ശുപാർശ ചെയ്ത അംഗങ്ങളുടെ കക്ഷിബന്ധത്തെ അടിസ്ഥാനമാക്കി വേർതിരിച്ചിരുത്തുന്നതും പ്രായോഗികമോ ഉചിതമോ യുക്തിസഹമോ ആയിരിക്കുകയില്ല. നിയമസഭയ്ക്കകത്തു കടന്ന ആരെങ്കിലും അക്രമ പ്രവർത്തനങ്ങളിലേർപ്പെടുമെന്ന ഭയമാണെങ്കിൽ, സാധാരണയായി ഭരണകക്ഷി നേതാക്കളുടെ ശുപാർശ പ്രകാരം പാസ് വാങ്ങി പ്രവേശനം നേടുന്ന വരാണ് സഭാനടപടികൾ അലങ്കോലപ്പെടുത്തുന്നത്.

> **ഗവർണറെ തടഞ്ഞുവയ്ക്കുകയും അദ്ദേഹത്തിൻെറ മുഖത്തു നോക്കി മുഷ്ടിചുരുട്ടി മുദ്രാവാക്യം വിളിക്കുകയും ചെയ്യുന്നത് അപമര്യാദയല്ലെങ്കിൽപ്പിന്നെ തുണിയുരിഞ്ഞിട്ട് നില്ക്കുന്നതു മാത്രമാണോ അപമര്യാദയെന്നു പറയുന്നത്? ഇതേപ്പററി അധികമൊന്നും പറയുന്നില്ല—അച്ചുതമേനോൻ പറഞ്ഞു.**



അച്ചുതമേനോൻ

എൻെറ വാദഗതികൾ അവർക്കു സ്വീകാര്യമായില്ല. അവരുടെ വിലപ്പെട്ട നിർദ്ദേശങ്ങളോടു ഞാൻ അനുവർത്തിച്ച നിഷേധാത്മകമായ നിലപാടിൽ അവർ പ്രതിഷേധം പ്രകടിപ്പിച്ചുവെന്നുമാത്രവുമല്ല, അതുകൊണ്ടുണ്ടാകുന്ന ഗുരുതരമായ ഭവിഷ്യത്തുകൾക്ക് അവരുത്തരവാദികളായിരിക്കുകയില്ലെന്ന് മുന്നറിയിപ്പു നല്കുകയും ചെയ്തു. പോകാനിറങ്ങിയപ്പോൾ മറെറാരു ഭീഷണിയും മുഴക്കി—ഈ വിവരങ്ങളെല്ലാം മുഖ്യമന്ത്രിയെ ഉടനെതന്നെ ധരിപ്പിക്കുന്നുണ്ടെന്ന്.

വിവരങ്ങളെല്ലാം ഞാൻ സ്പീക്കറെ ഉടനെ അറിയിച്ചു.

''ഈ ഐ.പി.എസ്കാർക്ക് എന്തുപററി? വേണ്ടതു വേണ്ട സമയത്തു ചെയ്യില്ല. വേണ്ടാത്തതൊക്കെ ചെയ്യാൻ വലിയ താല്പര്യവും...'' അദ്ദേഹത്തിൻെറ പ്രതികരണം.

പ്രതീക്ഷിച്ചതുപോലെ വൈകുന്നേരമായപ്പോൾ കൻേറാൺമെൻറ് ഹൗസിൽനിന്ന് ഫോൺ സന്ദേശം ലഭിച്ചു—മുഖ്യമന്ത്രിക്ക് ഉടനെ കാണണം.

സന്ധ്യാസമയം. നിയമസഭാസമ്മേളന കാലമായതിനാൽ മന്ത്രിമന്ദിരങ്ങളുടെ പരിസരങ്ങൾ ഉത്സവപ്പറമ്പായി മാറുന്ന സമയം. എങ്കിലും മുഖ്യമന്ത്രിയുടെ വസതിയുടെ മുററത്തോ പൂമുഖത്തോ ആരോരുമില്ല. പരിപൂർണ്ണ നിശ്ശബ്ദത.

കാറിൻെറ ഡോർ അടയുന്ന ശബ്ദം കേട്ട് ഒരു പ്യൂൺ പുറത്തേക്കു വന്നു. എൻെറ മുഖം പരിചിതമായതിനാൽ ഉടൻ അകത്തുചെന്നു വിവരമറിയിച്ചു. മുഖ്യമന്ത്രി എന്നെ പ്രതീക്ഷിച്ചിരുന്നതിനാലായിരിക്കണം, ഒട്ടും വൈകാതെ അകത്തേക്കുചെല്ലാൻ അനുവാദം ലഭിച്ചു. കൻേറാൺമെൻറ് ഹൗസിലെ മുഖ്യമന്ത്രിയുടെ ആഫീസ് മുറിയിലേക്ക് പടികളിറങ്ങിച്ചെല്ലുമ്പോൾ, ശ്രീ.അച്ചുതമേനോൻ കൈയില്ലാത്ത ഒരു ബനിയനും മുണ്ടും മാത്രം ധരിച്ച് ഒരു ഫയലിൽ എന്തോ സാവധാനം എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. എൻെറ ആഗമനം അറിഞ്ഞുവെങ്കിലും അദ്ദേഹം തലയുയർത്തി നോക്കിയില്ല. ഇരിക്കാനും പറഞ്ഞില്ല.

അത് അദ്ദേഹത്തിൻെറ സ്വഭാവവിശേഷമാണ്. ഉദ്യോഗസ്ഥന്മാരുടെയും സഹമന്ത്രിമാരുടെയും കാര്യം പോകട്ടെ, സന്ദർശകരായി എത്തുന്ന വ്യക്തി ആരായാലും ശരി അവർ കടന്നുവരുമ്പോൾ അദ്ദേഹം വായിച്ചുകൊണ്ടിരിക്കുന്ന കത്തോ കടലാസോ, എഴുതിക്കൊണ്ടിരിക്കുന്ന ഫയൽക്കുറിപ്പോ അവസാനിപ്പിച്ചതിനുശേഷമല്ലാതെ ശ്രീ.അച്ചുതമേനോൻ തല ഉയർത്തി നോക്കുകയില്ല. അതിനുശേഷം വേണമല്ലോ ആ മുഖത്ത് അപൂർവമായി മാത്രം പടരുന്ന പുഞ്ചിരിയൊന്നു കാണാൻ. പിന്നെ ഔപചാരികമായ കുശലാന്വേഷണം. ''ങാ, ങാ, വരണം, ഇരിക്കണം, എത്രകാലമായി കണ്ടിട്ട്...? എന്തുപററി ഇങ്ങോട്ടൊക്കെ ഒന്നു കടക്കുവാൻ?'' അങ്ങനെയൊരു 'ലോഹ്യം' ആ മുഖത്തുനിന്ന് ഇതുവരെ ആരും കേട്ടിട്ടുണ്ടാവില്ല.

ഉന്നതനായ ഒരു പിന്നോക്കസമുദായ നേതാവ് ഒരിക്കൽ ശ്രീ.അച്ചുതമേനോനെ കാണാൻ ചെന്നപ്പോൾ അദ്ദേഹത്തെ ഉപചരിച്ച് ഇരുത്താത്തത് ശ്രീ.മേനോൻെറ ആഢ്യത്വം കൊണ്ടാണെന്ന് പല തവണ പറയുകയും പ്രസംഗിക്കുകയും ചെയ്ത 'അവസരത്തിൽ ശ്രീ. അച്ചുതമേനോൻെറ പ്രതികരണം:

മുഖ്യമന്ത്രിയുടെ ആഫീസ് മുറിയിൽ കസേരകൾ നിരത്തിയിട്ടിരിക്കുന്നത് സന്ദർശകർക്ക് ഇരിക്കാനാണ്. ഇരിക്കാൻ എൻെറ അനുവാദം ആവശ്യമില്ല. പ്രത്യേക ക്ഷണവും ആവശ്യമുണ്ടെന്ന് എനിക്കു തോന്നിയിട്ടില്ല.''

സ്നേഹവാത്സല്യാദരങ്ങൾ പ്രതീക്ഷിച്ചുചെന്ന പലർക്കുമുണ്ടായ ഞെട്ടലും നൈരാശ്യവും, പരാതികളുടെയും പരിഭവത്തിൻെറയും രൂപത്തിൽ പുറത്തുവന്നുകൊണ്ടിരുന്നു. ക്രമേണ, അതുകൊണ്ടൊന്നും അദ്ദേഹത്തെ 'മര്യാദ പഠിപ്പിക്കാൻ' കഴിയില്ലെന്നുവന്നപ്പോൾ, ശ്രീ. അച്ചുതമേനോൻെറ ആതിഥ്യമര്യാദയുമായി എല്ലാവരും പൊരുത്തപ്പെടുവാൻ തുടങ്ങി.

ഇതൊക്കെ കണ്ടും കേട്ടും അനുഭവിച്ചും അറിഞ്ഞിരുന്ന ഞാൻ മുഖ്യമന്ത്രിയുടെ അനുവാദത്തിനും ഉപചാരങ്ങൾക്കും കാത്തുനില്ക്കാതെ പതിവുപോലെ കസേരകളിലൊന്നിൽ ഇരിപ്പുറപ്പിച്ചു.

സൂചിമുനയുള്ള പേനകൊണ്ട് കുരുകുരാ എന്തൊക്കെയോ ആഫീസ് ഫയലുകളിൽ എഴുതിക്കഴിഞ്ഞതിനുശേഷം മാത്രമേ അദ്ദേഹം തലയുയർത്തിനോക്കിയുള്ളു. കണ്ണട മാററി ഇടതുകൈവിരലുകൾകൊണ്ട് കണ്ണുകൾ രണ്ടും തുടച്ചശേഷം മേശപ്പുറത്തുനിന്നും ഒരു കടലാസ്സെടുത്ത് എൻെറ കൈയിൽ തന്നു. രാവിലത്തെ സന്ദർശന വിവരവും മന്ത്രിമാരുടെ സുരക്ഷിതത്വം ഉറപ്പുവരുത്തുവാനായി നിർദ്ദേശിക്കപ്പെട്ട രണ്ടു നടപടികളും എൻെറ മറുപടിയും ഒക്കെ അതിൽ ഉൾക്കൊള്ളിച്ചിരുന്നു.

വായന കഴിഞ്ഞ് അദ്ദേഹത്തിൻെറ മുഖത്തുനോക്കിയപ്പോൾ അദ്ദേഹം ഒന്നു പുഞ്ചിരിക്കുകമാത്രം ചെയ്തു. അതിൻെറ അർത്ഥം മനസ്സിലാക്കുവാൻ എനിക്കു വിഷമമുണ്ടായില്ല. ഒന്നുകൂടി എൻെറ നിലപാടു ഞാൻ വ്യക്തമാക്കി. അദ്ദേഹം എല്ലാം മൂളിക്കേട്ടുകൊണ്ടിരുന്നു. ഒടുവിൽ സ്പീക്കറുടെ പ്രതികരണം ഞാൻ ആവർത്തിച്ചപ്പോൾ മാത്രം അദ്ദേഹം പൊട്ടിച്ചിരിച്ചു.

ഒരു കാര്യം കൂടി അദ്ദേഹത്തെ അറിയിക്കുകയുണ്ടായി: വിശ്വസനീയമായ ചില കേന്ദ്രങ്ങളിൽനിന്നും എനിക്കു ലഭിച്ച വിവരമനുസരിച്ച്, പൊലീസ് റിപ്പോർട്ടിൽ പറയുന്നതുപോലുള്ള പരിപാടികൾക്കൊന്നും പ്രതിപക്ഷാംഗങ്ങൾ ഒരുമ്പെടുമെന്നു തോന്നുന്നില്ല.

അതു കേട്ടപ്പോൾ അദ്ദേഹം മുഖമുയർത്തി നോക്കി. ഒരുനിമിഷനേരത്തേക്കുമാത്രം. അല്പനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം അദ്ദേഹം പറഞ്ഞു:

''ആലോചിച്ചിട്ടു വേണ്ടതു ചെയ്യാം.''

തിങ്കളാഴ്ച സഭ വീണ്ടും യോഗം ചേരുമ്പോൾ അനിഷ്ടസംഭവങ്ങൾ പലതും നടക്കുമെന്ന് അഭ്യൂഹങ്ങൾ എങ്ങും പരന്നു. പതിവുപോലെ വാമൊഴിയായും വരമൊഴി

യായും നിറംപിടിപ്പിച്ച കഥകൾ പലതും തലസ്ഥാനനഗരിയിൽ പ്രചരിച്ചു. റൂമർ മോംഗേഴ്സിൻെറ മറെറാരു ദിവസം!

പ്രവചനങ്ങളും പ്രതീക്ഷകളുമൊക്കെ ഒരിക്കൽക്കൂടി തെററി. കിംവദന്തികൾ പരത്തിയവർ ഇളിഭ്യരായെങ്കിലും അവർ, കഥകൾക്കനുസരണമായി കാര്യങ്ങൾ നടക്കാതിരുന്നതിനുള്ള കാരണങ്ങൾ കണ്ടെത്താനുള്ള ശ്രമത്തിലായി.

സ്പീക്കർ ശ്രീ.മൊയ്തീൻകുട്ടിഹാജി ശരീരാസ്വാസ്ഥ്യംമൂലം കിടപ്പായിരുന്നതിനാൽ ഡെപ്യൂട്ടി സ്പീക്കർ ആർ.എസ്.ഉണ്ണിയുടെ അദ്ധ്യക്ഷതയിലാണ് നിയമസഭ സമ്മേളിച്ചത്. ചോദ്യോത്തരസമയം തികച്ചും സമാധാനപരമായി കടന്നുപോയി. അനന്തര നടപടികളിലേക്കു നീങ്ങുന്നതിനുമുമ്പായി, പ്രതിപക്ഷ ഉപനേതാവായ ശ്രീമതി ഗൗരിയമ്മ ചാടിയെഴുന്നേററു പറഞ്ഞു:

''കഴിഞ്ഞ ദിവസം ഗവർണറെ സമാധാനപരമായി ഘെരാവോ ചെയ്ത പ്രതിപക്ഷ എം.എൽ.എ.മാരെ ഇവിടത്തെ വാച്ച് ആൻഡ് വാർഡും പൊലീസും മഫ്ടി പൊലീസുകാരും കൂടി അറസ്ററു ചെയ്തു. അവരിൽ ചിലരെ ഇവിടത്തെ മാർഷൽ ബൂട്ട്സിട്ടു ചവിട്ടുകയും മർദ്ദിക്കുകയും ചെയ്ത നടപടി സഭയുടെ ശ്രദ്ധയിൽപ്പെടുത്തുകയാണ്. അതേക്കുറിച്ചന്വേഷിക്കുന്നതിന് ഒരു നിയമസഭാ സബ് കമ്മിററിയെ നിയോഗിക്കണമെന്നും കുററം ചെയ്തവരെ ശിക്ഷിക്കണമെന്നും ആവശ്യപ്പെടുന്നു.''

പ്രതിപക്ഷ ഐക്യം ഉറപ്പുവരുത്തുന്നതിനാവാം, ശ്രീ.കെ.എം. മാണിയും സംഘടനാ കോൺഗ്രസ്സിലെ ശ്രീ.കൽപ്പള്ളി മാധവമേനോനും ഉൾപ്പെടെയുള്ള പ്രതിപക്ഷ നേതാക്കന്മാരെല്ലാം ആ ആവശ്യം ആവർത്തിച്ചുന്നയിച്ചു.

അത് വിദഗ്ദ്ധമായ ഒരു പ്രതിപക്ഷ തന്ത്രമായിരുന്നു—പ്രതി സ്വയം വാദിയാവുക. നയപ്രഖ്യാപന പ്രസംഗം നടത്താനെത്തിയ സംസ്ഥാന ഭരണത്തലവനെ നിയമസഭയ്ക്കുള്ളിൽ തടഞ്ഞുവച്ച ഗുരുതരമായ കുററത്തിന് ചില അംഗങ്ങളെയെങ്കിലും സസ്പെൻഡ് ചെയ്യേണ്ടതാണ്. ''ജനാധിപത്യത്തിൻെറയും നിയമസഭയുടെയും ചരിത്രത്തിൽ തീരാക്കളങ്കമായിത്തീർന്ന'' സംഭവം ആവർത്തിക്കാതിരിക്കാൻ ആവശ്യമാണെന്ന അഭിപ്രായം ഭരണകക്ഷി കേന്ദ്രങ്ങൾക്കുണ്ടായിരുന്നു. പക്ഷേ, അത്തരമൊരു നീക്കം പ്രതിപക്ഷ കക്ഷികളെ തമ്മിൽ കൂടുതൽ അടുപ്പിക്കുമെന്നും, പ്രകോപിതരായെന്ന ഭാവേന അവർ പ്രതികാരനടപടികൾക്കു തുനിയാമെന്നും മറെറാരു കൂട്ടർ ഭയപ്പെട്ടു.

ഭരണകക്ഷി വൃത്തങ്ങളിലെ ഈ 'ചാഞ്ചല്യം' മനസ്സിലാക്കിക്കൊണ്ടാണ്, ശിക്ഷണ നടപടിക്കുള്ള നീക്കം മുളയിലേ നുള്ളിക്കളയാനായി, ഗവർണറെ ബന്ധവിമുക്തനാക്കിയ അംഗരക്ഷകർക്കും അവരുടെമേൽ നിയന്ത്രണ-ശിക്ഷാധികാരങ്ങളുള്ള സഭാദ്ധ്യക്ഷനുമെതിരായി തിരിഞ്ഞത്.

ഏതായാലും മാർക്സിസ്ററ് ബുദ്ധികേന്ദ്രത്തിൽനിന്നുദിച്ച പ്രതിപക്ഷതന്ത്രം ഫലിച്ചു. ആരേയും സസ്പെൻഡു ചെയ്തില്ല. താക്കീതു ചെയ്തതുമില്ല. എന്തിന്, സഭയേയും സഭയുടെ 'തലതൊട്ടപ്പനായ' ഗവർണറേയും അവഹേളിക്കുകയും ഗുരുതരമായ അവകാശലംഘനം നടത്തുകയും ചെയ്ത പ്രതിപക്ഷ നടപടിയെ അപലപിക്കുന്ന ഒരു പ്രമേയം പാസ്സാക്കുവാൻപോലും ആരും ഒരുങ്ങിയില്ല.

അതിനുള്ള തൻേറടം മറുവശത്ത് ഇല്ലാതെ പോയതുകൊണ്ടാണോ അതോ, അന്നത്തെ രാഷ്ട്രീയപോരാട്ടത്തിലെ മറെറാരു അടവായിരുന്നോ ആ അടിയറവ്?

രണ്ടുതരത്തിലും ഇഷ്ടംപോലെ വ്യാഖ്യാനിക്കാം. തൻെറ സാന്നിദ്ധ്യത്തിലും തൻെറ അറിവോടുകൂടിയുമാണെങ്കിലും തൻെറ അനുയായികൾ കാട്ടിയതൊക്കെ അരുതാത്തതാണെന്നു ബോദ്ധ്യമുള്ളതിനാൽ, ശ്രീ.നമ്പൂതിരിപ്പാടിൻെറ ന്യായീകരണ ശ്രമം മാർക്സിസ്ററു കക്ഷിയംഗങ്ങൾക്കുപോലും തൃപ്തികരമായി തോന്നാനിടയില്ലാത്ത മട്ടിലായി.

''ഈ ഘെരാവോയ്ക്ക് ഒരു പ്രത്യേകതയുണ്ട്. അതായത് കേന്ദ്രഗവൺമെൻറിൻെറ പ്രതിപുരുഷനും ഈ സംസ്ഥാന ഗവൺമെൻറിൻെറ ഉപദേശമനുസരിച്ച് ഈ സംസ്ഥാനം വാഴുന്ന ഹെഡ് ഓഫ് സ്റ്റേറ്റും ആണ് ബഹുമാനപ്പെട്ട ഗവർണർ. അദ്ദേഹം സംസ്ഥാന ഗവൺമെൻറിൻെറയും കേന്ദ്ര ഗവൺമെൻറിൻെറയും പ്രതിനിധിയാണ്. സംസ്ഥാന ഗവൺമെൻറിൻെറ പ്രതിനിധിയെന്ന നിലയ്ക്ക്, ഗവൺമെൻറ് തയ്യാറാക്കിയ ഒരു പ്രസംഗം വായിക്കുവാനാണ് അദ്ദേഹം ഇവിടെ വരുന്നത്. അതേസമയം, സംസ്ഥാന ഗവൺമെൻറു ചെയ്യുന്നതെല്ലാം ശരിയാണോ, ഗവൺമെൻറിനെ മാറേറണ്ടതുണ്ടോ എന്നെല്ലാമുള്ള കാര്യത്തിൽ തനിക്കുള്ള അഭിപ്രായം കേന്ദ്രത്തെ അറിയിക്കുവാനുള്ള കേന്ദ്രത്തിൻെറ ഒരു സി.ഐ.ഡി.യും കൂടിയാണ് ഗവർണർ. ആ നിലയ്ക്ക് അദ്ദേഹം കേന്ദ്രത്തിൻെറയും പ്രതിനിധിയാണ്. കേന്ദ്രത്തിൽനിന്നും നിയോഗിക്കപ്പെട്ട ഒരു ദൂതൻ സംസ്ഥാന ഗവൺമെൻറു തയ്യാറാക്കിയ ഒരു പ്രസംഗം വായിക്കുവാൻ വരിക എന്നുള്ളതുപോലെ ഒരു നല്ല സന്ദർഭം, സംസ്ഥാന ഗവൺമെൻറു തുടർന്നുപോരുന്ന നയത്തിൽ കടുത്ത പ്രതിഷേധമുള്ള 'ആളുകൾക്ക്' ആ പ്രതിഷേധം പ്രകടിപ്പിക്കുവാൻ മറെറാന്നില്ല.''

മത്തായി മാഞ്ഞൂരാൻ

''അപകടകാരികളായ പ്രതിപക്ഷാംഗങ്ങളുടെ നേരെ, ഉടുപ്പിനുള്ളിൽ ഒളിപ്പിച്ചുവച്ച തോക്കും ചൂണ്ടി നിരന്നുനില്ക്കുന്ന ഗൺമാൻമാരും അവർക്കിടയിൽ പ്രാണഭീതിയോടെ ഇരിക്കുന്ന മന്ത്രിമാരും അവരെ ദേഹോപദ്രവമേല്പിക്കാനും കഴിയുമെങ്കിൽ അവരുടെ ജീവൻ അപഹരിക്കാനും തക്കം പാർത്തുകഴിയുന്ന പ്രതിപക്ഷാംഗങ്ങളും ഉള്ള ഒരു നിയമസഭയെ സങ്കല്പിച്ചു നോക്കൂ—പൊലീസുദ്യോഗസ്ഥന്മാരുടെ നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ ലേഖകൻ എഴുതുന്നു.

സംസ്ഥാന ഗവൺമെൻറിൻെറ നയങ്ങളും നടപടികളും തെററാണെന്ന് കേന്ദ്രത്തിൻെറ ഏജൻറായ ഗവർണറെ ബോദ്ധ്യപ്പെടുത്തുവാനും അക്കാരണംകൊണ്ടു ഗവൺമെൻറിനെ നിഷ്കാസനം ചെയ്യണമെന്ന് കേന്ദ്രത്തോടു ശുപാർശ ചെയ്യുവാനായി ഗവർണറിൽ സമ്മർദ്ദം ചെലുത്തുവാനുമാണോ അദ്ദേഹത്തെ ഘെരാവോ ചെയ്തത്? തൻെറ ന്യായീകരണ പ്രസംഗം കൊണ്ട് ശ്രീ.നമ്പൂതിരിപ്പാട് ഉദ്ദേശിച്ചതും ഉന്നമിട്ടതും എന്തൊക്കെയാണെന്ന് ആർക്കറിയാം?

ഗവർണറെ നിന്ദിക്കുകയും നിയമസഭയെ അവഹേളിക്കുകയും ചെയ്തവർക്കെതിരെ യാതൊരു നടപടിയുമെടുക്കാൻ സാധിക്കാത്തതിലുള്ള കുണ്ഠിതം സഭാനേതാവെന്ന നിലയിൽ ശ്രീ. അച്ചുതമേനോന് ഉണ്ടാവുക സ്വാഭാവികമാണ്. തൻെറ കുണ്ഠിതവും പ്രതിഷേധവും നിസ്സഹായതയുമെല്ലാം അദ്ദേഹം ഏതാനും വാക്കുകളിൽ ഒതുക്കി.

''ഗവർണറെ ഘെരാവോ ചെയ്തതും അദ്ദേഹത്തോട് അപമര്യാദയായി പെരുമാറിയതും, എന്തുതന്നെ ന്യായീകരണം എത്രതന്നെ ശക്തിയായി ഉന്നയിച്ചാലും, തെററാണെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല.''

അപ്പോഴേക്കും ശ്രീ.ജോൺ മാഞ്ഞൂരാൻ ഒരു പോയിൻറ് ഓഫ് ഓർഡറുമായി എഴുന്നേററു.

''ഗവർണറോട് അപമര്യാദയായി പെരുമാറി എന്ന പച്ചക്കള്ളം മുഖ്യമന്ത്രി പറഞ്ഞത് ഓർഡറിലാണോ?''

അതുവരെ അടക്കിനിറുത്തിയിരുന്ന ശ്രീ.അച്ചുതമേനോൻെറ അമർഷമൊക്കെയും അതോടെ അണപൊട്ടിയൊഴുകി.

''ഗവർണറെ തടഞ്ഞുവയ്ക്കുകയും അദ്ദേഹത്തിൻെറ മുഖത്തുനോക്കി മുഷ്ടി ചുരുട്ടി മുദ്രാവാക്യം വിളിക്കുകയും ചെയ്യുന്നത് അപമര്യാദയല്ലെങ്കിൽപ്പിന്നെ തുണിയുരിഞ്ഞിട്ടു നില്ക്കുന്നതു മാത്രമാണോ അപമര്യാദയെന്നു പറയുന്നത്? ഇതേപ്പററി അധികമൊന്നും പറയുന്നില്ല.

പിന്നീട് ശാന്തചിത്തനായി അദ്ദേഹം തുടർന്നു:.

''ഇതിനുമുൻപും, ഇല്ലായ്മകളും കഷ്ടപ്പാടുകളും നാരകീയമായ വിഷമാവസ്ഥകളും ഉണ്ടായിട്ടുണ്ട്. അക്കാലത്തും ശ്രീ.നമ്പൂതിരിപ്പാട് ഭരിച്ചിട്ടുണ്ട്. അന്നും ഗവർണർ പ്രസംഗിച്ചിട്ടുണ്ട്. ഗവർണർ പ്രസംഗിക്കേണ്ട എന്ന് അന്നാരും പറഞ്ഞിട്ടില്ല... (ഗവർണറുടെ പ്രസംഗം വേണമെന്ന്) നമ്മുടെ ഭരണത്തലവന്മാർ എഴുതിവച്ചിട്ടുണ്ട്. അത് നമ്മൾ അനുസരിക്കുന്നു. ഇനി നാമെല്ലാം വേണ്ടെന്നു തീരുമാനിച്ചാൽ അങ്ങനെയാകാം; എനിക്കു വലിയ വിരോധമൊന്നുമില്ല... മാററണമെങ്കിൽ മാററാം. പക്ഷേ, മാററാനുള്ള വഴി ഇതല്ല.. അവിടെയാണ് എൻെറ അഭിപ്രായവ്യത്യാസം. മര്യാദയായി, അന്തസ്സായി, ജനാധിപത്യപരമായി അതിനു മാർഗ്ഗങ്ങളുണ്ട്. അത് അംഗീകരിക്കണം.''

ഒന്നര ദശാബ്ദത്തിനു ശേഷം ചരിത്രം വീണ്ടും ആവർത്തിക്കുകയുണ്ടായി—1989-ൽ. സംഭവം നടന്നത് പശ്ചിമബംഗാൾ നിയമസഭയിലാണ്. നയപ്രഖ്യാപനപ്രസംഗം നടത്താൻ നിയമസഭയിലെത്തിയ ഗവർണർ ശ്രീ.നൂറുൽ ഹസ്സനെ പ്രതിപക്ഷാംഗങ്ങളിൽ ചിലർ ഘെരാവോ ചെയ്തു.

ഘെരാവോ നടത്തിയത് കോൺഗ്രസ് കക്ഷിയംഗങ്ങളായിരുന്നു. ഘെരാവോയ്ക്കു വിധേയനായത് സ്വന്തം കക്ഷി ഭരിക്കുന്ന കേന്ദ്രത്തിൻെറ നോമിനിയും പ്രതിപുരുഷനുമായ ഗവർണർ.

ഘെരാവോ നടത്തിയതോ? സംസ്ഥാന ഗവൺമെൻറിൻെറ തെററായ നടപടികളും കൊള്ളരുതായ്മകളും വേണ്ടതുപോലെ കേന്ദ്ര ഗവൺമെൻറിനെ ധരിപ്പിക്കാത്തതിനും!

ഒരു വ്യത്യാസം കൂടി: ഭരണഘടനാകർത്തവ്യം നിർവഹിക്കാൻ നിയമസഭാവേദിയിലെത്തിയ സംസ്ഥാനത്തലവനോട് അപമര്യാദയായി പെരുമാറിയതിന് ഏതാനും പ്രതിപക്ഷാംഗങ്ങളെ നിയമസഭയിൽനിന്ന് സസ്പെൻഡു ചെയ്തു; ആ നടപടിയെ ശക്തിയായി അപലപിക്കുന്ന പ്രമേയവും നിയമസഭ പാസ്സാക്കി. അവയ്ക്കു മുൻകൈയെടുത്തത് മുഖ്യമന്ത്രിയായ ശ്രീ. ജ്യോതിബാസുവും മാർക്സിസ്ററുപാർട്ടി അംഗമായിരുന്ന സ്പീക്കർ ശ്രീ. ഹലീമുമായിരുന്നു.

(തുടരും)

സച്ചിദാനന്ദൻ

# മഹാബലി അവശിഷ്ടങ്ങളിലൂടെ നടക്കുന്നു

**ആ**രുടെ ശിരസ്സുദിച്ചുയരുന്നു സഹ്യനിൽ
ആരുടെ പ്രിയച്ഛരായ പേരാറിൽ വീഴുന്നു.
ആരുടെ കുളിർശ്വാസ്മുലയുന്നു തെങ്ങുകളി
ലാരുടെ ചവിട്ടടികൾ ചൂടിയെൻ മണ്ണിൻെറ
രോമകൂപങ്ങളിൽ മുക്കുററി വിരിയുന്നു
ആരുടെ ദയാനീലമിഴികൾ നെല്ലിപ്പൂക്ക-
ളാകുന്നു വയലുകളി,ലാറുമാസക്കുലക-
ളാരുടെ ബലിച്ചോരയേററിത്തുടുക്കുന്നു
ആരെക്കിനാക്കണ്ടു വില്ലുകളുറങ്ങുന്നു
ആരെ വിലപിക്കുവാൻ നന്തുണികൾ തേങ്ങുന്നു
ആറുകളിലോടികളിറക്കുന്നതാർ, ആരു
കോടിയണിയിക്കുന്നു മേനികളി, ലാർക്കായി
മോടികളിണക്കുന്നുമുററങ്ങൾ പൂക്കളാൽ
ശാരദദലങ്ങൾപോൽ മഞ്ഞയായ്തുമ്പികൾ
ആരുടെ മലർകാലമറിയിച്ചുപാറുന്നു
ആർ വരും ചിങ്ങത്തിലെന്ന കൗതൂഹലം
തേൻനിറപ്പൂ നേന്ത്രവാഴക്കുലകളിൽ
ആരുടെ കിരീടമീപ്പാവമാം കൊങ്ങിണി-
പ്പൂവിനെപ്പൊന്നാക്കുമാപണിത്തിങ്കളായ്
ആ നീതിമാനിതാ സ്വാഗതം! പോരികെൻ
നാടിന്നബോധപാതാളങ്ങൾ വിട്ടുവ-
ന്നീയവശിഷ്ടങ്ങളിൽ വെയിൽപെയ്യുക!

☆

ഇവിടെയുണ്ടായിരുന്നൊരുകാട്, മാനിൻെറ
യിടവഴിയിൽ പൂത്തുതെച്ചികൾ; ഇവിടത്തി-
ലൊരു പുഴ, പരലിന്നുകളിവീട്; പക്ഷിക-
ളിവിടെയൂഞ്ഞാലാടി ചുണ്ടാമ്പുവള്ളിയിൽ.
മുതുവൻെറ വില്ലിൽവിറച്ചു കടുവകൾ
ഒരുനാളിൽ; ഇന്നവൻ കോർമ്പല്ലിൽനീറുന്നു.
മലകൾ തന്നരചനീ മലയൻ, മകളെയി-
ന്നൊരുതൊണ്ടു കള്ളിനായ് വില്ക്കുമിപ്പരവശൻ.
തടയുന്നതില്ല പാരക്കോലിലിന്നൊരു
നറുകിഴങ്ങും, മലവേടത്തി തൻ നില-
വിളികളിൽ കിടുകിടുക്കുന്നു താഴ്വാരങ്ങൾ.
അവിടൊരു വയലായിരുന്നതിൽ ഞാററുപാ-
ട്ടുയരുമാറില്ലിന്നു, പകരമാമേടയിൽ
ദ്രുതരത പാശ്ചാത്യതാളങ്ങൾ, കുമ്മിക്കു
പകരമുന്മത്തനഗ്നം സർപ്പനൃത്തങ്ങൾ.
മതിലിന്നകത്തുമുഴങ്ങി തായമ്പക
മതിലിൻ പുറത്തുററമായ് പാണ്ടി; ഞങ്ങളാ
മതിലുകൾ മാററിയില്ലിന്നും-മുടിയേററു
വഴിമാറി നവകാലതാരകൾക്കെങ്കിലും
കഴുമരമായി വളർന്ന് 'കൈമുക്കു'കൾ (1)
പറയൻെറ തപ്പുകൾ ചിതൽ നിന്നുപോകിലും.
കഴുകർതന്നാശുപത്രികൾ പൊങ്ങി, മുററങ്ങൾ
തഴുതാമയെ,പ്പനിക്കൂർക്കയെ, മറക്കിലും.

☆

ഇതിലേ നടന്നുപോയ്വലിയവർ, ഈ നാട്ടു-
വഴികളിലെല്ലാം നിലാവായ് പടർന്നവർ.
തിണകളിലഞ്ചിലും പൊങ്ങിചെന്തമിഴിൻെറ
പെരുവങ്കിയങ്ങൾ, കുഴലുകൾ, യാഴുകൾ, (2)
പാലകൾപൂത്തതു പാണൻെറ പാട്ടിനാൽ
പാടങ്ങൾ കനകമായ് കൂത്തൻെറ ചോടിനാൽ.
തിനകൊറിച്ചന്നു പറന്നൊരക്കിളിമകൾ-
ച്ചൊടിയിലേ സീത തൻ കഥ പൂത്തുപല കുറി(3)
ഇവിടെയിശ്ശോകനാശിനിനദീതീരത്തു-
മവളെത്തി പനയോല പലമേനിവിളയുവാൻ.
ഇതവൻെറ നാരായ, മിതിലൂടെ പാഞ്ഞുപോയ്
ഇടിമിന്നൽ, വനവഹ്നി, പ്രളയപ്പെരുംമാരി.(4)
ഇതു മിഴാ, വിതിൽ നിന്നുയർന്നതുപോർവിളി(5)
ഇതു കരുവൊക്കെയും കണ്ണനായ് മാററിയ
ചതുരംഗവേദി, ഗാനാമൃതനിർഝരി.(6)
ചെവിടോർക്കു, പല്ലനയാറ്റിൽ നിന്നിപ്പോഴു-
മുയരുന്നു മന്ദ്രമാം ബുദ്ധപ്രകീർത്തനം.(7)
ഇതുനിള: ഇവിടെപ്പതിഞ്ഞാടി നവനീത
നവമഞ്ജരീ കാര, നഴിയാത്തപച്ചയായ്.(8)
ഇവിടെ നിറവാക്കിൻെറ വ്യാകുലവീണയിൽ
ഗതഗൗരവങ്ങളിൽ വിലപിച്ചു മറെറാരാൾ(9)
പഴയ ഷഡ്കാലമാരാരെയും പിൻതള്ളി
യൊരു മഹാഗോവിന്ദനെട്ടുകാലങ്ങളിൽ
തുയിലുണർത്തീതൻ മരിച്ച ഗ്രാമത്തിനെ.(10)
ഇതിലേ വരൂ, നോട്ടുവക്കിലോടക്കുഴൽ
വിളിയാൽ ചിലമ്പണിയിച്ചു തൻ ഭാഷയെ
പുതിയൊരായർകുലകൃഷ്ണൻ-സരയുവിൽ
ബലിയാകെ വാക്കിൻെറ സൂര്യനാം രാഘവൻ.(11)
വിടകൊണ്ടിതാ സഹ്യതനയനും സ്മൃതികൾ തൻ
ജ്വലനിപാതത്തിൽ നിൻ കാലൊച്ചകേട്ടവൻ.(12)

☆

ഇതിലേ നടന്നുപോയ് വലിയവർ, ഈ നാട്ടു-
വഴികൾക്കു മുരശൊലിയാൽ കുളിരേററിയോർ.
ഇതു പഴശ്ശിക്കുറിച്യപ്പടയമ്പിൻെറ
മഴകളാൽ മണ്ണിന്നവമതി മായ്ച്ചിടം
ഇതു പറങ്കികളരിഞ്ഞിട്ട കുഞ്ഞാലിതൻ
വിരലുകൾ പ്രിയഭൂമി കെട്ടിപ്പിടിച്ചിടം
ഇതു തൻെറ മാംസമെറിഞ്ഞുവേലുത്തമ്പി
മണ്ണടിയിൽനിന്നു തന്നമ്മയെക്കാത്തിടം.
ഇതു കളവങ്കോട, മാവശനാത്മജ്ഞാന-
മുണരുവാൻ കണ്ണാടി ഗുരുപ്രതിഷ്ഠിച്ചിടം.
ഇതു ചാലിയത്തെരു, സ്വാതന്ത്ര്യതാണ്ഡവ-
ച്ചുവടുകൾ ആദ്യ മയ്യങ്കാളിവെച്ചിടം.
ഇതു മാപ്പിളപ്പാട്ടുകൾക്കു നായകനാലി-
മുസലിയാർ വാൾ കൈവിടാത്ത കബറിടം
ഇതൊരുപ്പുതരയിലായ് കേളപ്പനടരിൻെറ
കടലിരമ്പുന്നതുകേട്ട മണപ്പുറം
ഇതു സ്നേഹമൂർച്ചയാൽ കൂർപ്പിച്ച കുന്തങ്ങൾ
വയലാറിൽ ദുശ്ശാസനത്തെപ്പിളർന്നിടം
ഇതു കൃഷ്ണപിള്ള പേമാരിയായ്പെയ്തിടം
ഇതു വീ.ടി. പൊൻകണിക്കൊത്തയായ് പൂത്തിടം.

☆

മറവിയിലാണ്ടു കഥകളിന്നീ പ്രാണ
വ്യഥകൾ തൻ വേതാളനൃത്തക്കളങ്ങളിൽ.
കളരിയുറങ്ങി കറുത്തോരരപ്പാട്ട
ഹാരമാകെ, മൂകമായ് കൂത്തുമാടങ്ങളും.
പുതുനെല്ലിനവിലുകൊറിക്കാത്ത വായ്കളി-
ലുരുളുന്ന തെങ്ങുവായ്ത്താരികൾ, എണ്ണങ്ങൾ?
ഇടവപ്പെരും മഴ കേൾക്കാതെതെങ്ങിനെ
നുണയുവാൻ പഞ്ചാരി തൻ മേളകാലങ്ങൾ?
ഇളനീരിൽ നിറയുന്ന വാത്സല്യമറിയാത്ത
ചൊടികളിൽ നിന്നുതിർന്നീടുന്നതെങ്ങിനെ
മധുരമാം വെററിലപ്പാട്ടുകൾ? ആമ്പലിൻ
ചിറകളിൽമുങ്ങാത്ത തലകൾ താങ്ങീടുമോ
പടയണിക്കോലങ്ങൾ? നറുവെളിച്ചെണ്ണതൻ
രുചിയറിയാത്തനാവെങ്ങിനെ 'നാവേറി'-
നുയരാൻ? കുറുന്തോട്ടിയറിയാത്ത കണ്ണുകൾ-
ക്കറിയുമോപച്ചയും കത്തിയും? നറുതുമ്പ
മലരുകൾ നുള്ളാത്ത വിരലുകൾ തിമിലയി-
ലിടയുമോ? കൊയ്ത്തിൽ വളയാത്ത മുട്ടിലെ-
ങ്ങുണരുവാൻ പതിനെട്ടു പൂരച്ചുവടുകൾ (13)

പതിരായി വിളവുകൾ, വിഷമാണു വായുവിൽ
വിഷമാണു മണ്ണിൽ, വിചാരത്തിൽ, വാക്കിലും.
പുതുമടിശ്ശീലയ്ക്കു നിറപറവെച്ചിതാ
വിലപേശിവില്ക്കുന്നു ഞങ്ങൾ താൻ ഞങ്ങളെ:
വരൂ, വാങ്ങുകില്ലവും ചെല്ലവും, പിഞ്ഞിയ
കൊടികളും യജ്ഞവും കാണവുമോണവും.
പണിയുക നക്ഷത്ര സൗധങ്ങൾ, കാളിയ-
ഫണമായ് പുകക്കുഴലുയരട്ടെ, പാടുന്ന
മുളകൾ പാട്ടത്തിന്, പുഴ തീറുമായ്തരാം.
ഇതു വെറുമോഹരിവിപണി, ഇതങ്ങാടി,
ഇതു ചക്രവമായ് ചരിത്രത്തെ മാററും ഗൃദാം.
മതിമഹാബലി, പോരു, തെരുവിൽ നിന്നലറുന്നു
വഴിമുട്ടി ജീവനൊടുക്കിയ തരുണൻെറ
ഹൃദയരക്തം. "നിങ്ങൾ വിററുവെൻ നാടിനെ-
ച്ചില വെള്ളികൾക്ക് ധ്വരയ്ക്ക്, മാർവാറിക്ക്
സുചരിതഹരിതയാം വരദയെന്നമ്മയെ!"
ഇനിയും വരേണമോ സ്മൃതികൾ സ്വപ്നങ്ങളായ്
കിരുകിരുപ്പിക്കുവാൻ സ്നേഹമൂർത്തേ,ഭവാൻ?
അരുതുണർത്തരുതേ, കുടക്കല്ലുകൾ ചൂടി
മുനിമടയിൽ തപംചെയ്യും പിതൃക്കളെ!
ഇവിടെപ്പുലർന്നോട്ടെ ഞങ്ങൾ കുറിയവർ
മലകൾ വെളുപ്പിച്ചു, പുഴകളെവററിച്ചു-
മെളിയതോതിൽ കരിഞ്ചന്തയും വാററുമായ്
അഴിമതിയും, ജ്ഞാതിമുഷ്ക്കും ദൃഢം നേരു
പറയുന്ന വായടപ്പിക്കുന്ന ഗർവ്വവും
ഒരു കസേരയ്ക്കായി വില്ക്കുന്ന ധർമ്മങ്ങൾ
ഒരു ചടങ്ങായി നരയ്ക്കുന്ന കർമ്മങ്ങൾ
ഒരു സന്ധ്യ മാത്രമായുസ്സായ ശപഥങ്ങൾ
സിരയിൽ വേരോടാതെ മുരടിച്ചവചനങ്ങൾ...
മതി! മുലപ്പാലിനെക്കാൾ പ്രിയം റബ്ബറിൻ
മധുരമാം പാലിന്നു ഞങ്ങൾക്കു, പൂർവ്വികാ!'

☆

ഇനിവരി,കരചനായല്ല,യുള്ളാടൻെറ
നിനവായി, അരയത്തിതൻ കണ്ണുനീരായി,
മൃതിപാരതന്ത്ര്യമെന്നലറിപ്പൊരുതിയ
മലയാളികൾ തൻ മെറുങ്ങാത്ത ചോരയായ്.
കളരിച്ചുവടുകൾവച്ചു നീയെത്തുക-
യതിനായ് കഴയ്ക്കാണടിമതൻ കണ്ണുകൾ.
വരിക, മിഴിയട,ച്ചൂർദ്ധ്വൻ വലിച്ചുമീ-
ത്തറയിൽ കിടക്കുമെൻ ഭാഷയെമീളുക!

•

വരുമെങ്കിൽ നീ, പൊങ്ങുമന്ന് നിലച്ചൊരു
വടിവേലുവിൻെറ വലയലിനിൽ ഭൈരവി.
വരുമെങ്കിൽ നീ, കല്ലിൽനിന്നമ്മദൈവങ്ങൾ
മുലചുരത്തും, മൂന്നുമിഴിവരും പൊട്ടനും. (14)
തിരികെട്ട പൂതനക്കൃഷ്ണൻെറ കൺകളി
ലിനിയും ജ്വലിച്ചിടും രുദ്രകാരുണ്യങ്ങൾ (15)
വരുമെങ്കിൽ നീ, യാദ്യമായെൻെറ വാക്കുകൾ
മറുപുറം കാട്ടും-ഉത്രാടനിലാവുപോൽ!

□

സൂചനകൾ: (1) 'കൈമുക്ക്'-തിളച്ച എണ്ണയിലും മററും കൈമുക്കിക്കുന്ന പഴയ സത്യപരീക്ഷ. (2) പ്രാചീന വാദ്യങ്ങൾ (3) രാമകഥപ്പാട്ടുകൾ. (4) എഴുത്തച്ഛൻ (5) കുഞ്ചൻ നമ്പ്യാർ (6) ചെറുശ്ശേരി ("ഉന്തുന്തു ന്തു ന്തു ന്തു ന്താളെയുന്ത്" എന്ന ഗാഥോത്പത്തി ഓർക്കുക.) (7) ആശാൻ (8) വള്ളത്തോൾ- കലാമണ്ഡലവും ഓർക്കാം. (9) പി.കുഞ്ഞിരാമൻ നായർ (10) ഇടശ്ശേരി (ഷഡ്കാലമാരാർ-ഷഡ് കാലഗോവിന്ദമാരാർ, പ്രശസ്ത സംഗീതജ്ഞൻ) (11) ചങ്ങമ്പുഴയും ഇടപ്പിള്ളിയും (12) വൈലോപ്പിള്ളി (13) വടക്കേ മലബാറിലെ പൂരക്കളിക്ക് 18 ചുവടുകൾ അഥവാ 'നിറങ്ങൾ'ഉണ്ട്. (14) പൊട്ടൻ തെയ്യം- ആദിശങ്കരനോട് വാദപ്രതിപാദം നടത്തി മനുഷ്യസമത്വം സ്ഥാപിക്കുന്ന പൊട്ടൻ ശിവനായി പ്രത്യക്ഷനാകുന്നു. ഇവിടെ പൊട്ടന്മാരുടെ കണ്ണുതുറക്കുമെന്നും. (15) കലാമണ്ഡലം കൃഷ്ണൻനായർ.

## എൻെറ യൂണിവേഴ്സിററി കോളേജ്

(17 പേജിൽ നിന്നും തുടർച്ച)

കാശ്മീരിൽ പണ്ഡിററ് നെഹ്റുവിനെ കയറാൻ സമ്മതിക്കാതെ തടഞ്ഞുനിർത്തി എന്ന വാർത്ത രാവിലത്തെ പത്രങ്ങളിൽ വന്നിരുന്നു. ഇൻററർവ്യൂ കഴിഞ്ഞു. ബാലകൃഷ്ണൻെറ പ്രസംഗവും കേട്ടു. യൂണിവേഴ്സിററി കോളേജിലെ എൻെറ ആദ്യദിവസത്തെ ആദ്യമണിക്കൂർ അങ്ങനെ കടന്നുപോയി.

സ്വാതന്ത്ര്യസമരം പരിസമാപ്തിയോടടുക്കുന്നു. കടലിനോടടുക്കുമ്പോൾ നദിക്കുണ്ടാവുന്ന മാററം, അത് ഞങ്ങളിലും പ്രകടമായി. സ്വാതന്ത്ര്യം ലഭിക്കാൻ ഇനിയും നീളുമോ എന്ന ഭയം, ആശങ്ക, തൊഴിൽ ലഭിക്കുന്നതിൽ ഉള്ള ഉറപ്പില്ലായ്മ, നാടാകെ പട്ടിണി, അസ്വസ്ഥത. സർ. സി.പിയുടെ അഞ്ചുരൂപാ



ഒ.എൻ,വി

പൊലീസിൻെറ നിരന്തരമായ ആക്രമണം, വെടിവയ്പ് (പേട്ട വെടിവയ്പ് ശ്രദ്ധേയം) ഇങ്ങനെ നിരവധി പ്രശ്നങ്ങൾ. പക്ഷേ, ഇതൊന്നും ചാരായക്കടയിലേക്കോ ചരസ്സും കഞ്ചാവും വില്ക്കുന്ന സ്ഥലങ്ങളിലേക്കോ ഞങ്ങളെ നയിച്ചിട്ടില്ല. സുഖകരമായ ആ ഓർമ്മകളെ തിരിച്ചു വിളിക്കുമ്പോൾ നഷ്ടപ്പെട്ട ഒരു സ്വർഗ്ഗത്തിൻെറ പ്രതീതിയാണെനിക്ക് അനുഭവപ്പെടുന്നത്.

കോളേജിൻെറ കിഴക്കുഭാഗത്തുള്ള മാവിനു ചുവട്ടിൽ കൂടിയിരുന്നു സാഹിത്യവും രാഷ്ട്രീയവുമെല്ലാം ഞങ്ങൾ ചർച്ചചെയ്യും. ലക്ഷ്യം സാദ്ധ്യമാവണമെങ്കിൽ മാർഗ്ഗം നന്നാവണം തുടങ്ങിയ ഗാന്ധിയൻ സിദ്ധാന്തങ്ങളും രാഷ്ട്രീയത്തിൽ സോഷ്യലിസം ചെലുത്തുന്ന സ്വാധീനവും അതിൻെറ പരമപ്രധാനമായ പങ്കും എല്ലാം ചർച്ചാവിഷയമാകാറുണ്ട്. ഉദാത്തമായ ദേശീയബോധത്തോടെ പ്രവർത്തിച്ചിരുന്ന 'വിദ്യാർത്ഥി കോൺഗ്രസ്' എന്ന പേരിൽ ഒരു വിദ്യാർത്ഥി സംഘടനയേ അന്നുണ്ടായിരുന്നുള്ളു. സ്വാതന്ത്ര്യം അന്തിമ ലക്ഷ്യമായി കരുതിയിരുന്ന വിദ്യാർത്ഥി കോൺഗ്രസ്സിൽ എന്നെപ്പോലെയുള്ള, കമ്മ്യൂണിസ്ററ് വിശ്വാസികളായ ഒരുപിടി വിദ്യാർത്ഥികളുണ്ടായിരുന്നു.

ഇന്നത്തെ മലയാളവിഭാഗ(അന്ന് സുവോളജി വിഭാഗം)ത്തിനരികിലുള്ള ഇടറോഡിലായിരുന്നു അന്ന് സ്റ്റേറ്റ് കോൺഗ്രസ്സിൻെറ ഓഫീസ്. റോഡ് മുറിച്ചുകടന്ന് ഞങ്ങൾ സൈക്കോളജി വിഭാഗത്തിലേക്കു നടക്കുമ്പോൾ പട്ടത്തിനെ കാണും. സ്റ്റേറ്റ് കോൺഗ്രസ് ഓഫീസിൽ പോയിട്ട് പട്ടം താണുപിള്ള സൈക്കോളജി വിഭാഗത്തിനു മുന്നിൽ, തൻെറ മിനുങ്ങുന്ന കഷണ്ടിയും തടവി ബസ് വരാത്തതിൽ ലോകത്തോടെല്ലാം ദേഷ്യപ്പെട്ട് അക്ഷമനായി നില്ക്കുന്ന ആ രൂപം. ഇന്ന് അദ്ദേഹം അതേ സ്ഥലത്ത് പ്രതിമയായി നില്ക്കുന്നു.

മലയാളഭാഷയോട് എനിക്കുണ്ടായിരുന്ന താല്പര്യം ഞാനോർക്കുന്നു. കുട്ടിക്കാലം മുതലേ സംസ്കൃതം പഠിച്ചതുകൊണ്ട് കോളേജിലും രണ്ടാംഭാഷയായി സംസ്കൃതമാണ്



ഒ.എൻ.വി–
വിദ്യാർത്ഥിയായിരുന്നപ്പോൾ

എടുത്തത്. ഇന്നത്തെപ്പോലെ മലയാളം പഠിച്ചാൽ മാർക്ക് കിട്ടില്ല എന്ന പ്രവണതയൊന്നും അന്നില്ല. പ്രൊ. എൻ. കൃഷ്ണപിള്ള, പ്രൊഫ. എസ്. ഗുപ്തൻനായർ, ഡോ. ഗോദവർമ്മ തുടങ്ങി വളരെ വിശിഷ്ടരായ അദ്ധ്യാപകർ അന്ന് മലയാളവിഭാഗത്തിലുണ്ടായിരുന്നു. മലയാളത്തോടുള്ള താല്പര്യം നിമിത്തം ഇവരുടെ മലയാളം ക്ളാസ്സുകളിൽ പലപ്പോഴും ഞാൻ പോയി ഇരിക്കും.

ഇന്ന് വിവിധ രംഗങ്ങളിൽ പ്രശസ്തരായവരിൽ ചിലർ എൻെറ സീനിയർ വിദ്യാർത്ഥികളായിരുന്നു. എഴുത്തുകാരൻ മലയാററൂർ, ഓംചേരി, കമുകറ പുരുഷോത്തമൻ, ലീലാ ഓംചേരി, സി.പി. രാമകൃഷ്ണപിള്ള ഐ.എ.എസ്, മുൻ വിമൻസ് കോളേജ് പ്രിൻസിപ്പൽ പ്രൊഫ. ഹൃദയകുമാരി, അനന്തകൃഷ്ണൻ, കൊച്ചി യൂണിവേഴ്സിററി സ്ക്കൂൾ ഒഫ് മാനേജ്മെൻറ് ഡയറക്ടർ ഡോ. എൻ. പരമേശ്വരൻനായർ—(തകഴിയുടെ അനന്തിരവൻ), ജയചന്ദ്രൻ പണിക്കർ എന്ന നിത്യചൈതന്യയതി തുടങ്ങിയവരൊക്കെ.

പി.കെ. വാസുദേവൻനായർ, കെ. ബാലകൃഷ്ണൻ, രവീന്ദ്രവർമ്മ, എൻ.ഡി. ജോസ്, അന്തരിച്ച കെ. പ്രഭാകരൻ, വരദരാജൻനായർ തുടങ്ങിയവർ അന്നത്തെ വിദ്യാർത്ഥി നേതാക്കളിൽ ഉൾപ്പെടും. ഇവരിൽ പലരും ലാകോളേജിലും മററുമാണ് പഠിച്ചിരുന്നത്. പലപ്പോഴും യൂണിവേഴ്സിററി കോളേജിൽ വന്നുപോവുമായിരുന്നു. ഇന്നത്തെ മന്ത്രി പങ്കജാക്ഷൻ, അദ്ദേഹം അന്ന് രാഷ്ട്രീയരംഗത്ത് പ്രശസ്തനായ ആളായിരുന്നു. ഷർട്ടിൻെറ കൈയും ചുരുട്ടിവച്ചുകൊണ്ടുള്ള അദ്ദേഹത്തിൻെറ വീറുള്ള പ്രസംഗങ്ങൾ ഞാൻ ഇന്നും ഓർക്കുന്നു.

ഇക്കാലത്ത് എന്നെ വളരെയധികം വേദനിപ്പിച്ച ഒരു സംഭവം പറയാം. മഹാത്മാഗാന്ധി വെടിയേററു മരിക്കുന്നതിനു രണ്ടാഴ്ചമുമ്പ്, തിരുവനന്തപുരം—തൈക്കാട് മൈതാനത്തിൽ ആർ.എസ്.എസ്സിൻെറ ഒരു സുപ്രധാന യോഗം നടക്കുകയാണ്. കാക്കിനിക്കർ ധരിച്ച വോളണ്ടിയർമാരും മററു പ്രവർത്തകരും നിരന്നു നില്ക്കുന്നു. ഗുരുജി ഗോൾവൾക്കർ ആണ് പ്രാസംഗികൻ. ദേശീയ ഐക്യത്തെയും സ്വാതന്ത്ര്യത്തെയും കുറിച്ച് അദ്ദേഹം എന്തു പറയുന്നു എന്നു കേൾക്കാൻ യൂണിവേഴ്സിററി കോളേജിൽനിന്നു ഞാനുൾപ്പെടെ ഒരു ചെറിയ സംഘം വിദ്യാർത്ഥികൾ തൈക്കാട്ടേക്കു പോയി. ഗോൾവൾക്കർ മഹാത്മാഗാന്ധിയെ അതിനിശിതമായി വിമർശിച്ചുകൊണ്ട് സംസാരിച്ചു. എൻെറ ഓർമ്മ ശരിയാണെങ്കിൽ മലയാററൂരും ,കരുനാഗപ്പള്ളി ജി. കാർത്തികേയനും ഗോൾവൾക്കറിനോട് ചില ചോദ്യങ്ങൾ പ്രസംഗാനന്തരം ചോദിച്ചു. ശാന്തമായി മറുപടി തരുന്നതിനുപകരം അയാൾ ഞങ്ങളെ തല്ലാൻ വോളണ്ടിയർമാർക്ക് മൗനാനുവാദം നല്കി. തിരുവനന്തപുരത്തെ തമിഴ്—ബ്രാഹ്മണ കുടുംബത്തിലെ കുട്ടികളായിരുന്നു വോളണ്ടിയർമാരിൽ അധികവും. അവർ എബൗട്ടേൺ ചെയ്ത് ഞങ്ങളെ തല്ലാൻ തുടങ്ങി. ശ്രോതാക്കളായി എത്തിയ ഞങ്ങൾ അവരുടെ കൈയിലുണ്ടായിരുന്ന തടികൾ കൈക്കലാക്കി അവർക്കെതിരെ പ്രയോഗിച്ചു.

രണ്ടാഴ്ച കഴിഞ്ഞ് ഒരു വൈകുന്നേരം കോളേജിൽനിന്നു ഹോസ്ററലിൽ എത്തിയപ്പോഴാണ് ഗാന്ധിജി വെടിയേററു മരിച്ച വിവരം അറിയുന്നത്. ഇതികർത്തവ്യതാമൂഢത ശരിയായ അർത്ഥത്തിൽ മനസ്സിലാക്കിയത് അപ്പോഴാണ്. കനത്ത ദുഃഖത്തോടെ തൈക്കാട് മൈതാനത്തിനു സമീപത്തുകൂടെ ഞങ്ങൾ നടന്നുപോകുമ്പോൾ അതിനടുത്ത ഒരു ആർ.എസ്.എസ്സുകാരൻെറ വീട്ടിൽ മധുരപലഹാരം വിതരണം ചെയ്യുന്നതു കണ്ടു. അക്രമത്തിനു തുനിഞ്ഞ ഞങ്ങളെ വരദരാജൻനായർ സമാധാനിപ്പിച്ച്, കറുത്ത ബാഡ്ജ് ധരിപ്പിച്ച് ഒരു മൗനജാഥയാക്കി മാററി. വർഷങ്ങൾക്കുശേഷം ഇന്നും ഗോൾവൾക്കറുടെ പ്രസംഗവും മധുരപലഹാര വിതരണവും എൻെറ മനസ്സിനെ നൊമ്പരപ്പെടുത്തുന്ന ഓർമ്മകളായി അവശേഷിക്കുന്നു.

ഒരു ചെറിയ ഇടവേള. വീണ്ടും ഞാൻ യൂണിവേഴ്സിററി കോളേജിൽ എത്തുന്നത് 1953–55 കാലത്താണ്—എം.എ മലയാളം വിദ്യാർത്ഥിയായി.

എം.എ മലയാളത്തിന് എനിക്ക് 1952-ൽ അഡ്മിഷൻ തരാൻ യൂണിവേഴ്സിററി കോളേജ് അധികൃതർ വിസമ്മതിച്ചു. സുറിയാനി പഠിച്ചവർക്കുവരെ മലയാളം എം.എക്ക് പ്രവേശനം കൊടുത്തപ്പോൾ മലയാളം പഠിച്ചിട്ടില്ല എന്ന കാരണം പറഞ്ഞ് അവർ എന്നെ തടഞ്ഞു. പി. ഗോവിന്ദപ്പിള്ള ഈ പ്രശ്നം നിയമസഭയിൽ ഉന്നയിച്ചു. പ്രിൻസിപ്പൽ സി.എസ് വെങ്കിടേശ്വരൻ അടുത്തവർഷം അതായത്, 1953-ൽ എനിക്ക് പ്രവേശനം തന്നു.

വിദ്യാർത്ഥി കോൺഗ്രസ് നാമാവശേഷമായപ്പോൾ വിദ്യാർത്ഥി ഫെഡറേഷൻ ആ സ്ഥാനം പിടിച്ചെടുത്തു. പെൺകുട്ടികളോടുള്ള ഞങ്ങളുടെ പെരുമാററം അന്തസ്സുററതായിരുന്നു. ഏതെങ്കിലും വിദ്യാർത്ഥി ഈ ചട്ടം ലംഘിച്ചാൽ അയാളെ സംഘടനയിൽനിന്നു അസാന്മാർഗ്ഗിക പ്രവർത്തനത്തിനു പുറത്താക്കിയതായി പരസ്യപ്രസ്താവന നടത്തും! അച്ചടക്കപൂർണ്ണമായ സംഘടനാപ്രവർത്തനത്തിന് മകുടോദാഹരണമായിരുന്നു എസ്.എഫ്.

53—55 കാലം, കമ്മ്യൂണിസ്ററ് പ്രസ്ഥാനം മുന്നോട്ടുള്ള കുതിപ്പിൻെറ സമയമായിരുന്നു. ഗ്രാമങ്ങളിലെ കർഷകരും മററും സംഘടനയുടെ മുന്നിലെത്തി. കെ.പി.എ.സി ഉണ്ടായതും 'നിങ്ങളെന്നെ കമ്മ്യൂണിസ്ററാക്കി' എന്ന നാടകത്തിൻെറ ആവിർഭാവവും ഈ സമയത്തായിരുന്നു. ഇൻഡോ—ചൈനാ ഫ്രണ്ട്ഷിപ്പ് സൊസൈററിയുടെ തുടക്കവും ഇക്കാലത്താണ്. അക്കാലത്ത് ഹരീന്ദ്രനാഥ ചതോപാദ്ധ്യായ തിരുവനന്തപുരത്ത് നിരവധിതവണ വരികയും നാടകങ്ങളും മററും അവതരിപ്പിക്കുകയും ചെയ്തിരുന്നു.

കോന്നിയൂർ മീനാക്ഷിഅമ്മ ആയിരുന്നു ഞങ്ങളുടെ മലയാളം ലക്ചറർ. ഒരു അമ്മയുടെ വാത്സല്യത്തോടെ ഞങ്ങളെ കാണുകയും ഡിപ്പാർട്ടുമെൻറിനെ സ്വന്തം തറവാടായി കരുതുകയും ചെയ്തിരുന്നു ഈ അദ്ധ്യാപിക.

ഇന്ന് ഇടതുപക്ഷ എം.എൽ.എ മാരായ എം.കെ. സാനുവും നബീസാ ഉമ്മാളും (അന്നിവർക്ക് രാഷ്ട്രീയമില്ലായിരുന്നു) കവികളായ തിരുനല്ലൂരും പുതുശ്ശേരിയും, കിളിമാനൂർ രമാകാന്തനും, കഥാകൃത്ത് എൻ. മോഹനനും ജി. വിവേകാനന്ദനും, ഗൗരീശപട്ടം ശങ്കരൻനായരും, ജാമിയാമിലിയായിലെ ആർട്ട് പ്രൊഫസർ ആർട്ടിസ്ററ് എ. രാമചന്ദ്രനും ഇക്കാലത്ത് എൻെറ സഹപാഠികളായിരുന്നു. സിനിമാതാരം മധു എന്ന മാധവൻനായർ അക്കാലത്ത് കോളേജിലെ ഹിന്ദി വിദ്യാർത്ഥിയായിരുന്നു. കവയിത്രി സുഗതകുമാരിയും എൻെറ ജൂനിയറായിരുന്നു. ഇത്രയൊക്കെ മതി അല്ലേ?

ആ സുവർണ്ണകാലഘട്ടത്തെക്കുറിച്ച് ആഹ്ളാദം തോന്നുന്നു.

## ഹൃദയകുമാരി

''മൂന്നുവർഷം ഇംഗ്ളീഷ് ഓണേഴ്സ് വിദ്യാർത്ഥിനിയായും ഏകദേശം പതിനെട്ടുവർഷം അദ്ധ്യാപികയായും യൂണിവേഴ്സിററി കോളേജിൽ ജീവിക്കുവാൻ എനിക്കു ഭാഗ്യം സിദ്ധിച്ചു—മനസ്സുനിറയെ നന്ദിയോടെ അക്കാലത്തെ ഞാൻ അനുസ്മരിക്കുന്നു.'' പ്രമുഖ വിദ്യാഭ്യാസ വിചക്ഷണയും മുൻ വിമൻസ് കോളേജ് പ്രിൻസിപ്പലുമായ പ്രൊഫസർ ഹൃദയകുമാരി പറയുന്നു.

നാല്പതുകളുടെ ഒടുവിൽ ഇംഗ്ളീഷ് വകുപ്പിൽ അന്ന് പേരെടുത്ത നിരവധി അദ്ധ്യാപകരുണ്ടായിരുന്നു. അവരെ എല്ലാവരെയും സ്നേഹബഹുമാനങ്ങളോടുകൂടിയും ചിലരെ പ്രത്യേക കൃതജ്ഞതയോടുകൂടിയും ഓർമ്മിക്കാറുണ്ട്. ഞങ്ങളുടെ പ്രൊഫസർ ഡോ. ശിവരാമ സുബ്രഹ്മണ്യ അയ്യർ സിലബസ്സിന് പ്രാധാന്യമൊന്നും കൊടുക്കാതെയായിരുന്നു പഠിപ്പിക്കുക. യൂറോപ്യൻ സാഹിത്യത്തിലെ പല പ്രതിഭകളെയും പ്രവണതകളെയും അദ്ദേഹം ഞങ്ങൾക്കു പരിചയപ്പെടുത്തി. ഇംഗ്ളീഷ് സാഹിത്യത്തിനെ യൂറോപ്യൻ സാഹിത്യവുമായി ബന്ധപ്പെടു



ഹൃദയകുമാരി

ത്തി കാണുവാൻ അഭ്യസിപ്പിച്ചു. അദ്ദേഹത്തിൻെറ പാണ്ഡിത്യവും തെളിഞ്ഞ ചിന്തയും ഞങ്ങൾക്ക് പ്രചോദകമായിരുന്നു. ധാരാളം വായിക്കുവാനും അതേസമയം സ്വതന്ത്രമായി ചിന്തിക്കുവാനും സ്വന്തം കാഴ്ചപ്പാട് രൂപീകരിക്കുവാനും സൗമ്യമായി നിർബന്ധിക്കുന്നതായിരുന്നു അദ്ദേഹത്തിൻെറ അദ്ധ്യാപനരീതി. ശ്രീ. സത്യവാഗീശ്വരയ്യരുടെ ക്ളാസ്സുകൾ ഞങ്ങൾക്ക് നിർവൃതികരമായി അനുഭവപ്പെട്ടു. അദ്ദേഹത്തിൻെറ വാഗ്മിത്വവും കവിതയോടുള്ള ആവേശവും ഞങ്ങളെ കവിതാകമ്പക്കാരാക്കിയെന്നു പറയാം. പ്രാചീന ആംഗലഭാഷയും സാഹിത്യവും ഭാഷാചരിത്രത്തിൻെറ ചില ഭാഗങ്ങളും പഠിപ്പിച്ച ഇ.പി. നാരായണപിള്ളസാറിനെ ഞങ്ങൾക്കു പേടിയായിരുന്നു. ഒരു ചെറിയ തെററുപോലും പൊറുക്കാത്ത പ്രകൃതക്കാരനായിരുന്നു അദ്ദേഹം. അതുകൊണ്ട് പ്രാചീന ആംഗലകൃതികളിൽനിന്ന് ആധുനിക ഇംഗ്ളീഷിലേക്ക് വിവർത്തനം ചെയ്യുവാനും ഭാഷാശാസ്ത്രം ഹൃദിസ്ഥമാക്കാനുമൊക്കെ ഞങ്ങൾ വളരെയധികം ശ്രദ്ധിച്ചു. അന്നത്തെ പേടി മാറിക്കഴിഞ്ഞപ്പോഴാണ് correctness എന്ന അദ്ദേഹത്തിൻെറ ആദർശം കുറച്ചെങ്കിലും ഉൾക്കൊള്ളാൻ കഴിഞ്ഞത് എത്ര വലിയ നേട്ടമാണെന്ന് ഇന്നു ഞാൻ ഓർക്കുന്നു. ശ്രീ. രാമയ്യ, ശ്രീ. ശിവരാമപിള്ള, ശ്രീ. വാസുദേവപ്പണിക്കർ തുടങ്ങി മററുള്ള അദ്ധ്യാപകരും അവരുടെ വിദ്യാർത്ഥികളുടെ സ്നേഹാദരങ്ങൾ നേടിയവരാണ്.

അന്ന് രണ്ടാംവർഷ ഓണേഴ്സ് വിദ്യാർത്ഥികൾക്കും, മൂന്നാം വർഷക്കാർക്കും, ഓണേഴ്സ് എം.എ വിദ്യാർത്ഥികൾക്കും ഒരുമിച്ചാണ് ക്ളാസ്. അങ്ങനെ സഹപാഠികളായിരുന്ന പലരും ഇന്ന് പ്രസിദ്ധരായിത്തീർന്നു. അയ്യപ്പപ്പണിക്കരും ഹബീബ് മുഹമ്മദും അക്കൂട്ടത്തിൽപ്പെടും. ഞങ്ങൾ യൂണിവേഴ്സിററി കോളേജിൽ എത്തുന്നതിനു കുറച്ചു വർഷംമുമ്പ് ഇംഗ്ളീഷ് എം.എ പൂർത്തിയാക്കിപ്പോയ ശ്രീ. കെ.ആർ. നാരായണനെപ്പററി ഞങ്ങളുടെ പ്രൊഫസർ ശ്രീ. ശിവരാമസുബ്രഹ്മണ്യയ്യർ എപ്പോഴും സംസാരിക്കുമായിരുന്നു. അന്ന് നേരിൽ കണ്ടിട്ടില്ലാത്ത ആ വിദ്യാർത്ഥിയെ ഞങ്ങൾ ഒരു ഹീറോ ആയി കരുതത്തക്കവണ്ണമായിരുന്നു പ്രൊഫസർക്ക് അദ്ദേഹത്തോടുണ്ടായിരുന്ന സ്നേഹവും മതിപ്പും.

കുട്ടികളും അദ്ധ്യാപകരും തമ്മിൽ അന്ന് വലിയ അടുപ്പമുണ്ടായിരുന്നുവെന്നു തോന്നുന്നില്ല. ഓരോ വകുപ്പിലും ഒന്നോ രണ്ടോ പേരൊഴിച്ച് മറെറല്ലാവരും നല്ല പ്രായക്കൂടുതൽ ഉള്ളവരായിരുന്നതാകാം ഒരുകാരണം. എങ്കിലും അദ്ധ്യാപകർക്ക് ഞങ്ങളോടുള്ള സ്നേഹത്തിലും അവരുടെ ജോലിയോടുള്ള പ്രതിബദ്ധതയിലും ഞങ്ങൾക്ക് നല്ല വിശ്വാസമുണ്ടായിരുന്നു. എന്തെങ്കിലും പ്രശ്നമുണ്ടാവുമ്പോൾ അദ്ധ്യാപകരെ സമീപിക്കാൻ ഞങ്ങൾക്കു മടി തോന്നിയിരുന്നില്ല.

അന്നത്തെ കുട്ടികൾ പൊതുവെ പഠിത്തത്തിൽ വളരെ താല്പര്യമുള്ളവരായിരുന്നു. ധാരാളം വായിക്കുകയും എല്ലാ വിഷയങ്ങളെപ്പററിയും ഉയർന്ന നിലവാരത്തിൽ ചർച്ച ചെയ്യുകയും, നല്ലവണ്ണം ഇംഗ്ളീഷിലും മലയാളത്തിലും പ്രസംഗിക്കുകയും ചെയ്യുന്ന വളരെപ്പേർ അക്കാലത്ത് കോളേജിൽ ഉണ്ടായിരുന്നു. സജീവമായ ആശയങ്ങളും യുവമനസ്സുകളുടെ ഉത്സാഹവും സൃഷ്ടിക്കുന്ന ഒരന്തരീക്ഷം അന്ന് യൂണിവേഴ്സിററി കോളേജിൽ നിലനിന്നു. മിക്ക ഡിപ്പാർട്ടുമെൻറുകളിലും വളരെ പ്രഗല്ഭരായ വിദ്യാർത്ഥികൾ ഉണ്ടായിരുന്നു. കൂടാതെ കവികളും കലാകാരന്മാരും ചിന്തകന്മാരുമായ പലരും. സാധാരണ വിദ്യാർത്ഥികളും മിടുക്കരും നല്ലവണ്ണം വായിക്കുന്ന ശീലമുള്ളവരുമായിരുന്നു. നല്ല വ്യക്തിത്വമുള്ള യുവതീയുവാക്കളായിരുന്നു അന്നത്തെ വിദ്യാർത്ഥികൾ.

1947-ൽ ഞാൻ ഒന്നാംവർഷ ഓണേഴ്സ് വിദ്യാർത്ഥിനിയായിരുന്നു. സ്വാതന്ത്ര്യസമരത്തിൻെറ അന്ത്യഘട്ടത്തിൽ കോളേജിൽ നിറഞ്ഞുനിന്നിരുന്ന ആവേശം ഇന്നും അന്നത്തെപ്പോലെ ഓർമ്മിക്കാൻ കഴിയുന്നു. ആ

സ്റ്റാഫ് ലേഖകൻ

# അമേരിക്കയുടെ സൂപ്പർ പവ്വർ റോൾ

ഒരു പുതിയ ലോകക്രമം നടപ്പിൽ വരുത്താൻവേണ്ടിയുള്ളതാണ് ഗൾഫ് യുദ്ധം എന്ന അമേരിക്കൻ പ്രസിഡൻറ് ജോർജ് ബുഷിൻെറയും പാശ്ചാത്യസഖ്യകക്ഷികളുടെയും അവകാശവാദം പൊള്ളയാണ്. നേരെമറിച്ച്, സ്വന്തം സാമ്പത്തിക താത്പര്യങ്ങൾ സംരക്ഷിക്കാനായി പാശ്ചാത്യശക്തികൾ തങ്ങളുടെ മുൻ കോളനി സാമ്രാജ്യങ്ങളെ നിഷ്ഠുരമായി അടിച്ചമർത്തിവന്ന ആ പഴയ ലോകക്രമത്തെ അതേപോലെതന്നെ നിലനിർത്താൻ ഉന്നമിട്ടുകൊണ്ടുള്ളതാണ് ഈ യുദ്ധം.

''നമ്മുടെ വിഭവം'' ആയിട്ടാണ് അമേരിക്കൻ ഗവൺമെൻറും വ്യവസായ പ്രമാണിവൃത്തവും എണ്ണയെ കാണുന്നത്. വിദേശ രാജ്യങ്ങളിലാണ് അത് കിടക്കുന്നതെന്നുള്ള വസ്തുതയെ വെറുമൊരു ''ഭൂമിശാസ്ത്രപരമായ ആകസ്മികത''യായാണ് അവർ കരുതുന്നത്.

സ്വതന്ത്ര ദേശീയതാവാദത്തെ ലോകക്രമത്തിൻെറ ശത്രുവായി പാശ്ചാത്യ നയരൂപീകരണ വിദഗ്ദ്ധന്മാർ ചിത്രീകരിച്ചിട്ടുള്ളതായാണ് ചരിത്രം കാട്ടുന്നത്. യു.എസ്. മുൻഗണനകളെ മനസ്സിലാക്കുകയും അതനുസരിച്ച് വിടുപണി ചെയ്യുകയും ചെയ്യുന്ന മൂന്നാംലോകശക്തികളെ മാത്രമേ അമേരിക്ക നിയമാനുസൃതമായി പരിഗണിക്കുന്നുള്ളൂ. ലാറ്റിനമേരിക്കയോടും തെക്കുകിഴക്കേനേഷ്യയോടുമുള്ള അമേരിക്കയുടെ പെരുമാറ്റങ്ങൾ അതാണ് കാട്ടുന്നത്.

ആ ദോഷാനുദർശനം (സിനിസിസം) എളുപ്പം കണ്ടുപിടിക്കാവുന്നതാ ണ്. ആഗസ്റ്റ് ഒന്നാം തീയതിവരെ, സദ്ദാം ഹുസൈൻ സുഹൃത്തും പ്രീതി പിടിച്ചുപറ്റിയ വാണിജ്യ പങ്കാളിയുമായിരുന്നു. അദ്ദേഹത്തിൻെറ ക്രിമിനൽ പൈശാചിക വൃത്തികൾക്കുനേരെ കണ്ണടച്ചു. അദ്ദേഹത്തിൻേറതുപോലെയുള്ള രുചികരമല്ലാത്ത ചെയ്തികളുടെ റെക്കോഡുള്ള മറ്റുപലരും മനസ്സിനിണങ്ങിയ സുഹൃത്തുക്കളായിത്തന്നെ തുടരുകയാണ്.

യു.എസും അതിൻെറ പതിവുപുള്ളികളായ രാഷ്ട്രങ്ങളുമാവണം ഗൾഫിലെ ഊർജ്ജ വിഭവങ്ങൾ അടക്കി നിയന്ത്രിക്കേണ്ടതെന്ന സിദ്ധാന്തത്തെ തള്ളിക്കളഞ്ഞു കൊണ്ട് ഒരു



നോം ചോംസ്കി

റാഡിക്കൽ നാഷണലിസ്റ്റായി രംഗപ്രവേശം ചെയ്തതോടെയാണ്, വാസ്തവം പറഞ്ഞാൽ, സദ്ദാം ഹുസൈൻ, ഹിറ്റ്ലറുടെയും ജെങ്കിസ് ഖാൻെറയും ''പുത്തനവതാര''മായത്. ആ പേരുപറഞ്ഞാൽ അദ്ദേഹത്തിൻെറ ബീഭത്സതകളുടെ റെക്കോഡിനെ ഒരു പ്രചരണോപാധിയായി ആവഹിച്ചുവരുത്താമല്ലോ.

സ്വാതന്ത്ര്യം, നീതി, ലോകക്രമം, ജനാധിപത്യം എന്നിവയുടെ സംരക്ഷണാർത്ഥമാണ് തങ്ങൾ യുദ്ധത്തിനൊരുമ്പെട്ടതെന്നുള്ള പാശ്ചാത്യ ശക്തികളുടെ ആണയിട്ടു പറച്ചിലിൽ ഒട്ടും കഴമ്പില്ല. അന്യായമായ ഇടപെടലിന് ആത്മരക്ഷയുടെ മുഖംമൂടിയിടുന്നതിനെയും നമ്മൾ തിരിച്ചറിഞ്ഞ് തള്ളിക്കളയേണ്ടതുണ്ട്. സാമ്പത്തികവും രാഷ്ട്രീയവുമായ സ്വാർത്ഥതാല്പര്യങ്ങളെ പിൻപറ്റാനുള്ള നീക്കങ്ങളെ ന്യായീകരിക്കാനായി ഈ രണ്ടു വാദങ്ങളെയും എടുത്തുപയോഗിക്കുക എന്നത് ഭരണകൂട തന്ത്രത്തിൻെറ സ്ഥിരം സ്വഭാവമാണ്.

ബലവാനായ അയൽരാജ്യം ബലഹീനരാജ്യങ്ങളുടെമേൽ കുതിരകയറുന്നതു തടയാനാണെന്നുള്ള ആ ഭാവത്തിനും തീരെ സാധുതയില്ലാതാവുന്നു. അങ്ങനെയാണെങ്കിൽ രണ്ടുലക്ഷം പേരുടെ ജീവനപഹരിച്ചുകൊണ്ട് ഈസ്റ്റ് ടൈമറിൽ ഇന്തോനേഷ്യ അടിച്ചമർത്തൽ നടത്തിയപ്പോൾ പാശ്ചാത്യ സഖ്യകക്ഷികൾ ഇടപെടേണ്ടതായിരുന്നു.

ആ അടിച്ചമർത്തൽ വച്ചുനോക്കുമ്പോൾ സദ്ദാം ഹുസൈൻ വെറുമൊരു ബോയ് സ്കൗട്ട് മാത്രമേയാകുന്നുള്ളൂ.

നിക്കാരഗ്വയുടെ മേലുള്ള സാമ്പത്തിക ഉപരോധത്തിനെതിരെയുള്ള ഐക്യരാഷ്ട്ര സഭയുടെയും ലോകകോടതിയുടെയും ശാസനകളെ അമേരിക്ക ഇപ്പോഴും നിഷേധിച്ചുകൊണ്ടിരിക്കുകയാണ്.

''നികൃഷ്ട ജനസാമാന്യ''ത്തെ യഥാർത്ഥമായ എന്തെങ്കിലും പങ്കുവഹിക്കുന്നതിൽനിന്ന് മാറ്റിനിറുത്തണമെന്നതാണ് ജനാധിപത്യത്തെച്ചൊല്ലിയുള്ള പാശ്ചാത്യ സങ്കല്പനം എന്നതുകൊണ്ടാണ് യുദ്ധവിരുദ്ധ വികാരം അധികാരിവൃത്തങ്ങളിൽ ചെന്നലയ്ക്കാതെ പോവുന്നത്. ജനങ്ങളുടെ ധർമ്മം കടിഞ്ഞാണിട്ട കുതിരകളുടേതാണ്; പ്രമാണിവിഭാഗത്തിൻേറതോ അവരെ നിയന്ത്രണത്തിലൊതുക്കിനിർത്തലും.

ശീതസമരം മുഖ്യമായും മൂന്നാംലോകത്തിനെതിരെയുള്ളതായിരുന്നു. ശീതസമരം ഇപ്പോൾ അവസാനിച്ചുകഴിഞ്ഞ സ്ഥിതിക്ക് അതിൻെറ ഉദ്ദേശ്യം—മൂന്നാം ലോകം അധീശശക്തികളുടെ അധീനതയിൽ തുടരുന്നുവെന്ന് ഉറപ്പുവരുത്തൽ—വ്യത്യസ്തമായ മറ്റൊരു വാചാടോപതയുടെ ചട്ടക്കൂട്ടിനുള്ളിലാണെങ്കിലും നടക്കേണ്ടതുണ്ട്.

ലോകത്തിൻെറ മറ്റു ഭാഗങ്ങളിൽനിന്ന് സൈനികശക്തിയെ തിരിച്ചുവിടാൻ സാധിക്കുമാറ് ശീതസമരം അവസാനിച്ചതാണ് ഗൾഫിലൊരു യുദ്ധത്തിലേർപ്പെടാൻ യു.എസ്സിനെ പ്രേരിപ്പിച്ചത്. പത്തോ പതിനഞ്ചോ വർഷംമുമ്പായിരുന്നെങ്കിൽ, കൺവെൻഷണൽ സൈന്യങ്ങളെ വൻതോതിൽ ഗൾഫിലേക്ക് വിന്യസിക്കാൻ യു.എസ്സിനു സാധിക്കുമായിരുന്നില്ല.

നോട്ട്: ലോകപ്രശസ്ത ഭാഷാ ശാസ്ത്രജ്ഞനും ഈ നൂറ്റാണ്ടു കണ്ട ഏറ്റവും വലിയ ചിന്തകന്മാരിലൊരാളും സമാധാനവാദിയുമായ നോം ചോംസ്കി ലണ്ടനിലെ ഗില്ലൻറ് കോളേജിലുള്ള കാത്തലിക് ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഇൻറർനാഷണൽ റിലേഷൻസിൻെറ വാർഷിക കോൺഫറൻസിൽ നടത്തിയ പ്രഭാഷണത്തിലെ പ്രസക്ത ഭാഗങ്ങൾ. അമേരിക്കയിലെ മസാച്ചുസെറ്റ്സ് ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ടെക്നോളജിയിലെ ലിംഗ്വിസ്റ്റിക്സ് പ്രൊഫസ്സറായ ചോംസ്കി യു.എസ്. ഭരണകൂടത്തിൻെറ അക്രമാസക്ത വിദേശ നയത്തിനെതിരെ അക്ഷരം കൊണ്ടു പോരാടാൻ എന്നും മുന്നണിയിലാണ്.

---

സ്ററ് പതിനഞ്ചിന് കേരളം കണ്ടിട്ടുള്ളതിൽ വച്ച് ഏററവും വലിയ വിദ്യാർത്ഥിജാഥ സ്വാതന്ത്ര്യപ്രാപ്തി ആഘോഷിക്കുവാനായി യൂണിവേഴ്സിററി കോളേജിൽനിന്നു പുറപ്പെട്ടു. അന്നത്തെ ആയിരങ്ങളിൽ ഒരാളായി ഞാനും നഗരംചുററി മുദ്രാവാക്യം മുഴക്കി നടന്നു. സ്വർഗ്ഗം കിട്ടിക്കഴിഞ്ഞു എന്ന് ഞങ്ങൾ അന്നു വിശ്വസിച്ചു. പിന്നീടുണ്ടായ മോഹഭംഗങ്ങളുടെ ഘോഷയാത്രയ്ക്ക് അന്നത്തെ നിർവൃതിയുടെ മാററു കുറയ്ക്കാൻ സാധിച്ചിട്ടില്ല.

അദ്ധ്യാപികയെന്ന നിലയിൽ 1957 മുതൽ 1979 വരെ ചുരുങ്ങിയ ചില ഇടവേളകളൊഴിച്ച്, യൂണിവേഴ്സിററി കോളേജിൽ ഞാൻ ജോലി ചെയ്തു. കോളേജിൻെറ മഹത്വമെന്തെന്നറിയാനും വിശിഷ്ടരായ വിദ്യാർത്ഥികളെ പഠിപ്പിക്കാനും സാധിച്ചു. മനുഷ്യമനസ്സിൻെറയും ബുദ്ധിയുടെയും പല സങ്കീർണ്ണതകളും കുറച്ചൊക്കെ അറിയാൻ കഴിഞ്ഞു. ഉദാരമതികളായ സഹപ്രവർത്തകരോടൊപ്പം ധന്യമായ വർഷങ്ങൾ പങ്കുവച്ചു. പിന്നെപ്പിന്നെ രാഷ്ട്രീയത്തിൻെറ അതിപ്രസരവും അരാജകത്വത്തിൻെറ ആക്രമണവും ആ കോളേജിനെ നശിപ്പിക്കുന്നതിൻെറ ദുഃഖസാക്ഷിയാകേണ്ടി വരികയും ചെയ്തു. അത് മറെറാരു കഥയാണ്. ഇവിടെ നിർത്തട്ടെ.





വിഷ്ണു നാരായണൻ നമ്പൂതിരി

മഹാകവി അക്കിത്തവും അഴീക്കോട് മാസ്റ്ററും പരമേശ്വർജിയും ലീലാവതി ടീച്ചറും പത്ര പംക്തിയിൽ എഴുതിയിരുന്ന അയോധ്യാസംബന്ധമായ ലേഖനങ്ങൾ എൻെറ ഉറക്കംകെടുത്തി. അതുകൊണ്ടുകൂടി ആവാം, ഞാൻ സ്വപ്നം കണ്ടു കിടക്കുന്നു. അവയിൽ ചിലത് ഞാനിവിടെ പങ്കുവയ്ക്കുകയാണ്; ഉറക്കം വരാത്തവർക്ക് അവ രുചിച്ചേക്കും.

ഇവരെല്ലാം യോജിക്കുന്ന മൂന്നു കാര്യങ്ങൾ:-

1. ഇന്ത്യയുടെ ആധാരശില ആരണ്യക സംസ്കാരമാണ്. വേദങ്ങളിലും ഉപനിഷത്തുക്കളിലും ആവിഷ്കൃതമായ ദർശനവും ജീവിതരീതിയും ആണ് നമ്മുടെ രാഷ്ട്രവ്യക്തിത്വത്തെ രൂപപ്പെടുത്തിയത്. പിൽക്കാലത്ത് വളർന്നുവന്ന ആരാധനാ സമ്പ്രദായങ്ങളും മതഭേദങ്ങളും ഉച്ചനീചഭാവങ്ങളും ആണ് ഐക്യത്തെ ക്ഷീണിപ്പിക്കുകയും മാത്സര്യ സംഘർഷങ്ങളെ പോഷിപ്പിച്ച് ഇന്നത്തെ അവസ്ഥയിലെത്തിക്കുകയും ചെയ്തത്. ഐക്യത്തിൻെറ നഷ്ടമായ ആ ചൈതന്യം വീണ്ടെടുക്കുകയാണ് ഇന്ന് നമ്മുടെ മുമ്പിലുള്ള പരിഹാരമാർഗ്ഗം.

2. അയോധ്യയിൽ പള്ളിയോ മന്ദിരമോ, ഒന്നു നിർമ്മിച്ച് മററത് നശിപ്പിക്കുക എന്നത് ഭാരതീയൻെറ ചരിത്രശുദ്ധിക്ക് മാരകമായിരിക്കും. രണ്ടും നിലനിർത്തുന്നതാണ് ഭംഗി. ഉത്തമമാകട്ടേ, ക്രിസ്തീയ-ശിഖാദി ഇതര വിശ്വാസികൾക്കും പങ്കെടുക്കാവുന്ന ഒരു സർവ്വമത ക്ഷേത്രം പണിയുകയാകുന്നു.

(3) പ്രശ്നപരിഹാരത്തിന് വിവേകവും ആത്മനിയന്ത്രണവുമാണ് വേണ്ടത്; ഹിംസയെ അവലംബിക്കരുത്.

ഇത്രയൊക്കെ സമ്മതമായിട്ടും തർക്കം, പക്ഷേ, ബാക്കിനില്ക്കുന്നത് എന്തുകൊണ്ടാണ്? കണക്കുകൂട്ടലിൽപ്പെടാതെപോയ ഘടകം ഏത്! പിൽക്കാലത്ത് ഹിന്ദുമതമായി വികസിപ്പിച്ച സനാതനമതം ഈ ഉപഭൂഖണ്ഡത്തിൽ പിറന്നുവളർന്നതാണ്. സഹസ്രാബ്ദങ്ങളായി അതിവിടെ വൃദ്ധിക്ഷയങ്ങളോടെ നിലനിന്നുവരുന്നു. വൈദേശികമായ ആക്രമണങ്ങളിൽ ക്ഷേത്രങ്ങൾ നിലംപൊത്തുകയും പള്ളികൾ ഉയർന്നുവരികയും ചെയ്യുക പുതിയൊരു കാര്യമല്ല. അതിന്നും ആയിരം കൊല്ലത്തെ ചരിത്രം കാണും. ഉത്തരേന്ത്യയിലും മലബാറിലും ഒക്കെ അതിൻെറ അടയാളം കാണാം. എന്നിട്ടിപ്പോൾ ഏതാനും ''വർഗ്ഗീയ വാദികൾ'' ഇളക്കിവിട്ടതുകൊണ്ടുമാത്രം ഈ തൊണ്ണൂറാമാണ്ടിൽ ജനങ്ങൾ പൊടുന്നനെ ഇളകിവശായി എന്നു വരുമോ? എങ്കിൽ എന്തുകൊണ്ട്?

നാമെല്ലാം പവിത്രമെന്നു കരുതുകയും നാൽപ്പതുകൊല്ലം കൊണ്ടുനടക്കുകയും ചെയ്ത നമ്മുടെ റിപ്പബ്ളിക്കിൻെറ മതേതരത്വം കേവലമൊരു കൽപ്പിത കഥയായിമാറിക്കൊണ്ടിരിക്കുന്നു എന്നതാണ് സത്യം. അതിന്ന് ഇപ്പോൾ വിശ്വാസ്യത കമ്മിയായിരിക്കുന്നു. പ്രഭാഷണങ്ങളിൽ പ്രത്യക്ഷപ്പെടുന്ന അത് ആ ചരണങ്ങളിൽ കാണപ്പെടുന്നില്ല. ഇതിന് ഭരണകൂടം മാത്രമല്ല സാഹിത്യകാരന്മാരും രാഷ്ട്രീയ കക്ഷികളും സാംസ്കാരിക പ്രവർത്തകരും എല്ലാമടങ്ങുന്ന നമ്മിൽ ഓരോരുത്തനും ഉത്തരവാദിയാണ്. മതം രത്നമാണെന്ന് ഞാൻ വിശ്വസിക്കുന്നു. പക്ഷേ, അതിനെ മൂടുകയും മലിനീകരിക്കുകയും ചെയ്യുന്ന ചെളിക്കട്ടയാണ് മത സംഘടനകൾ. സ്ഥാപനീകരണം, അമിതമായ ധനാർജ്ജനവും ധനവിനിയോഗവും, ആസൂത്രിതമായ മതപരിവർത്തനം—എന്നിവയെല്ലാം ചിന്താശക്തിയുള്ള മനുഷ്യൻെറ സ്വതന്ത്രമായ വിവേചനശീലത്തേയും തിരഞ്ഞെടുപ്പിനേയും മുരടിപ്പിക്കുന്നു. യശഃശരീരനായ വി.ടി. ഒരിക്കൽ എന്നോടു പറഞ്ഞു: ''പ്രസാദവിതരണവും ഭണ്ഡാരപ്പെട്ടിയും വേണ്ടെന്നു വച്ചാലേ അമ്പലം നന്നാകൂ'' എന്ന്. അമ്പലം മാത്രമല്ല നാടും യഥാർത്ഥ മതബോധവും രക്ഷപ്പെടണമെങ്കിൽ വി.ടി.യും എത്രയോ മുമ്പ് ടോൾസ്റേറായിയും ഗാന്ധിയും ചൂണ്ടിക്കാട്ടിയ ആ മാർഗ്ഗംതന്നെയാണ് ഇന്നും പോംവഴി. പക്ഷേ, നിർഭാഗ്യമെന്നു പറയട്ടെ, അത്തരം മതസംഘടനകൾക്കതീതമായി ചിന്തിക്കേണ്ട നമ്മുടെ ഇടതുപക്ഷ പ്രസ്ഥാനങ്ങൾ പോലും, അവയുടെ സൗഹാർദ്ദമേള നടത്തി ചാരിതാർത്ഥ്യമടയുകയാണ്.

രാജ്യത്തെ സമസ്തജനങ്ങളെയും താന്താങ്ങളുടെ സംഘടനകളിലേക്ക് മനംമാററിയെടുത്തെങ്കിലേ രക്ഷാമാർഗ്ഗം തെളിയൂ എന്ന് വിശ്വസിക്കുന്ന പത്തു മതസംഘങ്ങൾ ഒരു രാജ്യത്തുണ്ടെന്നു സങ്കല്പിക്കുക. അവയുടെ പ്രവർത്തനം എന്നെങ്കിലും സാഫല്യത്തിലണയുമോ? അത്തരമൊരു രക്ഷാമാർഗ്ഗം പ്രായോഗികമാണോ? മാത്സര്യവും ബലപ്രയോഗവും സമ്മർദ്ദ തന്ത്രങ്ങളുമല്ലേ അതിൽനിന്ന് ഉളവാകൂ? ഇന്നത്തെ അന്തഃഛിദ്രങ്ങളുടെ മൂലകാരണം മതമല്ല, മതങ്ങളുടെ സംഘവാസനകൾ ആണ്. നമ്മുടെ റിപ്പബ്ളിക്കിൻെറ മതേതരത്വം മതസംഘങ്ങളെമാത്രം കണക്കിലെടുക്കുന്നു. മതങ്ങളുടെ തേജസ്സായ ആധ്യാത്മികതയെ അത് ഒന്നുകിൽ വിസ്മരിച്ചിരിക്കുന്നു, അല്ലെങ്കിൽ അവഗണിച്ചിരിക്കുന്നു.

ഇന്ത്യയിലെ ഇന്നത്തെ നില ശ്രദ്ധിക്കുക. മതത്തിൻെറ മേലങ്കിയിട്ട നിരവധി ജാതി സംഘങ്ങൾ ആണ് സത്യത്തിൽ ഇന്ന് ഹിന്ദുമതം. ഇവരോടൊപ്പം രംഗത്തുള്ളത് ഇതര മതസംഘങ്ങളും. തലയെണ്ണി ശതമാനം തിട്ടപ്പെടുത്തി നോക്കുമ്പോൾ ഓരോന്നും അമ്പതിൽ താഴെ—എന്നു വച്ചാൽ ന്യൂനപക്ഷം—ആണെന്നു വരുന്നു. അതോടെ ന്യൂനപക്ഷങ്ങളുടെ സുരക്ഷാവാഞ്ഛയും പ്രത്യേകാവകാശബോധവും ഓരോ സംഘത്തിലും ഉടലെടുക്കുകയായി. സംഘനായകന്മാർക്ക് രാഷ്ട്രീയ നേതാക്കന്മാരെക്കാൾ പ്രാബല്യവും അധീശതയും സിദ്ധിക്കുന്നു. ഇന്നും നമ്മുടെ നാട്ടിൽ മതസംഘടനകൾക്കതീതമായ ഒരു സിവിൽ നിയമം നിലവിലില്ല

# അയോധ്യ ആർക്ക്?



അയോധ്യയിലെ ബാബ്റി മസ്ജിദ്

ച്ചന്നത് സംഗതി കൂടുതൽ വഷളാകാൻ സഹായകമാകുന്നു. നമ്മുടെ ജനാധിപത്യം ബാല്യദശ പോകട്ടെ ശൈശവദശപോലും കടന്നിട്ടില്ലെന്നത് എത്ര കഷ്ടം! കല്യാണത്തിനും സ്വത്ത് പിന്തുടർച്ചയ്ക്കുപോലും ഇവിടെ പൗരന്മാർക്കൊരു പൊതു നിയമം ഇല്ല!

ഇതിൻെറ ഫലമായി ഉള്ള നിയമംപോലും നിഷ്കർഷിച്ചു നടപ്പാക്കാനുള്ള ധാർമ്മികമായ, നൈതികമായ, അധികാരം ഭരണകൂടത്തിന് നഷ്ടമായിരിക്കുന്നു. നീതി നിർവ്വഹണാർത്ഥം ഒരാളെ കോടതിയിൽ കൊണ്ടുവരാനോ വിചാരണ ചെയ്യാനോ ശിക്ഷിക്കാനോ അഥവാ ബഹുമാനിച്ച് വെറുതെ വിടാനേ ഇന്ന് പൗരൻെറ സംഘബലം കണക്കിലെടുക്കണം എന്നതാണവസ്ഥ. നിരോധാനജ്ഞ ലംഘിക്കുന്ന ശങ്കരാചാര്യരെ അറച്ചറച്ചും ക്ഷമാപണപൂർവ്വവും ആനയിച്ച് അറസ്ററ് എന്ന പേരിൽ വിശ്രമ സൗധത്തിൽ സുഖവാസത്തിന് ഏർപ്പാടാക്കുന്നു. ഒന്നിലധികംതവണ വാറണ്ട് പുറപ്പെടുവിച്ചിട്ടും നമ്മുടെ ഉന്നതമായ കോടതിക്ക് ദില്ലി ഇമാമിനെ ന്യായപീഠത്തിനു മുന്നിൽ കൊണ്ടുവരാൻ പോലും കഴിഞ്ഞിട്ടില്ല'

നമ്മുടെ മതേതരത്വം, ഇങ്ങനെ അനുഭവത്തിൽ, നിറയേ തുളവീണ മൂടുപടമാണ്. അത് ചൂടിനടക്കുന്ന അധികൃതരുടേയും അധികാരമോഹികളുടേയും കറുത്ത മുഖം അതിനാൽ മറയുന്നില്ല. ''സെക്യുലറിസം'' ജപിക്കുന്ന നേതാവ് വാസ്തവത്തിൽ അർത്ഥമാക്കുന്നത് സ്വന്തം താല്പര്യത്തിൻെറ ''സെക്യുലറിസം'' (ഭദ്രത) മാത്രമാണെന്നു വന്നിരിക്കുന്നു അഡ്വാണിയും ബാജ്പേയിയും അരനൂററാണ്ടായി പറഞ്ഞുവരുന്ന കാര്യങ്ങൾ തന്നെയാണ് ഇപ്പോഴും പറയുന്നത്. ഉത്തര പ്രദേശത്തും ബീഹാറിലും അവയ്ക്ക് ആകർഷണം വർദ്ധിച്ചുവരുന്നുണ്ടെങ്കിൽ, കാരണം തേടേണ്ടത് മതേതരത്വ സങ്കൽപ്പത്തിൻെറ വ്യഭിചാരത്തിലാണ്.

യൂറോപ്പിൽ ലിബറലിസം എന്നറിയപ്പെടുന്ന ഉദാര സമീക്ഷണം ആണ് പൊതുജീവിതത്തിൽ ജനാധിപത്യത്തെ നിലനിർത്തുന്നതെന്ന് എല്ലാവർക്കുമറിയാം. നൂററാണ്ടുകളിലൂടെ മതസംഘങ്ങളെ നിലയ്ക്കുനിർത്താൻ പൊതുഭരണം വളർത്തിയെടുത്ത ശീലശിക്ഷണമാണ് ലിബറലിസം. പെരുവെള്ളംപോലെ അലച്ചെത്തി മുക്കുകയും പെരുവെള്ളം പോലെ തന്നെ ഇറങ്ങിത്താഴുകയും ചെയ്ത കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം കാതലായ കേടൊന്നും വരുത്താതെ ഇന്നും ആ ലിബറലിസം പുലരുന്നതു കൊണ്ടാണ് ഇംഗ്ളണ്ടിലും ഫ്രാൻസിലും ഒക്കെ പട്ടാളത്തിൻെറ മേൽക്കോയ്മ അധികാരത്തിൽ വരാത്തത്. ഇന്ത്യയിൽ നരസ്തുതിയിൽ നിന്ന് നാരായണ സ്തുതി (സമഷ്ടി പൂജ)യിലേക്കുള്ള വഴി എക്കാലത്തും തുറന്നു വച്ചുപോന്നത് വ്യാസനും കബീറും ടാഗോറും അരവിന്ദനും ഒക്കെ നിയമേന പുലർത്തിയിരുന്ന ആധ്യാത്മികതയാണ്. ഇവരാരും സംഘവാസനകളിൽ ഒതുങ്ങിയവരല്ല. ഇവർ തരുന്ന ഉദാര സമീക്ഷണമാണ് നമ്മുടെ ജനാധിപത്യത്തിൻെറ ആധാരം. ഈ ആധ്യാത്മികതയെ നിരീശ്വരമായ മതേതരത്വത്തിൽനിന്നു തിരിച്ചറിയണം; അതിനെ മതബോധമെന്നു തെററായി വിളിക്കപ്പെടുന്ന സംഘവാസനയിൽനിന്നും വേർതിരിച്ചുൾക്കൊള്ളണം.

ഇന്നത്തെ ദുർഭഗമായ പരിതസ്ഥിതിയിൽ ഒരു ഭാഗത്ത് രാഷ്ട്രീയ കക്ഷികൾ ജാതി വോട്ടു ബാങ്കുകളുടെ തറയിൻമേൽ പൊടിച്ചു വളരുകയും മറുഭാഗത്ത് ജാതി സംഘടനകൾ രാഷ്ട്രീയ മേൽവിലാസങ്ങളോടെ പടർന്നു പൊന്തുകയും ചെയ്യുന്നത് എവിടേയും കാണാം. ഫലമോ? നമ്മുടെ മതേതരത്വ വ്യായാമം കേവലം സംഘടനാ പ്രീണനമായി കലാശിക്കുന്നു; സർവ്വാന്തര്യാമിയായ അധ്യാത്മ ചൈതന്യത്തിൻെറ സ്പർശം അതിൽ ഇല്ല. സാഹിത്യകാരൻെറ ധാർമ്മിക പ്രതികരണം പോലും ആ നിലയിലേക്ക് താഴുന്നത് നമുക്കു കാണേണ്ടിവരുന്നു. പോയ ഏതാനും വർഷങ്ങളിൽ തിരുമുറിവു വിവാദം, റുഷ്ദി ഭീഷണി, ഹശ്മിവധം, ത്യാനെൻമെൻ കൂട്ടക്കൊല തുടങ്ങിയ പ്രശ്നങ്ങളിൽ എഴുത്തുകാരുടെ കൂട്ടായ പ്രതികരണം ഒന്നിനൊന്നു വത്യസ്തമായിരുന്നുവല്ലോ. സ്വാതന്ത്ര്യത്തെ അങ്ങനെതന്നെ കാണാനുള്ള, അതിന്മേലുള്ള കയ്യേററത്തെ മുൻപിൻ നോക്കാതെ ചെറുക്കാനുള്ള സരളമായ കാഴ്ചപ്പാട് എഴുത്തുകാരനും കൈമോശം വന്നുകൊണ്ടിരിക്കുന്നു. അവനേയും സംഘവാസനകൾ നിയന്ത്രിക്കുന്നു. ദലായ്ലാമയും ആയിരക്കണക്കിന് അനുയായികളും ഗൗതമ ബുദ്ധൻെറ നാട്ടിൽ ഇന്നും അഭയാർത്ഥികൾ! ആരെയും അത് അലട്ടുന്നില്ല. സംഘവാസനകൾ ചിതലരിക്കുന്നത് നമ്മുടെ ചിരാർജ്ജിതമായ ധാർമ്മിക ബോധത്തിന്മേൽ ആണ്. യഥാതഥമായ ആത്മീയതയെ അത് കെടുത്തുന്നു.

**എന്തുകൊണ്ട് അയോധ്യയിലെ തർക്കഭൂമി രാമകൃഷ്ണാശ്രമത്തിന് വിട്ടുകൊടുത്തുകൂടാ? അവിടെ ഒരു സർവധർമ്മദേവാലയം ഉയർന്നുവരട്ടെ. ഒരു സാധനാസമുച്ചയം പുലരട്ടെ.**

മറിച്ചായിരുന്നു കഥയെങ്കിലോ? ഒരുനിമിഷം വൈലോപ്പിള്ളി മാസ്റ്ററോടൊപ്പം സ്വപ്നം കാണാൻ എന്നെ അനുവാദിക്കുക: ''പോംവഴി പക്ഷേ, മറെറാരു വിധമായിരുന്നെങ്കിൽ!'' നാൽപ്പതുകൊല്ലക്കാലത്തെ നമ്മുടെ ജനാധിപത്യ പരിശീലനം, നിരീശ്വരമായ മതേതര സങ്കല്പത്തിനുപകരം, സർവ്വമത സാരാംശമായ ആധ്യാത്മിക സത്യത്തിൽ ചുവടൂന്നിയിരുന്നുവെങ്കിലോ? എങ്കിൽ നടേ സൂചിപ്പിച്ച ആ സർവ്വമത ക്ഷേത്രം എന്ന പരിഹാരം അയോധ്യയിൽ നടപ്പാക്കാൻ അമാന്തമൊട്ടും വേണ്ടിവരില്ലായിരുന്നു. ഇതൊക്കെ മനപ്പായസം അല്ലേ? നിങ്ങൾ ചോദിക്കാം. അങ്ങനെയൊരു സർവ്വമത ക്ഷേത്രം എവിടെ? കോട്ടയ്ക്കലെ കൈലാസ മന്ദിരത്തിലെന്നപോലെ ചില ഒററപ്പെട്ട അമ്പലങ്ങളിലല്ലേ കുരിശും ചന്ദ്രക്കലയും വച്ചുകാണുന്നുള്ളു? അല്ലല്ലോ—ഇന്ത്യയിലെല്ലായിടത്തും എന്നല്ല, അഞ്ചു വൻകരകളിലും പടർന്നു പുഷ്പിച്ചിട്ടുള്ള ശ്രീരാമകൃഷ്ണ ദേവാലയങ്ങളിൽ ഒന്നു ചെന്നു നോക്കൂ! ജന്മം കൊണ്ടെന്നല്ല അനുഷ്ഠാനം കൊണ്ടും നാനാമതങ്ങളിൽപ്പെടുന്ന സാധു സന്യാസിമാർ സ്വധർമ്മം വിടാതെതന്നെ അവിടെ തപോവൃത്തിയിൽ മുഴുകുന്നതു കാണാം. ക്രിസ്തുദേവൻേറയും നബി തിരുമനസ്സിലേയും ഉദാരമായ അരുളപ്പാടുകൾ അവിടെ അർത്ഥവത്തായി മുഴങ്ങുന്നതു കേൾക്കാം; ആരാധനയും ആസ്വദിക്കാം. കാരണമുണ്ട്. രാമനേയും കൃഷ്ണനേയും എന്നല്ല തനിക്കുമുമ്പ് അവതരിച്ച ഓരോ ഈശ്വരപുരുഷനേയും ജഗന്മായയേയും അതത് സാധനാശൈലിയിൽത്തന്നെ തേടിയറിയുകയും സാക്ഷാത്കരിക്കുകയും ചെയ്ത പരമഹംസാനുഭൂതിയാണ് വിവേകാനന്ദൻെറ മൂലധനം. അത് പങ്കുവച്ചു പൊലിപ്പിക്കാനും രാഷ്ട്രത്തെ രക്ഷിക്കാനും വേണ്ടിയാണ് അദ്ദേഹം രാമകൃഷ്ണാശ്രമങ്ങൾ ആരംഭിച്ചത്. ആധുനിക ഭാരതത്തെ അതിൻെറ ഇരുണ്ട കൊളോണിയൽ മയക്കത്തിൽ നിന്നുതച്ചുണർത്തിയ ആദ്യത്തെ സ്വദേശാഭിമാനിയും ജനമനസ്സുകളുടെ സംഘാടകനും അദ്ദേഹം തന്നെ. രാഷ്ട്രപിതാവ് ഗാന്ധിജിയാണെങ്കിൽ നമ്മുടെ രാഷ്ട്ര ഭർദൈവതം(National Saint) രാമകൃഷ്ണ പരമഹംസരാകുന്നു. ബഹുവർണ്ണ ബന്ധുരമായ നമ്മുടെ രാഷ്ട്രമനസ്സിൻെറ എല്ലാ ഘടകങ്ങൾക്കും ഭാഗഭാഗിത്വം ഉള്ള ഒരേ ഒരാത്മീയ പ്രസ്ഥാനം വിവേകാന്ദൻ തുടങ്ങിവച്ച പ്രസ്ഥാനം തന്നെ. ഇന്ത്യ പല രാഷ്ട്രങ്ങളുടെ ഒരു മിശ്രിതമാണ് എന്നൊക്കെ അടുത്ത കാലം വരെ വിശ്വസിച്ചുപോന്ന നമ്മുടെ ഇടതുപക്ഷ കക്ഷികൾ, അതെല്ലാം വലിച്ചെറിഞ്ഞ് ദേശീയൈക്യത്തിൻെറ പേരിൽ മാത്രം വോട്ടുചോദിക്കേണ്ടിവന്നപ്പോൾ, വിവേകാനന്ദനെ കണ്ടെത്തുകയാണുണ്ടായത്. ഇത് ശ്രദ്ധേയമാകുന്നു. വിവേകാനന്ദൻ തന്നെയാണ് ഇന്ത്യയുടെ ഹൃദയത്തിലേക്കുള്ള ഏററവും വിശ്വാസ്യനായ വഴികാട്ടി.

എന്തുകൊണ്ട് അയോധ്യയിലെ തർക്കഭൂമി രാമകൃഷ്ണാശ്രമത്തിന് വിട്ടുകൊടുത്തു കൂടാ?. അവിടെ ഒരു സർവ്വധർമ്മ ദേവാലയം ഉയർന്നുവരട്ടെ. ഒരു സാധനാസമുച്ചയം പുലരട്ടെ. ഹിന്ദു സഹോദരന്മാരും മുസ്ലിം സഹോദരന്മാരും മണ്ണിൻമേലുള്ള പിടിവാശി ഉപേക്ഷിച്ച് പൊന്നിനും പൊന്നായ ആത്മചൈതന്യത്തെ കുടിയിരുത്തട്ടെ. രാമനും കൃഷ്ണനും ബുദ്ധനും അള്ളാവും മിശിഹയും മാത്രമല്ല ഗാന്ധിയും ജയപ്രകാശും എണ്ണമററ പുണ്യാത്മാക്കളും തങ്ങളുടെ സാന്നിധ്യം കൊണ്ട് അവിടം അനശ്വരമാക്കും. നാടു രക്ഷപ്പെടും.



# പരാക്രമം പരിസ്ഥിതിവാദികളോടോ?

ആർ.വി.ജി. മേനോൻ

**ഇരുപത്തൊന്നാം നൂററാണ്ടിൽ സൗരോർജ്ജവും കാററും തിരമാലയും മററും നമ്മെ വളരെയേറെ തുണയ്ക്കുമെങ്കിലും ഉടനടിയുള്ള പ്രശ്നങ്ങൾക്ക് അവ മതിയാവുമെന്ന് ആരും പറയുന്നില്ല. പക്ഷേ, ഇവയെ കൊച്ചാക്കി കാണിച്ച് അമ്പേ തള്ളിക്കളയുന്ന ഒരു പ്രചരണം ഉത്തരവാദപ്പെട്ട ഒരു സർക്കാർ മാദ്ധ്യമത്തിലൂടെ വന്നത് കഷ്ടം തന്നെ.**

കുറച്ചുനാൾ മുമ്പ് കേരളാ സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡിനുവേണ്ടി കേരളാ സ്റ്റേറ്റ് ഫിലിം ഡവലപ്മെൻറ് കോർപ്പറേഷൻ നിർമ്മിച്ച ''ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്ക്'' എന്ന ഒരു ചിത്രം തിരുവനന്തപുരം ദൂരദർശൻ പ്രക്ഷേപണം ചെയ്യുകയുണ്ടായി. കൊച്ചുവെളുപ്പാൻകാലത്ത് ഉറക്കമുണർന്ന് പഠിക്കാൻ ശ്രമിക്കുന്ന സ്കൂൾ കുട്ടികളെ വശംകെടുത്തും വിധം കണ്ണുചിമ്മുന്ന ലൈറ്റ്, അടിയന്തിര ശുശ്രൂഷയ്ക്കായി രോഗിയെ കൊണ്ടുപോകുമ്പോൾ ഇടയ്ക്കുവച്ച് പണിമുടക്കുന്ന ലിഫ്റ്റ്, ജീവൻ കൈയിലെടുത്തുള്ള ശസ്ത്രക്രിയയ്ക്കിടയിൽ ചതിക്കുന്ന വൈദ്യുതദീപങ്ങൾ, ജോലിത്തിരക്കിനിടയിൽ അലോസരപ്പെടുത്തും വിധം ചലനമറ്റുപോകുന്ന ഫാൻ, വ്യവസായശാലകളിലെ തുടർച്ചയായ പ്രവർത്തനത്തിനിടയ്ക്ക് നിശ്ചേതനമാകുന്ന യന്ത്രങ്ങൾ... ഇങ്ങനെ നമുക്കു സുപരിചിതമായ കുറേ ദൃശ്യങ്ങളാണാദ്യം.

ഇതെന്താണ് വൈദ്യുതബോർഡ് സ്വന്തം പാളിച്ചകളെയും വിഴ്ചകളെയും ഇങ്ങനെ പരസ്യപ്പെടുത്തുന്നത് എന്ന് നാം അദ്ഭുതം കൂറുമ്പോൾ, അതാ ഇലക്ട്രിസിറ്റി ബോർഡിൻെറ പി.ആർ.ഒ. സ്ക്രീനിൽ പ്രത്യക്ഷപ്പെടുന്നു. ഇപ്പോഴത്തെ നമുക്ക് വൈദ്യുതി കമ്മിയാണെന്നും, ഇരുപത്തൊന്നാം നൂറ്റാണ്ടാവുമ്പോഴേക്കും നമുക്ക് ഇന്നത്തേതിൻെറ മൂന്നിരട്ടി വൈദ്യുതി വേണ്ടിവരുമെന്നും, അതിനുവേണ്ടി ബോർഡ് കൊണ്ടുവരുന്ന പദ്ധതികളെയെല്ലാം അട്ടിമറിക്കുന്നത് ഇന്നാട്ടിലെ പരിസ്ഥിതിവാദികളാണെന്നും അദ്ദേഹം നമ്മോടു പറയുന്നു. നേരത്തെ കാണിച്ച കുഴപ്പങ്ങളുടെയെല്ലാം ഉത്തരവാദിത്തം ആർക്കാണെന്ന് അതോടെ വ്യക്തമായല്ലൊ. പോരാ. ഇനിയുമുണ്ട് കല്ലല്ലാത്ത കരളുള്ളവരുടെയെല്ലാം കണ്ണുനനയ്ക്കുന്ന ദൃശ്യങ്ങൾ. ചിമ്മിനിപോലുമില്ലാത്ത ഒരു മണ്ണെണ്ണവിളക്കിൻെറ ഇത്തിരിവെട്ടത്തിൽ പാഠംവായിക്കുന്ന ഒരു പാവം പെൺകുഞ്ഞിൻെറ പുകയേറ്റുകലങ്ങിയ കണ്ണുകൾ. (പത്തുനാല്പതു കൊല്ലം മുമ്പ് ഈ ലേഖകനും മണ്ണെണ്ണവിളക്കത്താണ് പഠിച്ചിരുന്നത്. പക്ഷേ അന്നൊക്കെ ചിമ്മിനിയുള്ള വിളക്കുകളായിരുന്നു സാധാരണം. ഇന്ന് പാവപ്പെട്ടവർക്ക് അതുപോലും വാങ്ങാൻ കഴിവില്ലാത്ത അവസ്ഥയിലേക്ക് നമ്മുടെ വികസനം പുരോഗമിച്ചു എന്നാണ് നാം മനസ്സിലാക്കേണ്ടത്!) തീർന്നില്ല, പണികിട്ടാനായ് പടയണിചേരുന്ന അസ്വസ്ഥരായ യുവാക്കളുടെ ഉയരുന്ന മുഷ്ടികൾ. ഇതിനിടെ, വൈദ്യുതപദ്ധതിക്കുവേണ്ടി കാടുമുക്കുന്നതിനെതിരെ അക്കാദമിക് പ്രസംഗം നടത്തുന്ന ഒരു 'ബുദ്ധിജീവി' പരിസ്ഥിതി പ്രേമിയും.

''റേസ് റ്റു സേവ ദ പ്ളാനറ്റ്'' പോലെ, നമ്മെ ചിന്തിക്കാൻ നിർബ്ബന്ധിക്കുന്ന, കുട്ടികളുടെ പോലും ശ്രദ്ധ ആകർഷിക്കുകയും വീക്ഷണരീതികളെ രൂപപ്പെടുത്തുകയും ചെയ്യുന്ന, ചില വിശിഷ്ടചിത്രങ്ങൾ കാണിച്ചുതന്ന ദൂരദർശൻ തന്നെ, ഏട്ടിലപ്പിടിയാണെങ്കിലും പയറ്റിലിപ്പിടിയേ പറ്റുകയുള്ളു എന്ന് നമ്മെ ഓർമ്മിപ്പിക്കാനാണോ ആവോ ഇത്തരം സൃഷ്ടികളും കൂടി പ്രക്ഷേപണം ചെയ്യുന്നത്! കഥയിലും കലയിലും ചോദ്യമില്ലെങ്കിലും, ആശയതലത്തിൽ പരിസ്ഥിതിസംരക്ഷണ മന്ത്രം പതിവായി ഉരുക്കഴിക്കയും, പ്രായോഗികതലത്തിൽ ''ബിസിനസ്സ് മുറപോലെതന്നെ'' എന്ന മട്ടിൽ കാര്യങ്ങൾ നീക്കുകയും ചെയ്യുന്നത് നമ്മുടെ വൈരുദ്ധ്യാത്മക ജീവിതത്തിൻെറ ഭാഗമായിത്തീരുന്നുവോ എന്ന ഭയം കാരണം ചില കാര്യങ്ങൾ ചൂണ്ടിക്കാണിക്കാതെ തരമില്ല.

വൈദ്യുതി ക്ഷാമവും വൈദ്യുതി മുടങ്ങലും രണ്ടാണ്. ചിത്രത്തിൽ കാണിക്കുന്ന എല്ലാ കറൻറ് കുഴപ്പങ്ങളും കാര്യക്ഷമതയില്ലാത്ത ഒരു വിതരണസംവിധാനത്തിൻെറ ലക്ഷണങ്ങളാണ്. എത്രയെത്ര പുതിയ പദ്ധതികൾ വന്നാലും ശരി ഇത്തരം തകരാറുകൾ ഉണ്ടാകാതിരിക്കണമെങ്കിൽ അതിനു ചികിത്സ വേറെ ചെയ്യണം. ഇത് അറിയാത്തവരല്ല നമ്മുടെ എഞ്ചിനീയർമാർ.

ചിമ്മിനിയില്ലാത്ത മണ്ണെണ്ണവിളക്കത്തു വായിക്കുന്ന കുഞ്ഞിൻെറ കണ്ണുരക്ഷിക്കാനും പരിസ്ഥിതിവാദമല്ല തടസ്സം. ശബരിഗിരിക്കും ഇടുക്കിക്കും ശേഷമുള്ള കുറെ വർഷങ്ങളിൽ മിച്ചമുണ്ടായിരുന്ന വൈദ്യുതി അയൽ സംസ്ഥാനങ്ങൾക്കു വിറ്റുകാശാക്കിയവരാണ് നമ്മൾ. കേരളത്തിലെ ചെറുകിട ഉപഭോക്താക്കൾക്ക് വീതംവയ്ക്കുന്നതിനെക്കാൾ ബോർഡിനു ലാഭം തമിഴ്നാടിന് മൊത്തമായി വിൽക്കുന്നതാണെന്ന് പരസ്യമായി പ്രസ്താവിച്ച അധികാരികളാണ് അന്ന് നമുക്കുണ്ടായിരുന്നത്. സമ്പൂർണ്ണ ഗ്രാമവൈദ്യുതീകരണലക്ഷ്യം എന്നോ നേടിക്കഴിഞ്ഞ കേരളത്തിൽ ഇന്നും പകുതിയോളം വീടുകളിൽ വൈദ്യുതി വെളിച്ചം എത്തിക്കാൻ നമുക്ക് കഴിയാതിരിക്കുന്നതിൻെറ പ്രധാനകാരണം ഈ സമീപനമാണ്.

കേരളത്തിലെ രൂക്ഷമായ തൊഴിലില്ലായ്മ തീർക്കാൻ വ്യവസായരംഗത്തെ മാന്ദ്യത മാറ്റിയേ തീരു. പക്ഷേ, ഈ പ്രതിസന്ധി വൈദ്യുതിക്ഷാമത്തിൻെറ ഫലമാണെന്നുള്ള അതിലളിതവല്കൃതമായ കുറ്റാരോപണം ഇലക്ട്രിസിറ്റി ബോർഡ് എന്തിന് സമ്മതിച്ചു കൊടുക്കണം? മുമ്പേ സൂചിപ്പിച്ച വൈദ്യുതി സമൃദ്ധിയുടെ നാളുകളിൽ ഇവിടെ എത്ര മാത്രം വ്യവസായവികസനം നടന്നു? എന്തിന്, ഇന്നുപോലും, തെക്കേ ഇന്ത്യയിൽ ഏറ്റവും കുറഞ്ഞ നിരക്കിന്, ഏറ്റവും കുറവ് പവർകട്ടോടുകൂടി, വ്യവസായങ്ങൾക്ക് വൈദ്യുതി നല്കുന്ന സംസ്ഥാനം കേരളമാണെന്നുള്ളതിൽ കെ.എസ്.ഇ.ബിക്ക് അഭിമാനിക്കരുതോ? എന്നിട്ടും ഇവിടെ പുതിയ വ്യവസായങ്ങൾ വരാൻ മടിക്കുന്നതും, ഉള്ളവ വളരാത്തതും, പലതും മറുനാട്ടിലേക്ക് ചേക്കേറുന്നതും നാം കാണുന്നു. താരതമ്യേന കൂടുതൽ വൈദ്യുതിക്ഷാമമുള്ള തമിഴ്നാട്ടിലും കർണ്ണാടകത്തിലും വ്യവസായവല്ക്കരണം പുരോഗമിക്കുന്നുമുണ്ട്. ഈ സമസ്യയുടെ യഥാർത്ഥ പൂരണം കണ്ടെത്തി സമഗ്രപരിഹാരം ചെയ്യുന്നതിനു പകരം ഇലക്ട്രിസിറ്റി ബോർഡിനെ പഴിചാരുന്നത് പലർക്കും പലപ്പോഴും സൗകര്യമാകാം. പക്ഷേ, അതിന് ബോർഡിൻെറ പി.ആർ.ഒ. കൂട്ടുനില്ക്കേണ്ടതുണ്ടോ? അതോ പരിസ്ഥിതിവാദികൾക്കെതിരെ ജനവികാരം കൈയിൽ കിട്ടിയപ്പോൾ ആവേശം കൊണ്ടു സ്വധർമ്മം മറന്നതോ?

സൈലൻറ്വാലി പദ്ധതിയുടെ ദോഷവശങ്ങൾ ബോദ്ധ്യമായപ്പോൾ അത് വേണ്ടെന്നു വച്ച് അവിടം ഒരു ''ബയോസ്ഫിയർ

## മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതൃത്വത്തിലുള്ള ഇടതുമന്ത്രിസഭ അധികാരത്തിൽ വന്നിട്ട് നാല് കൊല്ലം പിന്നിടുന്നു

# പുതിയൊരു ഭരണശൈലി
# പുതിയൊരു ജീവിതരീതി
# വാഗ്ദാനങ്ങൾ ഏതുവരെ നിറവേറാൻ കഴിഞ്ഞു?

## രാഷ്ട്രീയത്തിനതീതമായ ഭരണ പ്രവർത്തനങ്ങളെപ്പറ്റി സവിസ്തരമായൊരന്വേഷണവും വസ്തുനിഷ്ഠമായ വിലയിരുത്തലും

# ചൊല്ലും ചെയ്തിയും

# കലാകൗമുദിയിൽ

റിസർവ്'' ആക്കാൻ സർക്കാർ തന്നെ തീരുമാനിച്ചതാണെങ്കിലും, അത് പരിസ്ഥിതിവാദക്കാർ ചെയ്ത എന്തോ ജനദ്രോഹമാണെന്ന വിചാരമാണ് പലർക്കും. വൈദ്യുതിക്ഷാമം അനുഭവപ്പെടുമ്പോഴൊക്കെ ഇപ്പോഴും അവർ സൈലൻറ്വാലിയെ ചൊല്ലി വിലപിക്കുന്നു. പക്ഷേ, ഒഴിവാക്കാനാവുന്ന പ്രേഷണവിതരണച്ചോർച്ചകളിലൂടെ അതിലേറെ വൈദ്യുതി ആർക്കുമില്ലാതെ പോകുന്നത് പരിസ്ഥിതിവാദികളുടെ കുറ്റമല്ലല്ലോ. 27 ശതമാനത്തിൽ കുറയാത്ത ഈ നഷ്ടം ദേശീയ ശരാശരിയായ 17 ശതമാനമായി കുറച്ചാൽതന്നെ (അന്താരാഷ്ട്ര നിലവാരം ഏഴോ എട്ടോ ശതമാനം മാത്രമാണെന്നോർക്കുക) പുതിയൊരു പൂയംകുട്ടിക്കു പകരം വയ്ക്കാൻ അതു മതിയാകും. ചെലവ് അത്രത്തോളം വരില്ലതാനും. അടുത്തകാലത്തായി ഈ രംഗത്ത് സവിശേഷശ്രദ്ധ പതിഞ്ഞുകാണുന്നുണ്ടെന്നുള്ളത് സന്തോഷപൂർവ്വം രേഖപ്പെടുത്തട്ടെ. പക്ഷേ ഇതു നേരത്തെ ചെയ്യാതിരുന്നതിന്റെ ഫലമല്ലേ ഇപ്പോഴത്തെ കമ്മി?

ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ സൗരോർജ്ജവും കാറ്റും തിരമാലയും മറ്റും നമ്മെ വളരെയേറെ തുണയ്ക്കുമെങ്കിലും ഉടനടിയുള്ള പ്രശ്നങ്ങൾക്ക് അവ മതിയാവുമെന്ന് ആരും പറയുന്നില്ല. പക്ഷേ, ഇവയെ കൊച്ചാക്കിക്കാണിച്ച് അപ്പാടെ തള്ളിക്കളയുന്ന ഒരു പ്രചരണം ഉത്തരവാദപ്പെട്ട ഒരു സർക്കാർ മാദ്ധ്യമത്തിലൂടെ വന്നത് കഷ്ടം തന്നെ. തമിഴ്നാട്ടിൽ നൂറുകണക്കിന് കാറ്റാടിയന്ത്രങ്ങളിലൂടെ 16 മെഗാവാട്ട് വൈദ്യുതി ഉത്പാദിപ്പിക്കുമ്പോൾ (താമസിയാതെ ഇത് 100 മെഗാവാട്ടായി വർദ്ധിക്കും) നമ്മുടെ ഇലക്ട്രിസിറ്റി ബോർഡ് കോട്ടമലയിൽ സ്ഥാപിച്ച യന്ത്രം മാത്രം വേണ്ടവിധം പ്രവർത്തിക്കാത്തതിന്റെ യഥാർത്ഥകാരണം വ്യക്തമാക്കാൻ ബോർഡിന്റെ പി.ആർ.ഒയ്ക്കുള്ള പ്രയാസം മനസ്സിലാക്കാം. പക്ഷേ, ''പാലക്കാടൻ കാറ്റ് വൈദ്യുതി ഉത്പാദനത്തിന് മതിയാകില്ല'' എന്ന് അതിനു പഴിചാരുന്നത്, സത്യവിരുദ്ധം മാത്രമല്ല, പ്രകൃതി കനിഞ്ഞുനല്കിയ ഒരു അനുഗ്രഹത്തോടുള്ള അവഹേളനവുമായിപ്പോയി.

ബോംബെ ഹൈയിൽ ഓരോവർഷവും പാഴാക്കി കത്തിച്ചുകളയുന്ന 1800 കോടി രൂപയുടെ ഗ്യാസ് കേരളത്തിലെത്തിച്ച് വൈദ്യുതി ഉത്പാദനം നടത്തുന്നതിനും ഒരു പരിസ്ഥിതിവാദിയും എതിരല്ല. എന്നുമാത്രമല്ല, ഇക്കാര്യത്തിൽ നാം വേണ്ടത്ര ശുഷ്കാന്തി കാണിക്കുന്നില്ല എന്നതാണ് ജനകീയ ശാസ്ത്രസംഘടനകളുടെ പരാതി.

കല്ക്കരി താപവൈദ്യുതനിലയത്തിന്റെ കാര്യമാണെങ്കിൽ, ജനകീയ ശാസ്ത്രസംഘടനകൾ അതിനുവേണ്ടി വാദിച്ചിരുന്നപ്പോഴൊക്കെ ഇലക്ട്രിസിറ്റി ബോർഡാണ് അതിനെതിരു നിന്നിരുന്നതെന്നതല്ലേ വാസ്തവം? അവസാനത്തുള്ളി വെള്ളം വരെ ഉപയോഗപ്പെടുത്തിയിട്ടു മതി താപപദ്ധതികൾ എന്നതായിരുന്നു അന്നത്തെ നിലപാട്. ഇപ്പോഴും കായംകുളം പദ്ധതിയെപ്പറ്റിയുള്ള ആശങ്കകൾ ദൂരീകരിക്കാൻ ഭാവനാത്മകമായ പരിപാടികൾ ആവിഷ്കരിക്കുന്നതിനുപകരം പരിസ്ഥിതിവാദികളെ പരിഹസിക്കാനും ഒറ്റപ്പെടുത്താനുമുള്ള പ്രവണതയാണല്ലോ കാണുന്നത്. കായംകുളം താപനിലയത്തിന്റെ പാരിസ്ഥിതികാഘാത പഠനവിവരങ്ങൾ ജനങ്ങളുമായി പങ്കുവച്ചാൽ തന്നെ അടിസ്ഥാനമില്ലാത്ത ആശങ്കകൾ മാറില്ലേ? സ്തുത്യർഹമായ നിലയിൽ പരിസരദൂഷണം നിയന്ത്രിക്കുന്ന തൂത്തുക്കുടി താപനിലയത്തിലേക്ക് കുറേ പഠനയാത്രകൾ, സൗജന്യമായി തന്നെ, ബോർഡിന് സംഘടിപ്പിച്ചു കൂടേ? സ്വന്തം വാസസ്ഥലത്തേയും പറ്റിയുണ്ടാകാവുന്ന സ്വാഭാവികമായ ആശങ്കകളെ അനുഭാവപൂർവ്വം പരിഗണിച്ച് വസ്തുസ്ഥിതികൾ പറഞ്ഞു മനസ്സിലാക്കി ജനങ്ങളുടെ വിശ്വാസം ആർജ്ജിക്കുക എന്നതല്ലേ പബ്ളിക് റിലേഷൻസിന്റെ തത്വം?

കായംകുളം താപനിലയത്തെ പറ്റി ഏറ്റവും അധികം തെറ്റിദ്ധാരണയും ഭയാശങ്കയും പരത്തിയ പ്രസ്താവനചെയ്തത് ഒരു പരിസ്ഥിതിവാദിയുമായിരുന്നില്ല, അറ്റോമിക് എനർജി കമ്മീഷൻ ചെയർമാൻ ആയിരുന്നു (കലാകൗമുദി: മാർച്ച് 4, 1990). അതിനു മറുപടിയായി ഇലക്ട്രിസിറ്റി ബോർഡിന്റെ പി.ആർ.ഒ. എന്തു ചെയ്തു എന്നു ചോദിക്കുന്നില്ല. ഒന്നുമാത്രം പറയട്ടെ: ''പരാക്രമം പരിസ്ഥിതി വാദികളോടല്ല വേണ്ടൂ!''.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ആലപ്പുഴെ സനാതനധർമ്മ വിദ്യാലയത്തിലാണ് ഞാൻ ഫോസ്റ്റ്, സെക്കൻഡ് ഈ ക്ളാസ്സുകളിൽ പഠിച്ചത്. ഓർമ്മ വഞ്ചിക്കുന്നില്ലെങ്കിൽ 1933, 1934 എന്നീ വർഷങ്ങളാണെന്നു പറയാം. കൂടെ പഠിച്ചവരെയൊക്കെ മറന്നുപോയിരിക്കുന്നു. രണ്ടു ക്ളാസ്സുകളിലും സ്നേഹിതനായിരുന്നു ചിത്രകലാവിദഗ്ദ്ധനായ എ. നടരാജൻ. നാല്പത്തഞ്ചുവർഷങ്ങൾക്കു ശേഷം അദ്ദേഹത്തെ സനാതനധർമ്മ കൊളിജിലെ ഇംഗ്ളീഷ് പ്രൊഫെസറായി കണ്ടു. സെക്കൻഡ് ഫോമിൽ രണ്ടുകൂട്ടുകാരന്മാർകൂടി ഉണ്ടായിരുന്നു. കളർകോട്ട് നിന്നു വന്ന മാധവൻനായർ; രണ്ടാമത്തെയാൾ ഹാസ്യനടനായിരുന്ന തിരുവാമ്പാടി പാച്ചുപിള്ളയുടെ മകൻ. അദ്ദേഹത്തിന്റെ പേര് ഓർമ്മയിൽ നിന്നു ഓടിപ്പോയിരിക്കുന്നു. ആ ക്ളാസ്സിലെ ഒരു പെൺകുട്ടിയെ നല്ല ഓർമ്മയുണ്ട്. പേരു ചിന്മയീദേവി. ആ കുട്ടിയെ മറക്കാതിരിക്കാൻ കാരണമുണ്ട്. ക്ളാസ്സ് കയറ്റം കിട്ടി സെക്കൻഡ് ഫോമിൽ ചെന്നദിവസം. അടുത്തിരുന്ന ഒരു വിദ്യാർത്ഥി ആ പെൺകുട്ടിയെ മറ്റാരും കാണാതെ ചൂണ്ടിക്കാണിച്ചിട്ട് എന്നോടു പറഞ്ഞു. ''ബെല്ലടിച്ചു കഴിഞ്ഞാൽ ആ കുട്ടി കേൾക്കെ ഐ.സി.എസ് എന്നുപറയണം. പറഞ്ഞാൽ മുട്ടായിവാങ്ങിത്തരാം.'' ക്ളാസ്സ് കഴിഞ്ഞു. പെൺകുട്ടികൾ ക്ളാസ്സിൽ നിന്നിറങ്ങിപ്പോകുമ്പോൾ ഞാൻ ചിന്മയീദേവിയുടെ അടുത്തുചെന്ന് ഐ.സി.എസ് എന്നു പറഞ്ഞു. ആ കുട്ടി നേരേപോയതു ഹെഡ്മാസ്റ്ററുടെ മുറിയിലേക്കാണ്. ഉടനെ തന്നെ അദ്ദേഹം ഒരു വലിയ ചൂരലുമായി എത്തി. മഞ്ചേരിരാമകൃഷ്ണയ്യർ എന്ന മഹായശസ്കനായ ഹെഡ്മാസ്റ്റർ. സത്വശക്തി പ്രതിഫലിക്കുന്ന വലിയ മുഖം. അതിലെ തീക്ഷ്ണങ്ങളായ കണ്ണുകൾ. വേഷം പാളത്താറ്. ഷർട് വിദ്യാർത്ഥികൾ കണ്ടു രസിച്ചുകൊള്ളട്ടെ എന്നു കരുതി കോട്ടിന്റെ (കൗട്ട് എന്നു ശരിയായ ഉച്ചാരണം) ഒരു ബട്ടണും ഇടില്ല. അതിന്റെ രണ്ടറ്റവും ചിറകുകൾ പോലെ വീശും സാറ് നടന്നു വരുമ്പോൾ. ''ആരടാ അവൻ?'' എന്ന് വിദ്യാലയം കിടുങ്ങുന്നമട്ടിൽ ഒരു ചോദ്യം. പേടിച്ചു വിറച്ചുനിന്ന എന്നെ ആനിബെസൻറ് ഹോളിലെ പ്ളാറ്റ്ഫോമിലേക്കു ചൂരലുകൊണ്ടുള്ള ഒരടിയോടുകൂടി കയറ്റി. വിദ്യാലയത്തിലെ കുട്ടികളെയെല്ലാം താഴെ ബഞ്ചുകളിലിരുത്തി. ''പേരെന്തടാ, കൃഷ്ണൻനായർ, നീട്ടെടാ കൈ.'' ഞാൻ വലതു കൈനീട്ടി. മൂന്നു അടി. ഇടതുകൈയിൽ മൂന്ന്. കൈ രണ്ടും പൊട്ടി. പില്ക്കാലത്ത് ഐ.ജിയായി റിട്ടയർ ചെയ്ത ശ്രീ. എൻ.ചന്ദ്രശേഖരൻനായർ അന്ന് അവിടെ പൊലീസ് ഇൻസ്പെക്ടറായിരുന്നു. അദ്ദേഹത്തോടു പരാതിപറയാൻ എക്സൈസ് ഇൻസ്പെക്ടറായിരുന്ന എന്റെ അച്ഛൻ തുനിഞ്ഞെങ്കിലും ഞാൻ പോയില്ല.

എനിക്ക് ഹെഡ്മാസ്റ്ററിൽ നിന്ന് അടികിട്ടിയത് കൂടെപ്പഠിച്ച പെൺകുട്ടിയെ ഐ.സി.എസ് എന്നു വിളിച്ചതാണല്ലോ. പിന്നീടാണ് അതിനെക്കുറിച്ചു പൂർണ്ണമായി എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞത്. ആ പെൺകുട്ടിയുടെ വിവാഹം കഴിഞ്ഞു. ഭർത്താവ് ഇംഗ്ളണ്ടിൽ പഠിക്കാൻ പോയിരിക്കുകയായിരുന്നു. അദ്ദേഹം ഐ.സി.എസ് പരീക്ഷയിൽ ചേരാൻ പോയിരിക്കുകയാണെന്നു കുട്ടികൾ കരുതിയിട്ടു ചിന്മയീദേവിയെ കാണുമ്പോൾ ഐ.സി.എസ് എന്നു വിളിച്ചിരുന്നു. മുട്ടായിക്കൊതികൊണ്ടു ഞാൻ വഞ്ചിക്കപ്പെട്ടു പോയി.

'ധിക്കൃതശക്രപരാക്രമനാകിന' മഞ്ചേരിസ്സാറിന്റെ കോപാകുലമായ മുഖവും ആഞ്ഞടിക്കലും അതോടു ചേർന്നുണ്ടായ അപമാനവുമൊക്കെ ഞാൻ മറന്നു കഴിഞ്ഞു. പക്ഷേ എന്റെ സ്മരണയിൽ ആനിബെസൻറ് ഹോൾ വിപുലമായ ആകാരം പൂണ്ട് നിന്നു. നീളവും വീതിയും കൂടിയ ഹോൾ. പ്ളാറ്റ്ഫോം കുറഞ്ഞത് പത്തടിപ്പൊക്കത്തിൽ. പക്ഷേ ഓർമ്മയിലെ ഈ ഹോൾ സ്ഥൂലീകരിക്കപ്പെട്ടതാണെന്നു കുറെ വർഷങ്ങൾക്കുമുമ്പു മാത്രമാണ് ഞാൻ മനസ്സിലാക്കിയത്. ശ്രീ. തകഴി ശിവശങ്കരപ്പിള്ളയെ അഭിനന്ദിക്കാൻ അവിടെക്കൂടിയ ഒരു സമ്മേളനത്തിൽ പ്രസംഗിക്കാൻ ഞാനുമുണ്ടായിരുന്നു. സ്മരണയിലെ ഹോളായിരുന്നില്ല അത്. ഒരു ചെറിയ മുറി. പ്ളാറ്റ്ഫോമിന്റെ പൊക്കം രണ്ടടി. നാല്പത്തഞ്ചുവർഷങ്ങൾക്കു മുൻപുണ്ടായിരുന്ന ആനിബെസൻറ് ഹോൾ തന്നെ അത്. ദീർഘതയ്ക്കും വിസ്തീർണ്ണതയ്ക്കും ഈ അന്തരം എങ്ങനെവന്നു? ഒന്നേയുള്ളു ഉത്തരം. എന്റെ സ്മരണയിൽ ഞാൻ ആനിബെസൻറ് ഹോളിനെ സ്ഥൂലീകരിച്ചാണ് വച്ചിരുന്നത്. ഓർമ്മശക്തിയെ അത്ര കണ്ടു വിശ്വസിക്കാൻ വയ്യ എന്ന് സ്പഷ്ടമാകുന്നു. ഈ തത്ത്വം സാഹിത്യത്തിനും ചേരും. സി.വി. രാമൻപിള്ളയുടെ 'മാർത്താണ്ഡ

''*വിധി എന്നൊന്നുണ്ടോ?*
''*സംശയമെന്ത്? ബുദ്ധിമാൻ ഗുമസ്തനായും അയാളുടെ ആയിരത്തിലൊരംശം ബുദ്ധിയില്ലാത്തവൻ അയാളുടെ മേലധികാരിയായും വരുന്നത് വിധികൊണ്ടല്ലേ?*

വർമ്മ'യെയും ചന്തുമേനോൻെറ 'ഇന്ദുലേഖ'യെയും നമ്മൾ ഇന്നുവാഴ്ത്തുന്നത് അമ്പതുകൊല്ലത്തിനുമുൻപു നടന്ന പാരായണത്തെ അവലംബിച്ചാണ്. ഇന്നു വീണ്ടും വായിച്ചുനോക്കുക. സ്ഥൂലീകരണം നടന്നിട്ടുണ്ടോ എന്നു പരിശോധിക്കുക. ഇല്ലെങ്കിൽ നന്ന്. ഏറെനന്ന്.

ഇതിൻെറകൂടെ. എന്നെ അടിച്ച് മറ്റുളളവരുടെ മുൻപിൽ വച്ച് അപമാനിച്ച മഞ്ചേരിസ്സാറിനെ അന്നു ഞാൻ വെറുത്തെങ്കിലും ക്രമാനുഗതമായി ആ വെറുപ്പ് മാറി. ഞാൻ അദ്ദേഹത്തെ സ്നേഹിക്കാനും ബഹുമാനിക്കാനും തുടങ്ങി. മഹാനായ ആ ഗുരുനാഥൻെറ മുൻപിൽ ഞാനിന്നു തലകുനിച്ചു നില്ക്കുന്നു. കുറച്ചുകാലം മുൻപ് ശ്രീമതി ചിന്മയീദേവി കാറിൽ പോകുന്നത് തിരുവനന്തപുരത്തു വച്ചു ഞാൻ കണ്ടു. അവരോടും എനിക്കു അന്യൂനമായ ബഹുമാനമാണുളളത്. ഇക്കാര്യത്തിൽ സ്ഥൂലീകരണമില്ല.

## യൂസഫലി കേച്ചേരി

ത്രിപാർശ്വകാചത്തിലൂടെ കടന്നുവരുന്ന സൂര്യരശ്മി ഏഴുനിറങ്ങളായി ചിന്നിച്ചിതറുന്നതുപോലെ കവിയുടെ വാക്കുകളിലൂടെ കടന്നുവരുന്ന അനുഭവങ്ങൾ സപ്തവർണ്ണങ്ങളായി പ്രസരിക്കുന്നു. ചങ്ങമ്പുഴക്കവിത ഇതാണ്.

''മലരൊളിതിരളും മധുചന്ദ്രികയിൽ
മഴവിൽക്കൊടിയുടെ മുനമുക്കി
എഴുതാനുഴറി കല്പനദിവ്യമൊ-
രഴകിനെയെന്നെ മറന്നു ഞാൻ.
മധുരസ്വപ്നശതാവലി പൂണ്ടൊരു
മായാലോകത്തെത്തി ഞാൻ.
അദ്വൈതാമല ഭാവസ്പന്ദിത
വിദ്യുന്മേഖല പൂകി ഞാൻ.''

ഇവിടെ മാരിവില്ലിൻെറ നിറങ്ങളുണ്ട്. കാചത്തിലൂടെ പ്രവേശിച്ച് ഒരു ബിന്ദുവിൽ വന്നുകൂടി ആ ബിന്ദുവിനെ ജ്വലിപ്പിക്കുന്ന 'ഫോക്കൽ പൊയ്ൻറ്' ഇല്ല.

''മറ്റെന്തിതിൻ നേർക്കു നമസ്കരിക്ക
സാഷ്ടാംഗമായ് നീ മലയാള ഭാഷേ''

എന്നു തുഞ്ചൻ പറമ്പിനെ വളളത്തോൾ വാഴ്ത്തുമ്പോൾ 'ഫോക്കൽപൊയ്ൻറ്'' തിളങ്ങുന്നു. ഒരു കഷണം പഞ്ഞി അവിടെ വച്ചുകൊടുക്കൂ. അതു കത്തും. ഈ രണ്ടുവിധത്തിലുളള കവിതകളിൽ ഏതു ഉത്തമം എന്ന ചോദ്യത്തിനു മറുപടിയില്ല. സഹൃദയൻെറ അഭിരുചിക്ക് യോജിച്ചിരിക്കും ആസ്വാദനം. ചിലർക്കു മഴവില്ലു കാണുന്നതാവും 'രസം'. മറ്റു ചിലർക്കു ജ്വലിക്കുന്ന ബിന്ദുവും.



രജനീഷ്

നല്ല കവിയായ ശ്രീ. യൂസഫലി കേച്ചേരിയുടെ രാത്രി എന്ന കാവ്യം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വായിച്ച ഞാൻ ആഹ്ളാദിച്ചു. വിശേഷിച്ചും ഒടുവിലത്തെ വരികളിൽ എത്തിയപ്പോൾ കേൾക്കുക:-

''നിനക്കായ് തിരിനീട്ടിനില്ക്കുന്നു പൊൻ
താരങ്ങൾ
നിനക്കായ് വെൺചാമരം വീശുന്നു
നിലാവൊളി.
നിനക്കായ് മഹാസൂര്യബിംബത്തെപ്പിഴു
താംബു-
നിധിയിൽ താഴ്ത്തുന്നിതാ വിശ്വൈകമഹാ
ശില്പി.
അങ്കത്തിലെന്നെപ്പാടിയുറക്കും ശമദാത്രി
അമ്മിഞ്ഞനിലാവൂട്ടും ലോകധാത്രി നീ
രാത്രി''

ഈ വരികളുടെ ഭംഗിയെക്കുറിച്ചു രണ്ടഭിപ്രായമുണ്ടാകാൻ വയ്യ. പക്ഷേ അതിനുമൻപുളള വരികളിൽ ഇന്ദ്രധനുസ്സുണ്ടോ? തേജഃസങ്കർഷദേശമുണ്ടോ? ഉണ്ടെന്നു പറയാൻ എനിക്കു ധൈര്യമില്ല. ആ വരികളിലൂടെയുളള അനുവാചകൻെറ സഞ്ചാരം വിജ്ഞാന പ്രദമാണെങ്കിലും അനുഭൂതിജനകമല്ല. ശ്രീ. വിഷ്ണുനാരായണൻ നമ്പൂതിരിയെപ്പോലെ ആർഷസംസ്കാരസമുദ്രത്തിൽ മുങ്ങിയേ അടങ്ങൂ എന്നു കവിക്കു വാശി.

പകലിൻ നിഴലേ നീ, സൗരഹോമകുണ്ഡ
ത്തിൻ
പുകയോ, ദ്രവീഭൂതകൃഷ്ണയാജുഷ മന്ത്ര
സാരമോ, സർഗോൽക്കമാം ബ്രഹ്മനാഭി
യിൽ നിന്നു
സാന്ദ്രസൗരഭമുറന്നൊഴുകും കസ്തൂ
രിയോ?

മരത്തിനു ചുറ്റും തടമെടുത്തു ചാണകം വളമായി ഇടുന്നത് മരത്തിനുനന്ന്. എന്നാൽ കാവ്യവൃക്ഷത്തിൻെറ ആലവാലത്തിൽ ഹൈന്ദവാശയങ്ങളുടെ ഗോമയാദി സമ്മിശ്രദ്രവ്യമിടുന്നത് നന്നല്ല. ലോകസംഭവങ്ങൾ കാണുമ്പോൾ കവിക്ക് ഒരു ചിത്തസംസ്കാരമുണ്ടാകും. അതിനെ ആവിഷ്കരിക്കാൻ വേണ്ടി മാത്രമേ വാക്കുകൾ പ്രയോഗിക്കാവൂ. അപ്പോഴാണ് കവിതയുടെ ഉദയം.

## ചോദ്യം, ഉത്തരം

''മഹാത്മാഗാന്ധിയുടെ ഏതു ചിത്രമാണു നിങ്ങൾക്കിഷ്ടം?

''ഗാന്ധിജി കാലു രണ്ടും മടക്കി പിറകോട്ടാക്കി ഇടതുകൈ തറയിലൂന്നി പുഞ്ചിരിപൊഴിച്ചുകൊണ്ട് ഇരിക്കുന്ന പടം. ആ ചിത്രം എൻെറ വീട്ടിലുണ്ട്. പക്ഷേ, ഇപ്പോൾ ഞാനതിൽ നോക്കുമ്പോഴെല്ലാം അദ്ദേഹം എഴുന്നേറ്റുനിന്ന് രണ്ടുകൈകൊണ്ടും മുഖം പൊത്തി കരയുന്നതായി കാണുന്നു. അത് എൻെറ ഭ്രമമോ അതോ യാഥാർത്ഥ്യമോ''

''നിങ്ങൾ കണ്ട കാഴ്ചകളിൽ ഏറ്റവും ബീഭത്സമേത്?''

''ബീഭത്സം ഒരു രസമല്ലേ? ജുഗുപ്സാവഹം ഏതെന്നു പറയാം. വടക്കൻ കേരളത്തിൽ ഒരു സമ്മേളനത്തിനുപോയപ്പോൾ ഒരു ഹോട്ടലിൽ (ഹ ാട്ടൽ) താമസിക്കേണ്ടിവന്നു. സ്ഥലം വളരെക്കുറവ്. എങ്കിലും അവിടെ നിന്ന് ഒരു വശത്തേക്കു നോക്കിയപ്പോൾ ഒഴിഞ്ഞ മദ്യക്കുപ്പികൾ കുന്നുകൂടി കിടക്കുന്നു. ഏതാണ്ട് മൂന്നു സെൻറ് സ്ഥലം മുഴുവനും കുപ്പികൾ. അവയെടുത്തുമാറ്റി കെട്ടിടം വച്ചാൽ കുറഞ്ഞത് ഇരുപതു പേർക്കുകൂടി സുഖമായിതാമസിക്കാം. മദ്യക്കുപ്പികളുടെ ദർശനം എനിക്കു ജുഗുപ്സയുളവാക്കി''

''പരിഹാസ്യമായ കാഴ്ചയേത്?''

''ബസ്സിൽ സഞ്ചരിക്കുന്നവൻ ഫുട്ട് പാത്തിലൂടെ പോകുന്ന സുന്ദരിയെ കാണാൻവേണ്ടി ചന്തിയുയർത്തി അവളെ വീണ്ടും വീണ്ടും നോക്കുന്നത്''

''ഹിപ്പൊക്രെസിക്ക് ഒരു ഉദാഹരണം''

''ഹിപ്പൊക്രെസിക്ക് ഒരു ഉദാഹരണം പറയാം. വൈരൂപ്യത്തിന് ആസ്പദങ്ങളായ വരനും വധുവും. വിവാഹം കഴിഞ്ഞു. പിരിഞ്ഞുപോകാൻ സമയമായി. ക്ഷണിക്കപ്പെട്ടവരിൽ ഓരോ വ്യക്തിയും വന്ന് വരൻെറ കൈപിടിച്ചുകുലുക്കുന്നത്. അവൻെറയും, അവളുടെയും കണ്ണീരൊപ്പുന്നതിന് കൈലേസ് കൊടുത്തിട്ടുപോകുകയാണുവേണ്ടത്.''

''വിധി (fate) എന്നൊന്നുണ്ടോ?''

''സംശയമെന്ത്? ബുദ്ധിമാൻ ഗുമസ്തനായും അയാളുടെ ആയിരത്തിലൊരംശം ബുദ്ധിയില്ലാത്തവൻ അയാളുടെ മേലധികാരിയായും വരുന്നത് വിധികൊണ്ടല്ലേ?''

## സി.ആർ. ഓമനക്കുട്ടൻ

വർഷങ്ങക്കു മുൻപുണ്ടായതാണിത്. 'കേരളകൗമുദി' ദിനപത്രം ഒരു ദിവസം കാലത്തു തുറന്നുനോക്കിയപ്പോൾ ''ഉറക്കംതൂങ്ങികൾ ഒഴുകിപ്പോയി'' എന്നൊരു വാർത്തകണ്ടു. സമതലത്തിൽ കുറെ ആളുകൾ കിടന്നുറങ്ങിയിരിക്കും. പെട്ടെന്നു വെളളം കയറി അവരാകെ ഒഴുകിപ്പോയിരിക്കും എന്നു ഞാൻ വിചാരിക്കുകയും ചെയ്തു. വാർത്തമുഴുവനും വായിച്ചുനോക്കിയപ്പോഴാണ് ആളുകളല്ല ഒഴുകിപ്പോയതെന്ന് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞത്. Sleepers എന്ന പദത്തിന് ബ്രിട്ടീഷ് ഇംഗ്ളീഷിൽ തീവണ്ടിപ്പാളത്തെ താങ്ങുന്ന തടിക്കഷണം, കൊൺക്രീറ്റ് കഷണം എന്ന് അർത്ഥമുണ്ട്. നദിയിലെ വെളളം പൊങ്ങിയപ്പോൾ കരയിൽ വച്ചിരുന്ന തടിക്കഷണങ്ങൾ ഒഴുകിപ്പോയതിനെയാണ് തർജ്ജമചെയ്തയാൾ ഉറക്കംതൂങ്ങികളുടെ ഒഴുകിപ്പോകലാക്കിയത്. അടുത്തദിവസം പത്രമാപ്പീസ് തുറന്നപ്പോൾ ഈ തർജ്ജമക്കാരൻ മാത്രം ഇല്ല. അദ്ദേഹം പിന്നീടൊരിക്കലും അവിടെ കാലുകുത്തിയില്ല എന്നാണറിവ്.

ഒരുദിവസം ഞാൻ തിരുവനന്തപുരത്തെ നാഷനൽ ബുക്ക് സ്റ്റാളിൽ ഇരിക്കുമ്പോൾ ഈ ഭാഷാന്തരീകരണവീരൻ അവിടെ വന്നുകയറി. കോട്ടയത്തേക്കോ മറ്റോപോയ ബുക്ക്സ്റ്റാൾ മാനേജർ എവിടെയെന്ന് അദ്ദേഹം എന്നോടു ചോദിച്ചു. ''മാറിപ്പോയി'' എന്നു ഞാൻ പറഞ്ഞു. അദ്ദേഹത്തിനു വല്ലാത്ത ദേഷ്യം. 'മാറിപ്പോയോ? നളൻ ബാഹുകനായതുപോലെ മാറിപ്പോയോ' എന്നു എൻെറ നേർക്കു ചോദ്യമെറിഞ്ഞു. ഞാൻ മറുപടി നല്കി:- ''Railway sleepers റെയിൽവേ ഉറക്കംതൂങ്ങികളായി മാറിപ്പോയതുപോലെ മാറിപ്പോയി.'' അദ്ദേഹം ഉണ്ടക്കണ്ണുകൾകൊണ്ട് എന്നെ ദഹിപ്പിച്ചിട്ടുമൊഴിയാടി:- ''ട്രാൻസ്ഫർ ആയിപോയി എന്നു പറയണം ഹേ.''

പ്രായമായവർക്ക് ഇമ്മാതിരി തെറ്റുകൾ വരുമെങ്കിൽ കുട്ടികളുടെ കാര്യം എന്തുപറയാനിരിക്കുന്നു? എങ്കിലും ഈ തെറ്റുകൾ ആരുവരുത്തിയാലും നമ്മൾ ചിരിക്കും. അവിടെ പ്രായഭേദം പരിഗണനാർഹമാവുകയില്ല. ഞാൻ സംസ്കൃത കൊളിജിൽ അധ്യാപകനായിരിക്കുമ്പോൾ ഒരു ഇംഗ്ളീഷ് ഖണ്ഡിക തർജ്ജമയ്ക്കായി നല്കി! എല്ലാമറിയാമെന്നു ഭാവിക്കുന്ന ഒരു വിദ്യാർത്ഥി എഴുന്നേറ്റ് ''സാർ, ഡിസ്റെയ്ലി (Disraeli) എന്ന വാക്കിൻെറ മലയാളം എന്താ''ണെന്ന് ചോദിച്ചു. Rudyard Kipling-നെ ഒരു നിരൂപകൻ രുദ്രട കപിലിംഗനാക്കിയതുപോലെ, David Copperfield-നെ വേറൊരാൾ 'ചെമ്പുകണ്ടത്തിലെ ദാവീദാ'ക്കിയതുപോലെ ഡിസ്റേലിയെ എനിക്കും മലയാളമാക്കാമായിരുന്നു. പക്ഷേ ഞാനതു ചെയ്തില്ല. ഇംഗ്ളീഷിൽ howler എന്നു വിളിക്കുന്നതു ഇത്തരം തെറ്റുകളെ ഫലിതം കലർത്തി ചിത്രീകരിക്കുകയാണ് ശ്രീ. സി.ആർ. ഓമനക്കുട്ടൻ (കലാകൗമുദിയിലെ മലയോളം എന്ന ചെറിയ പ്രബന്ധം) സംഭവങ്ങൾ കണ്ടുപിടിക്കാനും അവയെ ഹാസ്യാത്മകമായി പ്രതിപാദിക്കാനും ഓമനക്കുട്ടന് എപ്പോഴും വൈദഗ്ദ്ധ്യമുണ്ട്. ആ വൈദഗ്ദ്ധ്യത്തിന് ഉദാഹരണമായിട്ടുണ്ട് ഈ രചന. ഹാസ്യരചനയെ ഒരിക്കലും അപഗ്രഥിക്കരുത്. അതുകൊണ്ട് ഇതു വായിച്ചുനോക്കാൻ അഭ്യർത്ഥിച്ചുകൊണ്ട് ഞാൻ പിന്മാറട്ടെ.

☆ ☆ ☆ ☆

ഇംഗ്ളീഷിൽ നിന്നു രൂപാന്തരം വരുത്തിയ ചില പത്രവാർത്തകൾ:-

1. രോഗിക്കു പക്ഷാഘാതമുണ്ടായി. മരിക്കുന്നതു വരെ അയാൾക്കു അതു മാറിയിട്ടില്ല.
2. കൃഷ്ണപിളളയ്ക്കും ഭാര്യക്കും ഒരു മകൻ ജനിച്ചു. ജോർജ്ജിനു അഭിനന്ദനം.
3. പൊലീസ് ലാത്തിച്ചാർജ്ജിൽ കുറഞ്ഞ പക്ഷം ഒരുത്തൻെറ രണ്ടു കാലുകളെങ്കിലും ഒടിഞ്ഞിരിക്കണം.
4. വളരെ ഗൗരവമുളള ശസ്ത്രക്രിയയ്ക്കു ശേഷം രാഷ്ട്രീയനേതാവ് സുഖം പ്രാപിച്ചുവരികയാണെന്നു ഞങ്ങൾ ദുഃഖത്തോടെ റിപ്പോർട് ചെയ്തു കൊളളുന്നു.
5. ഏകാന്തതകൊതിച്ച് ആളുകൾ കോവളം കടപ്പുറത്തു തടിച്ചുകൂടുന്നു.

## മാധവിക്കുട്ടിയും ഡോക്ടർ ഷിവാഗോയും

ശ്രീമതി മാധവിക്കുട്ടി എഴുതുന്നതെല്ലാം ഞാൻ വായിക്കാറുണ്ട്. കുങ്കുമം വാരികയിൽ അവർ എഴുതുന്ന ഡയറിക്കുറിപ്പുകളിൽ ''ഡോക്ടർ ഷിവാഗോ''യെക്കുറിച്ച് പറഞ്ഞിരിക്കുന്നതു വായിച്ചപ്പോൾ എനിക്കു അനല്പമായ സന്തോഷമുണ്ടായി. കാരണം അവർ ചൂണ്ടിക്കാണിച്ച ഭാഗം തന്നെ ഞാൻ 1960-ൽ വായിച്ച് പെൻസിൽ



യൂസഫലി കേച്ചേരി

*സി.വി. രാമൻപിളളയുടെ മാർത്താണ്ഡവർമ്മയെയും ചന്തുമേനോൻെറ ഇന്ദുലേഖയെയും നമ്മൾ ഇന്നു വാഴ്ത്തുന്നത് അമ്പതു കൊല്ലത്തിനുമുൻപു നടന്ന പാരായണത്തെ അവലംബിച്ചാണ്. ഇന്നു വീണ്ടും വായിച്ചു നോക്കുക. സ്ഥൂലീകരണം നടന്നിട്ടുണ്ടോ എന്നു പരിശോധിക്കുക. ഇല്ലെങ്കിൽ നന്ന്. ഏറെ നന്ന്.*



പാസ്ററർ നാക്ക്

കൊണ്ട് അടയാളപ്പെടുത്തിവച്ചിരുന്നു എന്നതാണ്. "ഡോക്ടർ ഷിവാഗോ" എന്ന നോവലിലെ അതിസുന്ദരമായ പ്രേമരംഗത്തിന്റെ ചിത്രീകരണമാണ് അത്.

കാമുകിയായ ലാറ ഉറങ്ങുന്നു. ഷിവാഗോ രാത്രിമൂന്നുമണിക്ക് എഴുന്നേറ്റു. ഇനിയുള്ള ഭാഗം നോവലിസ്റ്റിന്റെ ഭാഷയിൽത്തന്നെയാകട്ടെ. (ഇംഗ്ലീഷ് തർജ്ജമയെ ലക്ഷ്യമാക്കിയാണ് നോവലിസ്റ്റിന്റെ ഭാഷയെന്നു പറഞ്ഞത്)

"He was dazzled by the white flame playing on the shadowless, moonlit snow and could at first see nothing. Then the long, whimpering, deep-bellied baying sounded again, muffled by the distance, and he noticed four long shadows, no thicker than pencil strokes, on the edge of the snow-field just beyond the gully.

The wolves stood in a row, their heads raised and their muzzles pointing towards the house, baying at the moon or at its silver reflection on the windows."

പെൻസിൽ രേഖകളെക്കാൾ കനംകൂടാത്ത നിഴലുകൾ. നാലുചെന്നായ്ക്കൾ ചന്ദ്രനെ നോക്കിയോ ജന്നലുകളിലെ അതിന്റെ രജത പ്രതിഫലനം നോക്കിയോ ഓരിയിടുകയാണ്. ഷിവാഗോ നോക്കി. അദ്ദേഹത്തിന്റെ വിചാരങ്ങൾ മനസ്സിലാക്കിയെന്നമട്ടിൽ അവ ഓടിക്കളഞ്ഞു. ആ സമയത്ത് ലാറ ഉണർന്നു. അവൾ:- "Still at work, my love? Burning and shining like a candle in the night. Come and sit beside me for a moment. I'll tell you my dream.' He put out the light." (Fontana Books. Pages 428, 429) ഇതിനെക്കാൾ രമണീയമായ പ്രേമരംഗ ചിത്രീകരണം ഞാൻ മറ്റൊരു നോവലിലും കണ്ടിട്ടില്ല. സഹൃദയത്വമുള്ള മാധവിക്കുട്ടി അതു എടുത്തുകാണിച്ചിരിക്കുന്നു.

## ശ്രീരേഖ

വായനക്കാരും ഞാനും ജീവിതത്തിൽ പലതലങ്ങളിൽ നില്ക്കാറുണ്ട്. ഇതെഴുതുന്ന ഞാനും വായിക്കുന്ന നിങ്ങളും സാഹിത്യത്തിന്റെ തലത്തിൽ നില്ക്കുകയാണിപ്പോൾ. ഏതു സാഹിത്യം? ആദികാവ്യത്തിന്റെ (വാല്മീകിയുടെ രാമായണം) ഇതിഹാസത്തിന്റെ (മഹാഭാരതം) അധ്യാത്മരാമായണത്തിന്റെ (എഴുത്തച്ഛന്റെ കൃതി—മൂലഗ്രന്ഥം വ്യാസന്റേതെന്നു സങ്കല്പം) തലത്തിലുള്ള സാഹിത്യം. അവിടെ നമ്മളെ കൊണ്ടുനിറുത്തിയത് ദേശാഭിമാനി വാരികയിൽ 'കാഞ്ഞിരമരത്തോട്' എന്ന കാവ്യമെഴുതിയ ശ്രീ. ശ്രീരേഖയാണ്. കാഞ്ഞിരമരം എഴുത്തച്ഛനോടു ബന്ധപ്പെട്ട കാഞ്ഞിരമരം തന്നെ. അതിനെ അഭിസംബോധനചെയ്തുകൊണ്ട് രാമായണത്തിന്റെയും മഹാഭാരതത്തിന്റെയും ആന്തരതത്ത്വം ഗ്രഹിക്കാത്തവരോടു കവി കയർക്കുന്നു. ഒടുവിൽ ഒരു പ്രാർത്ഥനയോടുകൂടി കവി കാവ്യം പര്യവസാനത്തിലെത്തിക്കുന്നു.

"കളകളമണികാഞ്ചി കിലുക്കി
കിളിമകളെപ്പാടിക്കുക നീ!
കുളിർകാകളികേകകളായി-
പ്പല രാഗം പെയ്യിക്കുക നീ!
ആ പെയ്ത്തിലൊലിച്ചൊഴിയട്ടെ
അപശബ്ദശ്ശീലുകളെല്ലാം.
ആഴങ്ങളിൽ നിന്നുയരട്ടെ
ആത്മീയത്തെളിനീരുറവ!
അത്തെളിമ പരക്കെപ്പറയാൻ
അടിയങ്ങടെ നാവിൻതുമ്പിൽ
മുൾമുനയാൽ മുറുകെക്കോറുക
മുത്തച്ഛരാ, പുതിയ ഹരിശ്രീ!"

ആൻറിഹ്യൂമനിസത്തിന്റെ നൃശംസതയിലേക്കു വിരൽ ചൂണ്ടിസമകാലിക സംസ്കാരത്തിൽ കവിക്കും അദ്ദേഹത്തിന്റെ കർമ്മത്തിനുമുള്ള പ്രാധാന്യം വ്യക്തമാക്കി ശ്രീരേഖ എഴുതുന്നു. അദ്ദേഹത്തിന്റെ രചന പ്രചാരണത്തിലേക്കു വഴുതിവീഴുന്നില്ല. അതുകൊണ്ട് എനിക്കിത് ഇഷ്ടപ്പെട്ടു. ഒരു വസ്തുതകൂടി എടുത്തു കാണിച്ചില്ലെങ്കിൽ ഈ അഭിപ്രായക്കുറിപ്പിനു സത്യസന്ധത എന്ന ഗുണം കൈവരില്ല. ശ്രീരേഖ മാസ്മരം എന്ന വാക്കു പ്രയോഗിക്കുന്നു. (മാസ്മരം നവമുരളി വിളച്ചു) അങ്ങനെയൊരു വാക്കില്ല സംസ്കൃതത്തിലും മലയാളത്തിലും. മെസ്മർ എന്നൊരു ജർമ്മൻ ഹിപ്നൊട്ടിസ്റ്റ് പത്തൊൻപതാം ശതാബ്ദത്തിൽ ഉണ്ടായിരുന്നു. മെസ്മറെ സംബന്ധിക്കുന്നതാണ് മാസ്മരം. ശ്രീകൃഷ്ണന്റെ കാലം മെസ്മർക്കും മുൻപായിരുന്നതുകൊണ്ട് അദ്ദേഹത്തെക്കൊണ്ടു മാസ്മര നവമുരളി വിളിപ്പിക്കുന്നത് നന്നല്ല.[മാസ്മരത്തിന് ഒരു തരത്തിൽ ഭംഗിയുണ്ട്. എന്നെങ്കിലും സമ്മതിക്കാം. കേട്ടാൽ ഓക്കാനത്തോളം കൊണ്ടെത്തിക്കുന്ന വേറെ രണ്ടു വാക്കുകൾ കൂടിയുണ്ട്. രണ്ടും മലയാളമല്ല, സംസ്കൃതവുമല്ല. 1) ഇത്തരുണത്തിൽ 2) മനഃപ്രയാസം. വരമൊഴിയിലെങ്കിലും എഴുത്തുകാർ ഈ പ്രയോഗങ്ങൾ ഒഴിവാക്കേണ്ടതാണ്. ഇത്രയും എഴുതിക്കഴിഞ്ഞപ്പോൾ ഞാൻ എന്നോടു തന്നെ ചോദിക്കുന്നു. 'നിങ്ങൾ ഭംഗി എന്നു മുകളിൽ എഴുതിയല്ലോ. ഭംഗിക്കു സൗന്ദര്യം എന്ന അർത്ഥം സംസ്കൃതത്തിലുണ്ടോ?' 'ഇല്ല' എന്നു തന്നെ ഉത്തരം. എങ്കിലും മലയാളത്തിൽ രാമണീയകമെന്ന അർത്ഥത്തിൽ ഭംഗിയെന്നു വളരെക്കാലമായി പ്രയോഗിക്കുന്നു. മാസ്മരം അങ്ങനെയല്ലല്ലോ]

## വിജ്ഞാനശകലങ്ങൾ

രജനീഷ് സെക്സും തത്ത്വചിന്തയും കൂട്ടിക്കലർത്തിയെന്ന് ചിലർ കുറ്റപ്പെടുത്താറുണ്ട്. നമ്മുടെ വേദാന്തം പോലും സെക്സിൽ നിന്ന നിർമ്മുക്തമായിരുന്നില്ല എന്നതാണ് സത്യം. 'ബാഹ്യദാരണ്യകോപനിഷ'ത്തിൽ നിന്ന് ഒരു ഭാഗം എടുത്തെഴുതാം.

"യോഷാ വാ അഗ്നിഃ ഗൗതമ; തസ്യാ ഉപസ്ഥ
ഏവ സമിത്, ലോമാനി ധൂമഃ
യോനിരർചിഃ യദന്തഃ കരോതി
തേ£ങ്ഗാരാഃ, അഭിനന്ദാ വിസ്ഫുലിങ്ഗാഃ"

(The Brhadaranyaka Upanisad—Translated by Swami Madhavananda—Advaita Ashrama, Almora—Page 904)

തർജ്ജമചെയ്ത മാധവാനന്ദസ്വാമി ഇതിന്റെ അർത്ഥം ശരിയായി പറയാതെ "ഉഡാൻസ്" നടത്തിയിരിക്കുന്നു. Woman, O Gautama, in fire. In this fire the gods offer the seed" എന്നും മറ്റുമാണ് സ്വാമിയുടെ തർജ്ജമ. എനിക്കറിയാവുന്ന സംസ്കൃതത്തെ അവലംബിച്ച് ഞാൻ ഇതിന്റെ തർജ്ജമനല്കാം. അല്ലയോ ഗൗതമ സ്ത്രീ അഗ്നിയാണ്. അവളുടെ ഉപസ്ഥം യാഗത്തിനുള്ള ചമതയാണ്. രോമങ്ങൾ പുകയാണ്. യോനി അർച്ചിയാണ് (ജ്വാലയാണ്) പുരുഷൻ അവളെ വേധനം ചെയ്യുമ്പോൾ അത് അവൾക്കു അംഗാരമാണ് (കൊള്ളി—തീയുള്ളതോ ഇല്ലാത്തതോ) ഹർഷോന്മാദം അവളുടെ സ്ഫുലിംഗങ്ങളും. അർത്ഥമിങ്ങനെയായിരിക്കെ സ്വാമി ഒളിച്ചുകളിനടത്തുന്നതെന്തിന്! രജനീഷിനെ ഇക്കാര്യത്തിൽ—സെക്സ് കലർത്തിയെന്നതിൽ—അത്രയ്ക്കു കുറ്റപ്പെടുത്താനൊന്നുമില്ല.

2. കുമാരനാശാന്റെ നളിനിയിലെ 'സ്യന്ദമാന വനദാരു' എന്ന പ്രയോഗം ശരിയാണോ എന്നു വള്ളത്തോൾ ഒരിക്കൽ എന്നോടു ചോദിച്ചു. "തെറ്റൊന്നുമില്ല" എന്നു ഞാൻ പറഞ്ഞപ്പോൾ "സ്യന്ദമാനത്വം ആർക്ക്" എന്ന് അദ്ദേഹം വീണ്ടും ചോദിച്ചു. ഞാൻ മിണ്ടാതെനിന്നപ്പോൾ വള്ളത്തോൾ പറഞ്ഞു:- "സ്യന്ദമാനത്വം (ഒഴുക്കുക എന്നത്) നദിക്കാണ് ചേരുക. വനദാരുവിനല്ലേ. വനദാരുഒഴുകുകയല്ല, ഒഴുക്കപ്പെടുകയാണ്." ശരിയാണ് വള്ളത്തോൾ പറഞ്ഞത്. കാലം കഴിഞ്ഞ് "വിവേകചൂഡാമണി' ,ഞാൻ വായിച്ചപ്പോൾ "സ്രോതസാ നീയതേ ദാരു യഥാ നിമ്നോന്നത സ്ഥലം" എന്നു കണ്ടു. ദാരു (തടി) നദിയാൽ ഒഴുക്കപ്പെടുന്നു എന്ന് ശങ്കരാചാര്യർ ശരിയായി പറഞ്ഞിരിക്കുന്നു. 'അടുത്തകാലത്തു മുണ്ഡകോപനിഷത്ത് വായിച്ചപ്പോൾ ഇങ്ങനെയും:- "യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ£സ്തം ഗച്ഛന്തി നാമരൂപേ വിഹായ..." (നാമവും രൂപവും ഉപേക്ഷിച്ച് നദികൾ സമുദ്രത്തിലേക്കു ഒഴുകുമ്പോൾ...!

3. പുരുഷൻ സ്ത്രീയെ പ്രാപിക്കുന്നത് വ്യഭിചാരമായി കരുതപ്പെടുന്നു. സ്ത്രീ, പുരുഷന്റെ അടുത്തുചെന്നാലോ അവളെ നിരാകരിക്കരുത് എന്നാണ് ശ്രുതി. "തല്പാഗതാം ന പരിഹരേത്". ഏതിനും യുക്തി ഉണ്ടാക്കിവച്ചിട്ടുണ്ട് ഭാരതീയർ.

## ഗൗതമൻ

ഞാൻ കഥകൾ കെട്ടിച്ചമയ്ക്കുകയാണോ എന്നു ചിലരെങ്കിലും സംശയിച്ചേക്കും. ആ സംശയം വേണ്ട. സംഭവിച്ചതാണ് പറയുന്നത്. മധ്യതിരുവിതാംകൂറിലെ ഒരു ഗ്രാമത്തിൽ ഒരാൾ വിവാഹമുറപ്പിച്ചു. അയാളുടെ ഒരു ബന്ധുവിന്റെ പ്രാഭവവും പ്രഭാവവും പരിഗണിച്ചാണ് പെണ്ണിന്റെ അച്ഛൻ വിവാഹം നടത്താമെന്നു തീരുമാനിച്ചത്. വിവാഹദിനമായി. പത്തുമണിക്കാണ് വിവാഹം നടക്കേണ്ടത്. പതിനൊന്നായിട്ടും വരനെ കാണുന്നില്ല. എല്ലാവർക്കും ഉത്കണ്ഠ. ഏതാണ്ടു പതിനൊന്നരയായപ്പോൾ വരൻ മുഷിഞ്ഞമുണ്ടും മുഷിഞ്ഞ ഷർട്ടും ധരിച്ച് ആഗതനായി. തോർത്ത് കഴുത്തിൽ ചുറ്റിയിട്ടിട്ടുണ്ട്. എന്തായാലും ഉടനെ കല്യാണം നടത്തിക്കളയാമെന്നുവിചാരിച്ച് പെണ്ണിന്റെ അച്ഛൻ സ്വർണ്ണമാലയെവിടെ? പുടവയെവിടെ? എന്നെല്ലാം ചോദിച്ചു. വരൻ കൈമലർത്തി. രണ്ടുകൈയും വീശിയാണ് അയാളെത്തിയതെന്നു മനസ്സിലാക്കിയ അച്ഛൻ അയാളെ അവിടെയിരുത്തിയിട്ടു കാറിറക്കി പന്ത്രണ്ടുമൈൽ അകലെയുള്ള പട്ടണത്തിൽച്ചെന്ന് ആഭരണങ്ങളും പട്ടു വസ്ത്രങ്ങളും മറ്റും വാങ്ങിക്കൊണ്ടുവന്നു. വരൻ കതിർമണ്ഡപത്തിലേക്ക് ആനയിക്കപ്പെട്ടു. അച്ഛൻ വാങ്ങിയ സ്വർണ്ണനൂലിലുള്ള താലി പെണ്ണിന്റെ കഴുത്തിൽ കെട്ടി. സ്വർണ്ണമാലയിട്ടു. ഹാരമിട്ടു. പട്ടണത്തിലെ ജവുളിക്കടയിൽ നിന്നുകൊണ്ടുവന്ന പുടവയും മറ്റും അയാൾ വധുവിനുകൊടുത്തു. അവൾ ഭക്തിയോടെ അതു തൊഴുതുവാങ്ങി. വരനും വധുവും ഇസ്പീഡ് ഗുലാനെപ്പോലെയും ഇസ്പീഡ് രാജ്ഞിയെപ്പോലെയും കതിർമണ്ഡപത്തിനു താഴെ നിന്നു. ഫോട്ടോയെടുത്തു (അക്കാലത്ത് വീഡിയോ ഏർപ്പാടില്ല) ചുറ്റിക്കറങ്ങൽ നടന്നു. പാലും പഴവും കൊടുത്തു. സദ്യകഴിഞ്ഞു. എല്ലാവരും പോയി. സുന്ദരിപ്പെണ്ണിനെ വീട്ടിൽ കൊണ്ടുപോകാൻ തയ്യാറെടുത്ത് ഇരുന്നവരൻ ഒരാഴ്ചത്തെ അഴുക്കുള്ള തോർത്ത് ഒന്നുകൂടെ കഴുത്തിൽ മുറുക്കിയിട്ടു. പെട്ടെന്ന് പെണ്ണിന്റെ തന്ത അയാളുടെ മുൻപിലെത്തി അച്ചടിക്കാൻ വയ്യാത്ത ചില വാക്കുകൾ അദ്ദേഹം അയാളുടെ മുഖത്തേക്ക് എറിഞ്ഞിട്ട് "ഛീ ഇറങ്ങടാ നായുടെ മേനേ എന്റെ വീട്ടിൽ നിന്ന്" എന്ന് ആക്രോശിച്ചു. വധു വീട്ടിലിരുന്നു. വരൻ തോർത്ത് ഒന്നുകൂടെ മുറുക്കിക്കൊണ്ട് പാതയിലേക്ക് ഇറങ്ങി.

ഒരു യഥാർത്ഥ സംഭവത്തിലെ ഈ കഥാപാത്രത്തെ ലേശം മാറ്റത്തോടെ ഞാൻ ഇന്ന് ശ്രീ. ഗൗതമന്റെ 'വിദ്യാധരൻ എന്ന ചെറുകഥയിൽ കാണുന്നു. (ഭാഷാപോഷിണി ലക്കം 4) നിത്യജീവിതത്തിലെ വ്യക്തിയെ കഥാപാത്രമായി ഫിക്ഷനിൽ കണ്ടാൽ നമുക്കു സന്തോഷമാണ്. ആ സന്തോഷത്തോടെ പറയട്ടെ ഗൗതമന്റെ ചെറുകഥ ഭേദപ്പെട്ടതാണെന്ന്. കഥയിലെ വിദ്യാധരൻ ആദ്യമൊക്കെ യഥാർത്ഥ സംഭവത്തിലെ വ്യക്തിയെപ്പോലെ പെരുമാറിയെങ്കിലും വിചാരിച്ചപെണ്ണിനെത്തന്നെ കല്യാണം കഴിച്ചു. കഥ പറയുന്ന ആളിനെ അയാൾ കൂടക്കൂടെ വീട്ടിലേക്കു ക്ഷണിക്കുകയും ചെയ്തു. പ്രതിപാദ്യത്തെ ഗൗതമൻ റബർപോലെ വലിച്ചുനീട്ടുന്നുവെങ്കിലും അദ്ദേഹത്തിന്റെ ആഖ്യാനം നന്ന്. അതിനു പരിവേഷമിടുന്നു നേരിയ ഹാസ്യം. കഥയെന്നത് സംഭവങ്ങളുടെ വർണ്ണനമാണ്. അതിന് കാര്യകാരണബന്ധം കാണും. അതിനെ കലാപരമായി സംവിധാനം ചെയ്യുമ്പോഴാണ് പ്ലോട്ട് ആകുന്നത്. ആ സംവിധാനം കൂടുതൽ ആകർഷകമാകുമായിരുന്നു ഇപ്പോഴുള്ള ദീർഘത ഒഴിവാക്കിയിരുന്നെങ്കിൽ.

☆ ☆ ☆ ☆

17-1-91 ഇന്നു കാലത്തു മൂന്നുമണിയോടെ ഗൾഫ് യുദ്ധം ആരംഭിച്ചു. എന്റെ വായനക്കാർക്കെന്നപോലെ എനിക്കും അതറിഞ്ഞ് ദുഃഖം, നൈരാശ്യം. എനിക്ക് അതുമാത്രമല്ല ആ വികാരങ്ങൾ ഉളവാക്കുന്നത്. കഴിഞ്ഞ 21 കൊല്ലമായി മലയാളസാഹിത്യം ജീർണ്ണിച്ച അവസ്ഥയിലാണല്ലോ എന്ന വിചാരമാണ് ഈ രണ്ടു വികാരങ്ങളുടെയും ഉദ്ഭവത്തിനു ഹേതു. ഓരോ വർഷം കഴിയുന്തോറും ആ ജീർണ്ണതകൂടിക്കൂടി വരുന്നതേയുള്ളൂ.



ഗൗതമൻ

***"മഹാത്മാഗാന്ധിയുടെ ഏതു ചിത്രമാണ് നിങ്ങൾക്കിഷ്ടം"***
***"ഗാന്ധിജി കാലുരണ്ടും മടക്കി പിറകോട്ടാക്കി ഇടതുകൈ തറയിലൂന്നി പുഞ്ചിരി പൊഴിച്ചുകൊണ്ടു ഇരിക്കുന്ന പടം. ആ ചിത്രം എന്റെ വീട്ടിലുണ്ട്. പക്ഷേ, ഇപ്പോൾ ഞാനതിൽ നോക്കുമ്പോഴെല്ലാം അദ്ദേഹം എഴുന്നേറ്റുനിന്ന് രണ്ടു കൈകൊണ്ടും മുഖംപൊത്തി കരയുന്നതായി കാണുന്നു. അത് എന്റെ ഭ്രമമോ അതോ യാഥാർത്ഥ്യമോ?"***

***17-1-91. ഇന്നു കാലത്തു മൂന്നു മണിയോടെ ഗൾഫ് യുദ്ധം ആരംഭിച്ചു. എന്റെ വായനക്കാർക്കെന്നപോലെ എനിക്കും അതറിഞ്ഞ് ദുഃഖം, നൈരാശ്യം. എനിക്ക് അതു മാത്രമല്ല ആ വികാരങ്ങൾ ഉളവാക്കുന്നത്. കഴിഞ്ഞ 21 കൊല്ലമായി മലയാള സാഹിത്യം ജീർണ്ണിച്ച അവസ്ഥയിലാണല്ലോ എന്ന വിചാരമാണ് ഈ രണ്ടു വികാരങ്ങളുടെയും ഉദ്ഭവത്തിനു ഹേതു. ഓരോ വർഷം കഴിയുന്തോറും ആ ജീർണ്ണത കൂടിക്കൂടി വരുന്നതേയുള്ളൂ.***




PRINTED AND PUBLISHED BY L. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD. AT THE KALAKAUMUDI PRESS, THIRUVANANTHAPURAM. EDITOR S. JAYACHANDRAN NAIR.